"സഭാജ്യോതിസ്"

# പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ്-I



## 175-ാം ചരമവാർഷിക സ്മരണിക 1991

മലങ്കരസഭ.

പരിശുദ്ധ പിതാവേ!
ഞങ്ങൾക്കുവേണ്ടി
അപേക്ഷിക്കണമേ



മാർ ഗ്രീഗോറിയോസ്
ആശ്രമം
കണ്ടനാട്



# "സഭാ ജ്യോതിസ്"

175-ാം ചരമ വാർഷിക

# സ്മരണിക

1991

Printed at:
V. M. Press, Kottayam.

Blocks:
Southern Studio, Kottayam.

Lay Out:
Joyes Thottackad.



# പുലിക്കോട്ടിൽ
# ജോസഫ് മാർ ദീവന്നാസ്യോസ്
# മെത്രാപ്പോലീത്താ

(കോട്ടയം പഴയസെമിനാരി സ്ഥാപകൻ)

## 175-ാം ചരമജൂബിലി സ്മരണിക

1991




'മലങ്കരസഭ' മാസിക

കാതോലിക്കേറ്റ് അരമന

കോട്ടയം



"My Lord and My God"
St. Thomas–The Apostle of India



H. G. PULIKOTTIL JOSEPH MAR DIONYSIUS II



H. H. BASELIOS MARTHOMA MATHEWS I
CATHOLICOS



H. H. BASELIOS MARTHOMA MATHEWS II
The Catholicos of the East and the Malankara Metropolitan



പുലിക്കോട്ടിൽ തിരുമേനി തന്നി കേരളീയ ശൈലിയിൽ പണിതീർത്ത;
18–ാം പതിററാണ്ടിലും ഘനഗാംഭീര്യത്തോടെ നിലകൊള്ളുന്ന
പഴയസെമിനാരി നാലുകെട്ട്–പുറവും അകവും.



# വാങ്മുഖം

—ആദിയിൽ ഭാരതം സുവിശേഷവും പൗരോഹിത്യവും പ്രാപിച്ചു. പൗരോഹിത്യപരിശീലനം മല്പാൻ വീടുകളിൽ ആയിരുന്നു. കുന്നംകുളത്ത് ഒരു പുരാതന വൈദിക തറവാടുണ്ടായിരുന്നു. ആ തറവാട്ടുകാരനായ ഇട്ടൂപ്പ് കത്തനാരിൽ ദൈവത്തിന്റെ ആത്മാവ് പരിവർത്തിച്ചുകൊണ്ടിരുന്നു. അദ്ദേഹംമൂലം വൈദികർക്ക് ഒരു പഠിത്തവീടുണ്ടാകട്ടെ എന്ന് ദൈവം കല്പിച്ചു. പഠിത്തവീടുണ്ടായി. പഠിത്തവീട് നല്ലതു് എന്ന് ദൈവം കണ്ടു. പഠിത്തവീടുമൂലം ഇംഗ്ലീഷ് വിദ്യാഭ്യാസവും നടക്കട്ടെ എന്ന് ദൈവം തീരുമാനിച്ചു. അതുമൂലം കേരളം മുഴുവനും അറിവിന്റെ പ്രകാശം പരന്നു. അറിവിന്റെ പ്രകാശം അനീതികളിൽനിന്നും അന്ധവിശ്വാസത്തിൽനിന്നും കേരളീയരെ മോചിപ്പിച്ചു. പഠിത്തവീട് പിന്നീട് കേരളചരിത്രസ്മൃതികൾക്ക് ആരണ്യകം ആയി; ധർമ്മസംസ്ഥാപനത്തിന്റെ കുരുക്ഷേത്രമായി; സത്യസാക്ഷ്യത്തിന്റെ ഗോൽഗോഥയായി; പരിശുദ്ധാത്മപുതുക്കത്തിന്റെ മണിമാളികയായി; ഇടയന്മാർക്ക് സുവാർത്ത ഘോഷിക്കുന്ന ബേത്‌ലഹേമായി—

—കുന്നംകുളത്തിന്റെ മന്ദമാരുതന്, ഇട്ടൂപ്പു കത്തനാരും ജോസഫ് റമ്പാനും മാർ ദീവന്നാസ്യോസും ഒക്കെ ആയി അറിയപ്പെട്ട പുണ്യപുരുഷന്, അദ്ദേഹത്തിന്റെ ചരിത്രായനത്തിന്റെ നൂറ്റെഴുപത്തഞ്ചാം വർഷം അർപ്പിക്കുന്ന പുഷ്പമാല്യമാണിതു്. 'മലങ്കരസഭാ' മാസികയുടെ പ്രത്യേക സ്മരണികോപഹാരമായും ഇതിനെ ആ ദിവ്യപുരുഷന് സമർപ്പിക്കുന്നു—

—ഈ പുഷ്പമാല്യത്തിലെ പുഷ്പങ്ങളിൽ ചിലതു് മറ്റു ചില ഹാരങ്ങളെ അലങ്കരിച്ചവയാണ്. ലേഖകന്മാരോടെല്ലാം ഹൃദയംഗമമായ നന്ദി അറിയിക്കുന്നു. ചില പ്രസിദ്ധീകരണങ്ങളോട് അനല്പമായ കടപ്പാടും രേഖപ്പെടുത്തുന്നു—

—ഈ പുഷ്പമാല്യത്തിന്റെ പ്രധാന സംവിധായകൻ യുവപ്രതിഭയായ ശ്രീ. ജോയ്സ് തോട്ടയ്ക്കാടാണ്. അദ്ദേഹത്തോടുള്ള കടപ്പാട് നിസ്സീമമാണ്—

—ഈ സ്മരണിക യാഥാർത്ഥ്യമാക്കുവാൻ സഹായിച്ച എല്ലാവരോടും, പരസ്യം തന്നവരോട് പ്രത്യേകിച്ചും നന്ദി പറയട്ടെ—

—പഠിത്ത വീടിന്റെ ശില്പി, ചരിത്രശില്പിയായി മാറി; ആ ചരിത്രശില്പിക്ക് ''മലങ്കരസഭാജ്യോതിസ്സ്'' എന്ന അഭിധാനം അനുയോജ്യമാണ്. മഹാജ്യോതിസേ, ഞങ്ങൾക്ക് തുടർന്നും വഴി കാട്ടിയാലും.

ജെ. കെ.

# ഇതളുകൾ വിരിയുമ്പോൾ

# ഞങ്ങളുടെ അഭ്യുദയകാംക്ഷികൾ

# 'പഠിത്തവീടിന്റെ സ്ഥാപകൻ' ചരിത്രത്തിന്റെ ശില്പി

പുത്തേഴത്തു രാമമേനോൻ രചിച്ച 'ശക്തൻതമ്പുരാൻ' എന്ന ജീവചരിത്ര ഗ്രന്ഥത്തിൽ ഒരു പരാമർശമുണ്ട്: ''കുന്നംകുളം പട്ടണത്തിൽ തെക്കേ അങ്ങാടിയിൽ കൊട്ടാരം വക ഒരു ക്ഷേത്രമുണ്ടായിരുന്നു. പുലിക്കോട്ടിൽ ഇട്ടൂപ്പച്ചൻ എന്ന വൈദീകന്റെ ദൈവഭക്തിയിൽ ആകൃഷ്ടനായ ശക്തൻതമ്പുരാൻ, അന്തിമാളൻ കാവ് എന്നറിയപ്പെട്ടിരുന്ന ആ ക്ഷേത്രം ഒരു പള്ളിയായി ഉപയോഗിക്കുന്നതിന് അദ്ദേഹത്തിനു കല്പിച്ചനുവദിക്കുകയുണ്ടായി.'' കേരള മതമൈത്രീചരിത്രത്തിലെ മനോഹരപർവങ്ങളിലൊന്നായ ഈ സംഭവത്തിലെ ഭക്തവൈദികനാണു പിന്നീടു കോട്ടയം പഴയസെമിനാരി സ്ഥാപകനായിത്തീർന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ.

ത്തിലേക്കു പരിഭാഷപ്പെടുത്തിയെടുത്ത് അച്ചടിപ്പിക്കാൻ ഡോ. ക്ലോഡിയസ് ബുക്കാനനു് അയച്ചുകൊടുക്കുവാൻ നേതൃത്വം കൊടുത്തതും പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനാണ്.

കുന്നംകുളത്തെ പുരാതന തറവാടായ പുലിക്കോട്ടിൽ ചുമ്മാരിന്റെ സീമന്തപുത്രനായിരുന്നു ഇട്ടൂപ്പ്. അദ്ദേഹത്തിന്റെ മാതൃഭവനം പഴഞ്ഞിയിലായിരുന്നു. മലയാളത്തിലും, സംസ്കൃതത്തിലും, സുറിയാനിയിലും, ഗണിതശാസ്ത്രത്തിലും, തച്ചുശാസ്ത്രത്തിലും അവഗാഹം നേടിയ അദ്ദേഹം ശാക്രള്ള മഫ്രിയാനായിൽ നിന്ന് വൈദീകപട്ടം സ്വീകരിച്ചു.

ടിപ്പുസുൽത്താന്റെ ആക്രമണത്തിൽ തീവച്ചു നശിപ്പിക്കപ്പെട്ട കുന്നംകുളം പഴയ ആർ

---

പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ

---

കേരളത്തിലെ ഔപചാരിക വിദ്യാഭ്യാസത്തിന്റെ നവോത്ഥാനത്തിന് ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ ആരംഭം സുപ്രധാനമായ പങ്കു വഹിച്ചിട്ടുണ്ട്. ഇംഗ്ലീഷ് മിഷനറിമാരുടെ സഹകരണത്തോടെ തിരുവിതാംകൂറിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനു ആരംഭം കുറിച്ചതു പുലിക്കോട്ടിൽ ഇട്ടൂപ്പു റമ്പാനാണ്. 1815—ൽ മലങ്കര നസ്രാണികൾക്കു വൈദീക വിദ്യാഭ്യാസത്തിന്നായി ആരംഭിച്ച 'പഠിത്തവീടായ' കോട്ടയം പഴയസെമിനാരിയിലായിരുന്നു കേരളത്തിൽ ആദ്യമായി ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനു നാന്ദികുറിച്ചതു്. അന്ന് ആദ്യാക്ഷരങ്ങൾ കുറിച്ചതെന്നു കരുതപ്പെടുന്ന ഒരു ചുവർബോർഡ് ഇന്നും പഴയ സെമിനാരി നാലുകെട്ടിനുള്ളിലുണ്ട്. ബൈബിൾ മലയാളത്തിലേക്കു വിവർത്തനംചെയ്യുന്നതിന്റെ ആദ്യപടിയായി, നാലു സുവിശേഷങ്ങൾ മലയാള

ത്താററുപള്ളി ഇന്നുകാണുന്ന ആർത്താററു വലിയപള്ളിയായി പുതുക്കിപ്പണിയുവാൻ ഇട്ടൂപ്പുമല്പാനു സാധിച്ചു. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായതെന്നു വിശ്വസിക്കപ്പെടുന്ന ആർത്താററുപള്ളി അന്ന് മലങ്കരയിലുണ്ടായിരുന്ന എല്ലാപള്ളികളേക്കാളും ബൃഹത്തും ഗംഭീരവുമായിട്ടാണ് അദ്ദേഹം പണികഴിപ്പിച്ചതു്. കുന്നംകുളം പടിഞ്ഞാറേ അങ്ങാടിയിലെ സെൻറ്ലാസറസ് പള്ളിയും പുതുക്കിപ്പണിയുവാൻ ഇട്ടൂപ്പുമല്പാൻ നേതൃത്വം കൊടുത്തു. ടിപ്പുസുൽത്താന്റെ ആക്രമണകാലത്ത് വൈദികരുൾപ്പെടെ നിരവധിപേർ പ്രാണരക്ഷാർത്ഥം അന്യരാജ്യങ്ങളെ അഭയംപ്രാപിച്ചപ്പോൾ ഇദ്ദേഹം മാത്രം പ്രാണത്യാഗത്തിന് സന്നദ്ധനായി അപകടമുഹൂർത്തത്തിലും അജപാലനസന്നദ്ധനായി ചാട്ടുകുളങ്ങരെ താമസിച്ചു. തച്ചുശാസ്ത്രവിശാരദനായിരുന്ന ഇദ്ദേഹമാണ് ആക്രമണ

ത്തിൽ നാമാവശേഷമായ കുന്നംകുളം, പഴഞ്ഞി നഗരങ്ങൾ ആധുനികരീതിയിൽ പുന:സൃഷ്ടിച്ചതു്. ചാട്ടുകുളങ്ങര പള്ളിപ്പറമ്പിലെ സെഹിയോൻ മാളികയിൽ ഇട്ടൂപ്പ് മല്പാൻ സ്ഥാപിച്ചിരുന്ന മല്പാൻ പാഠശാല ആക്രമണത്തിൽ നശിച്ചതുമൂലം മുടങ്ങിക്കിടന്നിരുന്ന വൈദിക വിദ്യാഭ്യാസം കുന്നംകുളം പഴയപള്ളിയിൽ അദ്ദേഹം പുനരാരംഭിച്ചു. എന്നാൽ ഒരു പ്രദേശത്തെക്കുറിച്ചു മാത്രമുള്ള ദർശനമായിരുന്നില്ല അദ്ദേഹത്തിന്റേതു്.

മലങ്കരനസ്രാണികളുടെ സ്വതന്ത്രമായ ദേശീയവ്യക്തിത്വം അദ്ദേഹത്തിന്റെ ചിരകാല സ്വപ്നമായിരുന്നു. അവരെ ഓർത്തഡോക്സ് വിശ്വാസത്തിൽ ഐക്യപ്പെടുത്തുന്നതിനും, കേരളത്തിന്റെ വികസനത്തിനു് ഇംഗ്ലീഷുകാരിൽനിന്നു് ലഭിക്കാവുന്ന നീതി നേടിയെടുക്കുന്നതിനും അദ്ദേഹം യത്നിച്ചു. തികച്ചും സാത്വികനും ദൈവികസിദ്ധികളുടെ വിളനിലവും ആയിരുന്ന അദ്ദേഹത്തിനു് തന്റെ ലക്ഷ്യങ്ങൾ യാഥാർത്ഥ്യമാകുവാൻ അനുസ്യൂതമായ നിയോഗങ്ങൾ ലഭിച്ചു.

ഡോ. ഫ്രാൻസിസ് ബുക്കാനൻ എ. ഡി. 1800 ൽ കുന്നംകുളം സന്ദർശിച്ചിട്ടുണ്ടു്. ബുക്കാനന്റെ യാത്രാവിവരണത്തിൽ കുന്നംകുളത്ത് അദ്ദേഹം താമസിച്ചിരുന്ന ക്യാമ്പിൽവന്നു് അദ്ദേഹത്തെ കണ്ട ഒരു വൈദികനെക്കുറിച്ച് എഴുതിയിട്ടുണ്ടു്. (ഈ വൈദികൻ പുലിക്കോട്ടിൽ മല്പാനാണെന്നു് അനുമാനിക്കപ്പെടുന്നു) ''ഞങ്ങൾ കൂടാരമടിച്ചതിന്റെ എതിർവശത്തായി നസ്രാണികളുടെ– ക്രിസ്ത്യാനികളുടെ– ഒരു ഗ്രാമമുണ്ടു് 'കുന്നംകുളങ്ങര അങ്ങാടി' എന്നാണതിന്റെ പേര്........ അവിടത്തെ പാപ്പാ അല്ലെങ്കിൽ പുരോഹിതൻ ഞങ്ങളെ വന്നു കണ്ടു. അദ്ദേഹത്തിന്റെകൂടെ ഒരു ശിഷ്യനുമുണ്ടായിരുന്നു. തന്റെ ഗുരുവിനോട് ശിഷ്യൻ കാണിക്കുന്ന ബഹുമാനാദരവുകൾ അവിസ്മരണീയമാണു്. നീലനിറത്തിലുള്ള മനോഹരമായ അങ്കിയാണ് പാപ്പാ ധരിച്ചിരുന്നത്. അദ്ദേഹത്തിന്റെ മുൻഗാമികൾ അനേകം തലമുറകളായി ഇവിടെ ജീവിച്ചുപോന്നവരാണെങ്കിലും അദ്ദേഹത്തിൽ ജൂതന്മാരുടെ ശരീരപ്രകൃതി വളരെ വ്യക്തമായി കാണുന്നുണ്ടു്. .......മലയാളഭാഷയിലാണ് അദ്ദേഹം മതപ്രസംഗങ്ങൾ ചെയ്യാറുള്ളത്. എന്നാൽ പള്ളിയിലെ മതപരമായ ചടങ്ങുകളെല്ലാം സിറിയക് ഭാഷയിലാണ് നടത്തുക,....... അവരുടെ പുരോഹിതന്മാർക്ക് വിവാഹം കഴിക്കുവാൻ അനുമതിയുണ്ടു്. എന്നാൽ എന്നെ വന്നു കണ്ട പുരോഹിതൻ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നതിൽ അഭിമാനം കൊള്ളുന്നവനും സസ്യഭുക്കുമായിരുന്നു.''

എല്ലാവരിലും മതിപ്പുളവാക്കിയ ഇട്ടൂപ്പു മല്പാൻ പില്ക്കാലത്ത്, ബ്രിട്ടീഷ് റസിഡണ്ടായിരുന്ന കേണൽ മൺറോയുടെയും, ഈസ്റ്റിൻഡ്യാ കമ്പനിയുടെ ചാപ്ളേനായിരുന്ന റവ. ക്ലോഡിയസ് ബുക്കാനന്റെയും, തിരുവിതാംകൂർ മഹാറാണി ലക്ഷ്മിഭായിയുടെയും പ്രശംസയും പ്രോത്സാഹനവും പിടിച്ചുപററി.

മലങ്കരനസ്രാണികളുടെ ഭാവിയെ സംബന്ധിച്ച് നിർണ്ണായകമായ രണ്ടു സംഭവങ്ങളായിരുന്നു 1805 ലെ ആത്താററുപടിയോലയും 1809 ലെ കണ്ടനാട്ടു പടിയോലയും. ഇവയുടെ രണ്ടിന്റെയും പ്രധാന ശില്പിയും സംഘാടകനുമായിരുന്നു ഇട്ടൂപ്പുമല്പാൻ. ആത്താററുപടിയോലയെ 'മലങ്കരസഭയുടെമാഗ്നാക്കാർട്ടാ' എന്നും കണ്ടനാട് പടിയോലയെ 'മലങ്കരസഭയുടെ കാനോൻ' എന്നുമാണ് വിശേഷിപ്പിക്കേണ്ടത്. മലങ്കരസഭാചരിത്രത്തിൽ നാളിതുവരെ നാലു മത മേല്ക്കോയ്മകളാണ് പ്രത്യക്ഷപ്പെട്ടിട്ടുള്ളതു്. അതിൽ പടിയോലയുടെ കാലംവരെ പ്രബലസ്വാധീനങ്ങളായി വർത്തിച്ച മൂന്നു വിദേശക്കോയ്മകളെയും ആത്താററുപടിയോല തള്ളിപ്പറയുന്നു. മലങ്കരസഭയുടെ ഒറിജിനാലിററി നിലനിർത്തുന്നതിനു (മാർത്തോമ്മാശ്ലീഹായുടെ പൂർവ്വീക വിശ്വാസവും ചട്ടങ്ങളും അനുസരിച്ച് നടക്കുന്നതിനുള്ള) ആഹ്വാനമാണ് ഈപടിയോല. സ്വയം നിർണ്ണായകശേഷിയുള്ള ഒരു സഭയുടെനടപടിച്ചട്ടങ്ങളും ഭരണഘടനയും എന്നാണ് കണ്ടനാട്ടു പടിയോലയെ വിശേഷിപ്പിക്കേണ്ടത്. ആത്താററ് പടിയോലയിൽക്കൂടി വിദേശസഭാനിയന്ത്രണങ്ങൾ ഇല്ലാത്ത ഒരു ദേശീയ സഭാവീക്ഷണവും കണ്ടനാട്ട് പടിയോലയിൽക്കൂടി വ്യവസ്ഥാപിതമായ ഒരു ഭരണസംവിധാനവും വൈദിക പരിശീലന പദ്ധതിയും ആവിഷ്ക്കരിക്കപ്പെട്ടു.

1809 ചിങ്ങം 15നു 8–ാം മാർത്തോമ്മായിൽ നിന്നു്, കണ്ടനാട്ട് സുന്നഹദോസിന്റെ തീരുമാനപ്രകാരവും സുന്നഹദോസിൽ പ്രകടമായ ജനഹിതത്തെ മാനിച്ചുകൊണ്ടും പുലിക്കോട്ടിൽ മല്പാൻ, റമ്പാൻ സ്ഥാനമേററു. റമ്പാൻ സ്ഥാനം പ്രാപിച്ച സൂര്യപുരുഷൻ ചാട്ടുകുളങ്ങരപള്ളിയിൽ (ആത്താററ്പള്ളി) ഒരു ദയറാപണിയുവാൻ നിശ്ചയിച്ചു. അതോടൊപ്പം നോമ്പുകാലങ്ങളിൽ പള്ളിയിൽ താമസിച്ച് ഉപവസിച്ച് നോമ്പനുഷ്ഠിക്കുന്നവർക്കായി താമസസൗകര്യവും അദ്ദേഹം ക്രമീകരിച്ചു.



ഉപവാസവും നോമ്പും ഏകാന്തവാസവും പ്രാർത്ഥനയും കണ്ണീരുമായി കഴിയുന്ന ആശ്രമാന്തരീക്ഷത്തിൽനിന്നേ ആത്മീയതയുടെ ചിറകുകൾ വിരിയിച്ചെടുക്കാനൊക്കൂ എന്നദ്ദേഹത്തിനറിയാമായിരുന്നു. 1810ൽ ചാട്ടുകുളങ്ങരയിൽ ആശ്രമവും നോമ്പുകാരുടെ താമസസൗകര്യവും സജ്ജമായി. പള്ളിയിൽവന്നു് താമസിച്ച് ഉപവാസമനുഷ്ഠിക്കുന്നതിനു സഭാംഗങ്ങൾക്ക് സൗകര്യമുണ്ടാക്കിക്കൊടുത്ത, മലങ്കരയിലെ ആദ്യത്തെ സ്ഥാപനമാണിത്. ഭിന്നിച്ചുനില്ക്കുന്ന സഹോദരങ്ങളെയും വ്യക്തികളെയും ബന്ധുക്കളേയും നോമ്പുകാലത്ത് തന്നോടൊപ്പം ഉപവസിച്ച് പ്രാർത്ഥിക്കുവാൻ പള്ളിയിലേയ്ക്കു ക്ഷണിക്കുകയും അവർക്കാവശ്യമായ കൗൺസലിംഗ് നൽകുകയും ചെയ്യു റമ്പാച്ചന്റെ പതിവായിരുന്നു. ഇന്നും നോമ്പുകാലത്ത് നൂറുകണക്കിനാളുകൾ ഒരേസമയം ആത്താററുപള്ളിയിൽ നോമ്പനുഷ്ഠിച്ച് താമസിക്കുന്ന ചിത്രം ആരെയും ആകർഷിക്കും. ആത്താററ്പള്ളിയിൽ താമസിച്ച് നോമ്പനുഷ്ഠിക്കുക എന്നത് വടക്കൻ ദിക്കിൽ ഒരു നേർച്ചയും വഴിപാടും ആയിത്തീർന്നിട്ടുണ്ടു്. വലിയനോമ്പുകാലത്ത് ആ പള്ളിയിൽ ഇക്കാലത്തും കണ്ടുപോരുന്ന ജനസാന്ദ്രത റമ്പാച്ചന്റെ ക്രാന്തദർശിത്വത്തെ വിളംബരം ചെയ്യുന്നുണ്ടു്.

നൂററാണ്ടുകളായി മല്പാൻ ഭവനങ്ങളിൽ മാത്രം ഒതുങ്ങിനിന്ന വൈദികപരിശീലനം, ഔപചാരിക വൈദികപരിശീലനമായി രൂപപ്പെട്ടാലേ സഭ പുരോഗമിക്കൂ എന്ന വ്യക്തമായ ദർശനം നടപ്പിൽ വരുത്തുവാൻ അദ്ദേഹം തീരുമാനിച്ചു. കുന്നംകുളത്തുനിന്നു കോട്ടയത്തേയ്ക്കുള്ള അദ്ദേഹത്തിന്റെ യാത്ര നസ്രാണികളുടെ മുഴുവൻ ഭാവിചരിത്രത്തെ ഒരു പുതിയ വെളിച്ചത്തിലേയ്ക്കു കൊണ്ടുവന്നു. കേരളത്തിന്റെ ഏതാണ്ടു മധ്യഭാഗത്തുള്ള കോട്ടയത്തു നസ്രാണി വൈദികരുടെ പഠിത്തവീടിനും, ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനും, മലയാളത്തിലേക്കുള്ള ബൈബിൾ പരിഭാഷയ്ക്കും കേന്ദ്രമാകുവാൻ തക്കവണ്ണം ദീർഘവീക്ഷണത്തോടെ അദ്ദേഹം സെമിനാരി ആരംഭിക്കുവാൻ ആഗ്രഹിച്ചു. കേണൽ മൺറോയുടെ ശുപാർശപ്രകാരം തിരുവിതാംകൂർ മഹാറാണി സ്ഥലവും പണിക്കാവശ്യമായ തടിയും അനുവദിച്ചു സഹായിച്ചു. ബ്രിട്ടീഷ് റസിഡണ്ട് കേണൽ മൺറോ 'വട്ടിപ്പണ'പ്പലിശയിനത്തിൽ സ്വരൂപിച്ചുകൊടുത്ത പണം നിർമ്മാണച്ചെലവുകൾക്കുപകരിച്ചു. 1815–ൽ പണിപൂർത്തീകരിച്ച് പഠിത്തം ആരംഭിക്കുകയും ചെയ്തു. തച്ചുശാസ്ത്രവിദഗ്ദ്ധനായ ഇട്ടൂപ്പ്റമ്പാൻ തനി കേരളീയശൈലിയിൽ പണിതീർത്ത നാലുകെട്ട് പതിനെട്ടാമത്തെ പതിററാണ്ടിലും ഗാംഭീര്യത്തോടെ ചരിത്രത്തിനും സത്യത്തിനും സാക്ഷ്യം വഹിച്ചുനില്ക്കുന്നു.

അദ്ദേഹം സ്ഥാപിച്ച സെമിനാരിയാണ് ഭാരതത്തിലെ കത്തോലിക്കേതര വൈദിക സെമിനാരികളിൽ ഏററവും പുരാതനം. ഇന്നു ലോകത്തിലെ പ്രധാന വേദശാസ്ത്ര വിദ്യാലയങ്ങളിലൊന്നായി ഇതു മാറിയിരിക്കുന്നു. ബിരുദാനന്തര ഗവേഷണംവരെ നടക്കുന്ന വേദശാസ്ത്ര പഠനസൗകര്യങ്ങൾ, അത്മായ പഠന സംരംഭമായ ദിവ്യബോധനം, കോൺഫറൻസ് കേന്ദ്രമായ സോഫിയാസെൻറർ, ആരാധനാ സംഗീതക്കളരി മുതലായ അനേകം കാര്യങ്ങൾ കൊണ്ടു വൈദികസെമിനാരി അതിന്റെ 176–ാം വർഷത്തിൽ മലങ്കര ഓർത്തഡോക്സ് സഭാജീവിതത്തിന്റെ ആത്മീയ സിരാകേന്ദ്രമായി പരിലസിക്കുന്നു.

'വട്ടിപ്പണ'പലിശ കൈപ്പററി സെമിനാരി സ്ഥാപനത്തിനുവേണ്ടി ചെലവഴിച്ചതുമൂലം ഉണ്ടായ നിയമ പ്രശ്നത്തിൽനിന്നു കരകയറുവാൻ, സഭാംഗങ്ങളുടെയും കേണൽ മൺറോയുടെയും നിർബ്ബന്ധത്തിനു വഴങ്ങി ഇട്ടൂപ്പുറമ്പാനു മെത്രാനാകേണ്ടതായി വന്നു. യഥാർത്ഥത്തിൽ അദ്ദേഹം ആ സ്ഥാനം ആഗ്രഹിച്ചിരുന്നില്ല. തൊഴിയൂർ ഇടവകയുടെ കിടങ്ങൻ ഗീവർഗ്ഗീസ് പീലക്സിനോസ് മെത്രാപ്പോലീത്തായിൽനിന്നു് 1815 മാർച്ച് 21–ാം തീയതി പഴഞ്ഞി പള്ളിയിൽവച്ച് ജോസഫ് മാർ ദീവന്നാസ്യോസ് എന്നപേരിൽ അദ്ദേഹം മെത്രാൻസ്ഥാനം സ്വീകരിച്ചു. മെത്രാനായ ശേഷവും ഒരുസന്യാസിയുടെ വേഷവും ജീവിതരീതിയും ഭക്ഷണശൈലിയും അദ്ദേഹം തുടർന്നു വന്നു. ജീവിതം മുഴുവൻ റമ്പാനായിട്ടിരിക്കുവാൻ ആഗ്രഹിച്ചത് സാധിച്ചില്ലായെങ്കിലും അകത്തും പുറത്തും ഒരു യഥാർത്ഥ ദയറായക്കാരനായിട്ടാണദ്ദേഹം ജീവിച്ചത്. എപ്പോഴും കറുത്ത കുപ്പായം ധരിക്കുന്നത് അദ്ദേഹത്തിനു് പ്രത്യേക നിഷ്കർഷയായിരുന്നു. വളരെ വിരളമായി ഏററം ഔദ്യോഗിക സന്ദർഭങ്ങളിൽ മാത്രമാണ് ചുവന്നകുപ്പായം ധരിക്കാറുണ്ടായിരുന്നത്. 1816 നവംബർ 24–ാം തീയതി സംഭവബഹുലമായ ആ ജീവിതത്തിനു് അന്തിമ തിരശ്ശീല വീണു. പിറേറദിവസം സെമിനാരി ചാപ്പലിൽ അടക്കപ്പെടുകയും ചെയ്തു.

# പുലിക്കോട്ടിൽ തിരുമേനിയുടെ പ്രാർത്ഥനാ ജീവിതം

മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

നിസ്തുലമായ സഭാസേവനത്തിന്റെ പ്രതീകവും ക്രാന്തദർശിയുമായി സഭയുടെ പരമാദ്ധ്യക്ഷ പദവിയിലിരുന്ന് പ്രതിസന്ധികളിലൂടെയും പ്രയാസങ്ങളിലൂടെയും ചുരുങ്ങിയ കാലയളവുകൊണ്ട് സഭാനൗകയെ പുരോഗതിയിലേക്കു നയിച്ച പുണ്യശ്ലോകനും പഴയ സെമിനാരി സ്ഥാപകനുമാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ. മലങ്കരസഭയ്ക്കു് സുധീരനേതൃത്വം നൽകിയ ആ പുണ്യപിതാവിന്റെ പ്രാർത്ഥനാ ജീവിതത്തെക്കുറിച്ച് ചിന്തിക്കാം.

ഏതൊരു ഭക്തന്റെയും പ്രാർത്ഥനാ ജീവിതവും പ്രായോഗിക ജീവിതവും തമ്മിൽ ഉററ ബന്ധമുണ്ടായിരിക്കും. നമ്മുടെ കർത്താവിന്റെ ജീവിതത്തെക്കുറിച്ച് ഒരു മഹാൻ പറഞ്ഞിരിക്കുന്നതിപ്രകാരമാണ്: ''തന്റെ ജീവിതം മുഴുവനും സ്നേഹവും പ്രാർത്ഥനയുമായിരുന്നു''(All His Life Was Love And Prayer) തിരുമേനിയുടെ ജീവിതവും വലിയൊരളവിൽ സേവനവും ത്യാഗവും പ്രാർത്ഥനയുമായിരുന്നു.

## 1. പ്രാർത്ഥനാനിരതൻ

ബാല്യകാലം മുതലേ തിരുമേനി പ്രാർത്ഥനയിൽ ശുഷ്കാന്തി കാണിച്ചിരുന്നു. ഉപവാസവും പ്രാർത്ഥനയും മനുഷ്യനെ ദൈവവുമായി ബന്ധിപ്പിക്കുന്നു എന്ന യാഥാർത്ഥ്യം ചെറുപ്പം മുതൽക്കു തന്നെ അദ്ദേഹം മനസ്സിലാക്കിയിരുന്നു. പ്രാർത്ഥനയുടെ മാധുര്യം രുചിച്ചറിഞ്ഞ അദ്ദേഹം ഇടവകക്കാർക്ക് നോമ്പിൽ മുഴുവൻ സമയവും പള്ളിയിൽ താമസിച്ച് പ്രാർത്ഥിക്കുന്നതിനായി താമസ സൗകര്യം ക്രമീകരിച്ചു. അദ്ദേഹത്തിന്റെ ആഴമായ ഭക്തിക്കു മറെറാരു തെളിവും ആവശ്യമില്ല. നോമ്പിനും പ്രാർത്ഥനയ്ക്കും ഉപവാസത്തിനും അദ്ദേഹം എത്രമാത്രം പ്രാധാന്യം നൽകിയിരുന്നു എന്ന്, ഇതിൽ നിന്നും മനസ്സിലാക്കാം. കേരളത്തിൽ ആദ്യമായി ഉണ്ടായ ഒരു സംരംഭമായിരുന്നു ഈ ധ്യാന മന്ദിര നിർമ്മാണം.

കോട്ടയത്ത് വന്ന് കാഞ്ഞിരമരച്ചുവട്ടിൽ കെട്ടിയുണ്ടാക്കിയിരുന്ന കുടിലിലും നിരന്തരമായി പ്രാർത്ഥിക്കുകയും ഉപവസിക്കുകയും, ലഘുഭക്ഷണംകൊണ്ട് ഉപജീവിക്കുകയും ചെയ്തു. വൈദിക സെമിനാരിയിലെ പഠിത്തം തുടങ്ങിയതിനു ശേഷം, സെമിനാരി വിദ്യാർത്ഥികളോടൊത്ത് ചെലവഴിക്കുന്നതൊഴിച്ചുള്ള സമയം മുഴുവനും, വായനയിലും പ്രാർത്ഥനയിലും ചെലവഴിച്ചിരുന്നു.

ഉററ സ്നേഹബന്ധമുള്ളവർ കൂടെക്കൂടെ പരസ്പരം ബന്ധപ്പെടുകയും സംസാരിക്കുകയും ചെയ്യുമല്ലോ. തിരുമേനിയുടെ കൂടെക്കൂടെയുള്ള പ്രാർത്ഥനയിൽനിന്നു ദൈവത്തോടുണ്ടായിരുന്ന ഉററ ബന്ധം മനസ്സിലാക്കാം. ''നീ എന്നെ കണ്ടതുകൊണ്ട് വിശ്വസിച്ചു. കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ'' എന്ന് കർത്താവു പറഞ്ഞതുപോലെ, അദൃശ്യനായ ദൈവത്തെ ആത്മീയ നയനങ്ങൾകൊണ്ട് കണ്ട് അദ്ദേഹം പ്രാർത്ഥനയിൽ മുഴുകമായിരുന്നു.

---

അനേകം സന്ദർഭങ്ങളിൽ അദ്ദേഹത്തിന്റെ പ്രാർത്ഥനാശക്തി അനേകമാളുകൾ അനുഭവിച്ചറിഞ്ഞിട്ടുണ്ട്. പഴയസെമിനാരിയിലെ അദ്ദേഹത്തിന്റെ കബറിടവും, അദ്ദേഹത്തിന്റെ നാമത്തിലുള്ള കുന്നംകുളത്തെ സ്മാരകകബറിടവും അനേകം ആളുകൾക്ക് ആശ്വാസ കേന്ദ്രമായി പരിലസിക്കുന്നു. ക്രാന്തദർശിയും ദാർശനികനുമായ ആ പരിശുദ്ധ പിതാവിന്റെ പ്രാർത്ഥന നമുക്കു കോട്ടയും ബലവും അഭയ സ്ഥാനവുമായിരിക്കട്ടെ. *

### 2. ദൈവത്തിൽ നിന്നുളള അരുളപ്പാട് കേൾക്കുന്നവൻ

മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ തെന്നു വിശ്വസിക്കപ്പെടുന്ന ആത്താററ്പള്ളി പുതുക്കിപ്പണിയുന്നതിന് ഇട്ടൂപ്പ് മല്പാൻ ആഗ്രഹിച്ചു. പള്ളി പണിയുവാനുള്ള അദ്ദേഹത്തിന്റെ പ്ലാനും പദ്ധതികളും കേട്ട് ''എന്തിനാണ് ഇത്ര വലിയ പള്ളിയെന്ന്?'' ജനങ്ങൾ ചോദിച്ചപ്പോൾ ''ഇന്ന് നമ്മൾ ചുരുക്കമാണെങ്കിലും നമ്മുടെ ജനത്തിന് പ്രാർത്ഥിപ്പാൻ ഈ പള്ളിയിലും സ്ഥലം തികയാതെ വരുന്ന ഒരു സന്ദർഭം ഉണ്ടെന്നു് എന്റെ ദൈവം എന്നോട് പറയുന്നു'' എന്ന് അദ്ദേഹം മറുപടി പറഞ്ഞു.

### 3. ദൈവഹിതം പ്രാർത്ഥനയിൽകൂടി അന്വേഷിച്ചറിഞ്ഞ ആൾ

'വട്ടിപ്പണ'പലിശ വാങ്ങി സെമിനാരി പണിക്ക് ഉപയോഗിച്ചതുമൂലം ഉണ്ടായ നിയമ പ്രശ്നത്തിൽ നിന്ന് കരകയറുവാൻ ഇട്ടൂപ്പ് റമ്പാൻ മെത്രാനാകേണ്ടതായ ആവശ്യം വന്നു. കേണൽ മൺറോയും ജനങ്ങളും എല്ലാം അദ്ദേഹത്തെ ഇക്കാര്യത്തിന് നിർബ്ബന്ധിച്ചെങ്കിലും ദൈവഹിതം നേരിട്ടറിഞ്ഞേ സമ്മതിക്കൂ എന്ന നിലപാടാണ് തിരുമേനി സ്വീകരിച്ചത്. വാതിലടച്ച് സന്ധ്യമുതൽ പിറേറ ദിവസം ഉച്ചവരെ പ്രാർത്ഥിച്ചതിനുശേഷമാണ് അദ്ദേഹം മെത്രാൻ സ്ഥാനമേല്ക്കാൻ സമ്മതിച്ചത്. പരസ്യ ശുശ്രൂഷയ്ക്ക് മുമ്പ് 40 ദിവസം പ്രാർത്ഥിച്ചു, തന്റെ പരസ്യ ശുശ്രൂഷയെക്കുറിച്ച് ഒരു ധാരണയിൽ വന്നു ചേരുകയും, ശിഷ്യന്മാരെ തെരഞ്ഞെടുത്തതിന്റെ തലേ രാത്രി മുഴുവനും പ്രാർത്ഥനയിൽ ചെലവഴിക്കുകയും ചെയ്ത (വി. ലൂക്കോസ് 6:12) നമ്മുടെ കർത്താവിന്റെ കാൽചുവടുകളെ റമ്പാച്ചൻ പിൻതുടരുകയായിരുന്നു. ''ഞാൻ എന്റെ ഇഷ്ടം ചെയ്യുവാനല്ല, എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്യുവാനത്രേ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്നിരിക്കുന്നത് (വി. യോഹ: 6: 38:) എന്ന് കർത്താവ് പറഞ്ഞതും ഇവിടെ സ്മരണീയമാണ്. ദൈവഹിതം അറിയുന്നതിന് നാം എത്രമാത്രം ശ്രമിക്കാറുണ്ട്?

### 4. പ്രാർത്ഥനയിൽ കൂടി പോരാടിയവൻ

യാക്കോബ് ദൈവദൂതനോട് മല്ലുകെട്ടി ''നീ എന്നെ അനുഗ്രഹിച്ചല്ലാതെ ഞാൻ നിന്നെ വിടുകയില്ലെന്നു്'' (ഉല്പ:32:26) പറഞ്ഞതുപോലെ, മുട്ടിപ്പായ പ്രാർത്ഥനയിൽക്കൂടി തിരുമേനി ദൈവാനുഗ്രഹം പ്രാപിച്ചിരുന്നു.

ആത്താററ്പള്ളി, റോമൻ കത്തോലിക്കക്കോ, ഓർത്തഡോക്സുകാക്കോ കൊടുക്കേണ്ടതെന്നറിയുന്നതിന് കൊച്ചിരാജാവ് ശക്തൻ തമ്പുരാൻ നറുക്കിടുവാൻ കല്പിച്ചു. പള്ളി ഓർത്തഡോക്സ് വിഭാഗത്തിന് കിട്ടണമെന്നാഗ്രഹിച്ച ഇട്ടൂപ്പ് മല്പാൻ പള്ളിയകത്തു പോയി മുട്ടുകുത്തി കണ്ണുനീരോടെ പ്രാർത്ഥിക്കുവാൻ തുടങ്ങി. ഓർത്തഡോക്സ് വിഭാഗത്തിനാണ് പള്ളി ലഭിച്ചതെന്നറിയുവാൻ ശക്തൻതമ്പുരാൻ പള്ളിനടയിലേക്ക് കയറിച്ചെന്നപ്പോൾ പള്ളിക്കകത്ത് മുട്ടുകുത്തി കണ്ണുനീരൊഴുക്കുന്ന മല്പാനെയാണ് കണ്ടത്. ഇട്ടൂപ്പ് മല്പാന്റെ ഹൃദയം തകർന്ന പ്രാർത്ഥനയും കണ്ണുനീരും ഭക്തിയും കണ്ട് മഹാരാജാവ് അത്ഭുതപ്പെട്ടു. മല്പാന്റെ ഭക്തിയിൽ ആകൃഷ്ടനായ രാജാവ് തെക്കേ അങ്ങാടിയിൽ രാജകൊട്ടാരം വകയായി ഉണ്ടായിരുന്ന ക്ഷേത്രം ഒരു പള്ളിയായി ഉപയോഗിക്കുന്നതിന് അനുവദിച്ച് കല്പിക്കുകയുണ്ടായി.

ആത്താററ്പള്ളി പുതുക്കിപ്പണിയുന്നതിന് കിഴക്കുവശത്ത് കുറെ സ്ഥലം കൂടി വേണമായിരുന്നു. അതിന്റെ ഉടമസ്ഥർ (ക്ഷേത്രഭാരവാഹികൾ) സമ്മതിക്കാഞ്ഞതിനാൽ, പല ദിവസങ്ങൾ അതിനുവേണ്ടി ഇട്ടൂപ്പ് മല്പാൻ തുടർച്ചയായി പ്രാർത്ഥിച്ചിരുന്നു. ഒടുവിൽ ഒരു ദിവസം ക്ഷേത്രത്തിലെ വെളിച്ചപ്പാടുവന്ന് പറഞ്ഞു ''ഞങ്ങൾ പോകുന്നു. മാതാവ് ഞങ്ങളെ ശിക്ഷിക്കും. ഞങ്ങൾ നശിക്കും''.

റമ്പാച്ചൻ കോട്ടയത്ത് കാഞ്ഞിരമരച്ചുവട്ടിലെ കുടിലിൽ താമസിക്കുമ്പോൾ, ചിലരുടെ അപേക്ഷപ്രകാരം മഴയ്ക്കുവേണ്ടി പ്രാർത്ഥിച്ചു. ''ഇന്നു മുഴുവൻ സമയവും നമുക്ക് ഇവിടെ ഇരുന്നുപ്രാർത്ഥിക്കാം'' റമ്പാച്ചൻ പറഞ്ഞു. എന്നാൽ സന്ധ്യവരെ പ്രാർത്ഥിച്ചിട്ടും മഴ പെയ്തില്ല. റമ്പാച്ചൻ നിരാശപ്പെടാതെ പ്രാർത്ഥന തുടർന്നു. പിറേറ ദിവസം ഉച്ചയ്ക്കു ശക്തിയായ മഴയുണ്ടാവുകയും ചെയ്തു. സെമിനാരിപണിക്ക് പണം തികയാതെവന്ന പല അവസരങ്ങളിലും അദ്ദേഹം മുട്ടിപ്പായി പ്രാർത്ഥിക്കുകയും, അത്ഭുതകരമായി സഹായം പ്രാപിക്കുകയും ചെയ്തിട്ടുണ്ട്.

തിരുമേനിയുടെ പ്രാർത്ഥനാജീവിതം നമുക്ക് ഒരു മാതൃകയായിതീരട്ടെ. ''നിങ്ങളോടു ദൈവവചനം പ്രസംഗിച്ച് നിങ്ങളെ നടത്തിയവരെ ഓർത്തുകൊൾവിൻ. അവരുടെ ജീവാവസാനം ഓർത്ത് അവരുടെ വിശ്വാസം അനുകരിപ്പിൻ'' (എബ്രായർ 13:7) **



# പുലിക്കോട്ടിൽ തിരുമേനി—ഒരു കർമ്മയോഗി

''അദ്ദേഹത്തിന്റെ വ്യക്തിത്വവും പ്രാർത്ഥനാജീവിതവുമാണ് ഒരുപക്ഷേ ആ വലിയ ആക്രമണത്തിൽ നിന്ന് കുന്നംകുളം ദേശത്തെ രക്ഷിക്കുവാൻ ഇടയായത് എന്നുള്ളത് ഒരു വസ്തുതയാണ്.''

ജോസഫ് മാർ പക്കോമിയസ് മെത്രാപ്പോലീത്താ

വ്യക്തമായ രീതിയിൽ ലോകത്തിന് സംഭാവനകൾ നല്കിയിട്ട് കടന്നുപോയിട്ടുള്ളവരായ മഹൽ വ്യക്തികളുണ്ട്. അവരിന്നും ലോകത്തിന്റെ ജീവിതത്തിലും മനുഷ്യരുടെ ജീവിതത്തിലും പച്ചപിടിച്ചു നില്ക്കുന്നു. വിവിധ തരത്തിലുള്ള ആളുകൾ ലോകത്തിൽ ഉണ്ടായിട്ടുണ്ട്. ലോകത്തെ കിടുകിടാ വിറപ്പിച്ചിട്ടുള്ള ആളുകൾ ഉണ്ട്. ഭരണതന്ത്രജ്ഞന്മാർ ഉണ്ടായിട്ടുണ്ട്. വലിയ യുദ്ധവീരന്മാർ ഉണ്ടായിട്ടുണ്ട്. ലോകം പിടിച്ചടക്കിയിട്ടുള്ള ആളുകൾ ഉണ്ടായിട്ടുണ്ട്. രക്തപ്പുഴകൾ ഒഴുക്കിയവർ ഉണ്ടായിട്ടുണ്ട്. അതൊക്കെയും ചരിത്രത്തിന്റെ ഏടുകളിൽ മാറാല പിടിച്ചു കിടക്കുന്നുണ്ട്. പക്ഷേ, മനുഷ്യരുടെ ഹൃദയങ്ങളിൽ ഇന്നും പച്ചപിടിച്ചു ജീവിക്കുന്നതായ, നിലനില്ക്കുന്നതായ ജീവിതങ്ങളുണ്ട്.

ആ ജീവിതങ്ങളാണ് യഥാർത്ഥത്തിൽ മഹാന്മാരെന്നു കണക്കാക്കപ്പെടുന്ന ആളുകൾ. അവർ സ്വയം മറന്ന് ജീവിച്ചവരാണ്. അവർക്കുവേണ്ടി അവർ ജീവിച്ചില്ല. തങ്ങൾക്കുവേണ്ടി ജീവിക്കണമെന്ന് അവർ വിചാരിച്ചുമില്ല. തങ്ങളെത്തന്നെ മറന്ന് ലോകത്തിനും സമൂഹത്തിനും ഭാവിതലമുറയ്ക്കും നന്മവരണമെന്ന് ആഗ്രഹിച്ചുകൊണ്ട് മനുഷ്യോപകാരപ്രദമായ കാര്യങ്ങളെ സംഭാവന ചെയ്തുകൊണ്ട് കടന്നുപോയിട്ടുള്ളതായ ആളുകളാണ് മഹാന്മാർ എന്നു പറയുന്ന ആളുകൾ. ഒരു വ്യക്തി കാലയവനികയ്ക്കുള്ളിൽ മറഞ്ഞു പോകും. പക്ഷേ, ആ വ്യക്തി ജീവിക്കുന്നത് അദ്ദേഹം നൽകിയിട്ടുള്ള സംഭാവനകളിൽക്കൂടിയാണ്. സ്ഥാപനം ലോകാവസാനത്തോളം നിലനില്ക്കും. അത് സ്ഥാപിച്ചിട്ടുള്ള വ്യക്തി ശാരീരികമായി മൺമറഞ്ഞുപോയി. പക്ഷേ, ആ വ്യക്തിയുടെ ആളത്വം, സംഭാവനകൾ, വ്യക്തിമാഹാത്മ്യം താൻ സ്ഥാപിച്ചിട്ടുള്ള സ്ഥാപനത്തോടുകൂടിത്തന്നെ നിലനില്ക്കുകയും ചെയ്യും. അതാണ് മഹാന്മാർ ഇന്നും ജീവിക്കുന്നതിന്റെ കാരണം. ഇന്നും അവർ ജീവിക്കുന്നു; സ്ഥാപനങ്ങളിൽ കൂടിയും മനുഷ്യമനസ്സുകളിൽക്കൂടിയും ചിന്തയിൽക്കൂടിയും. അങ്ങനെ ജീവിക്കുന്ന ഒരു വലിയ മഹാത്മാവാണ് ഇന്നു നാം 175–ാം ചരമവാർഷികം ആഘോഷിക്കുന്ന പുലിക്കോട്ടിൽ തിരുമേനി.

തിരുമേനിയെ സംബന്ധിച്ചു പറയുമ്പോൾ അദ്ദേഹം ഒരു ചരിത്ര പുരുഷനായി മാറി എങ്കിൽ അതിന്റെ പ്രധാനപ്പെട്ട കാരണം അദ്ദേഹം സ്ഥാപിച്ചതായ ഈ വൈദീക വിദ്യാഭ്യാസ സ്ഥാപനമാണ്. കുന്നംകുളത്തു ജനിച്ചുവളർന്ന ഒരു പട്ടക്കാരൻ, ഒരു ദയറായക്കാരൻ എന്നുള്ളനിലയിൽ മാത്രമല്ല അദ്ദേഹം ജീവിച്ചത്. അദ്ദേഹത്തിനുള്ളതായ വ്യക്തിബന്ധങ്ങൾ പലതായിരുന്നു. അക്കാലത്തുണ്ടായിരുന്നതായ എല്ലാ ആളുകളുമായിട്ടും അദ്ദേഹത്തിന് ബന്ധമുണ്ടായിരുന്നു. പ്രത്യേകിച്ച് അന്ന് ഇവിടെ ഭരണം നടത്തിയിരുന്നതായ അധീശശക്തിയായിരുന്ന ബ്രിട്ടീഷ് ഗവണ്മെന്റിന്റെ ആളുകളുമായിട്ടുള്ള അദ്ദേഹത്തിന്റെ ബന്ധം അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾക്ക് വളരെയേറെ സഹായകമായി എന്നത് ഒരു വസ്തുതയാണ്.

ടിപ്പുസുൽത്താന്റെ ആക്രമണം തെക്കോട്ടു നീങ്ങി കുന്നംകുളം ആർത്താററ് പ്രദേശങ്ങളിലെത്തി. കുന്നംകുളം പള്ളി ആക്രമിച്ച അവസരത്തിൽ ആർത്താററ് ഉണ്ടായിരുന്ന ആളുകൾ സ്ഥലം വിട്ട് ഓടിപ്പോയി. ഈ സാഹചര്യത്തിൽ ഇദ്ദേഹം ആ കുന്നംകുളം പള്ളിയിൽ താമസിച്ചു അവക്ക് ആത്മധൈര്യം പകർന്നുകൊടുത്തു. വലിയ ഒരു പ്രാർത്ഥനാ മനുഷ്യനായിരുന്നു ഇദ്ദേഹം. അദ്ദേഹത്തിന്റെ വ്യക്തിത്വവും പ്രാർത്ഥനാജീവിതവുമാണ് ഒരു പക്ഷേ ആ വലിയ ആക്രമണത്തിൽ നിന്ന് കുന്നംകുളം ദേശത്തെ രക്ഷിക്കുവാൻ ഇടയായത് എന്നുള്ളത് ഒരു വലിയ സംഭവമാണ്.

പിന്നീട് കേണൽ മൺട്രോയുടെ സഹായത്തോടുകൂടി ഇട്ടൂപ്പ് റമ്പാൻ സെമിനാരി പണിയുവാൻ തയ്യാറായി. സെമിനാരി പണിയുന്നതിനുവേണ്ടി വട്ടിപ്പണത്തിന്റെ പലിശ മൺട്രോ റമ്പാന് വാങ്ങിക്കൊടുത്തു. പക്ഷേ വട്ടിപ്പണത്തിന്റെ പലിശവാങ്ങുവാൻ റമ്പാനോ കത്തനാക്കോ അവകാശമില്ല. മലങ്കര മെത്രാപ്പോലീത്തായ്ക്കു മാത്രമേ അവകാശമുള്ളു. നിയമം വിട്ട് പണം കൊടുത്തതിന്റെ കാരണം തിരക്കി ബ്രിട്ടീഷ് ഗവണ്മെന്റ് പൊളിററിക്കൽ ഏജന്റ് റസിഡണ്ടിനോട് വിശദീകരണം ആവശ്യപ്പെട്ടു. അപ്പോൾ ആ കാര്യം നേരെയാക്കാൻ ഇട്ടൂപ്പ് റമ്പാനെ മെത്രാനാക്കുക എന്ന ഒരൊററ മാർഗ്ഗം മാത്രമേ ഉണ്ടായിരുന്നുള്ളു. അങ്ങനെ ഇട്ടൂപ്പ് റമ്പാൻ തൊഴിയൂർ കിടങ്ങൻ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായിൽ നിന്നും മെത്രാൻ സ്ഥാനം സ്വീകരിച്ചു.

മലങ്കര സഭയിൽ ഒന്നാം മാർത്തോമായുടെ കാലം മുതൽ 8—ാം മാർത്തോമായുടെ കാലം വരെയുണ്ടായിരുന്ന താവഴിസമ്പ്രദായം—പകലോമററം തറവാട്ടിൽ നിന്നു് മാത്രം മെത്രാന്മാർ ഉണ്ടാകുന്ന നടപടിക്രമം—പുലിക്കോട്ടിൽ മെത്രാച്ചനോടുകൂടിയാണ് ഇല്ലാതായത്. തിരുമേനി വലിയൊരു ഭാഷാപണ്ഡിതനായിരുന്നു. അന്നത്തെ നിലയിൽ സംസ്കൃതവും സുറിയാനിയും മലയാളവും പഠിച്ചിട്ടുണ്ടായിരുന്നു. എന്നു് മാത്രമല്ല വലിയ ഒരു തച്ചു ശാസ്ത്രജ്ഞനും കൂടിയായിരുന്നു. തച്ചു ശാസ്ത്രത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന വ്യുൽപ്പത്തി ആണ് ഈ സെമിനാരി ഇന്നും ഒരു പൊട്ടലോ കീറലോ ഒന്നുമില്ലാതെ നില്ക്കാൻ കാരണം എന്നു വിചാരിക്കണം. എല്ലാ വിധത്തിലുള്ളതുമായ വിജ്ഞാനത്തിന്റെയും ഒരു കേദാരമായിരുന്നു ഈ തിരുമേനി എന്നു പറയാതിരിക്കുവാൻ നിവൃത്തിയില്ല.

അവസരങ്ങളെ തക്കത്തിൽ ഉപയോഗിക്കുന്ന ഒരു മനുഷ്യനായിരുന്നു തിരുമേനി. കിട്ടിയ അവസരങ്ങളെ തക്കത്തിനുപയോഗിച്ചു് കൊണ്ട് സഭയുടെ നന്മയ്ക്കുവേണ്ടി അതിന്റെ വളർച്ചയ്ക്കുവേണ്ടി അദ്ദേഹം പ്രവർത്തിച്ചു. അതിന്റെ ഫലമാണ് ഈ സെമിനാരി. വെറുമൊരു വൈദീക വിദ്യാഭ്യാസ സ്ഥാപനമായിട്ട് മാത്രം കണക്കാക്കിയല്ല അദ്ദേഹം ഇത് സ്ഥാപിച്ചത്. ഒരു റസിഡൻഷ്യൽ കോളജുപോലെയാക്കാനാണ്. ഓക്സ്ഫോർഡിലെ കോളജുകളുടെ എല്ലാം പാറേറണിലാണ് ഇത് പണിതിരിക്കുന്നത്. ഒരു മൊനാസ്ട്രിക് ഓർഡർ. അവിടെ വിദ്യാർത്ഥികൾ താമസിക്കുക ആ ചാപ്പിലിൽ പ്രാർത്ഥിക്കുക, അവിടെ പഠിപ്പിക്കുക, പഠിക്കുന്നവരും പഠിപ്പിക്കുന്നവരും അവിടെ താമസിക്കുക. ആ രീതിയിലുള്ളതായ ഒരു സംവിധാനത്തിലാണ് ഈ സെമിനാരി പണിതത്. വളരെ കുറച്ചുകാലംമാത്രമേ അദ്ദേഹത്തിന് ഈ സ്ഥാപനവുമായി ബന്ധപ്പെട്ട് കഴിച്ചുകൂട്ടുവാൻ കഴിഞ്ഞുള്ളു. എന്നിരുന്നാൽ തന്നെയും ആ ചുരുങ്ങിയ കാലം കൊണ്ട് അദ്ദേഹം ഈ സഭയ്ക്കുവേണ്ടി, മാനവരാശിക്കുവേണ്ടി സമൂഹത്തിനുവേണ്ടി ചെയ്തുവച്ച ഈ വലിയ നേട്ടം എക്കാലത്തും എന്നും സ്മരിക്കപ്പെടേണ്ടതുണ്ട്. ആദരിക്കപ്പെടേണ്ടതുണ്ട്.

മലങ്കരസഭയുടെ 'ബീക്കൺ' ആണ് ഈ സെമിനാരി. ആ വന്ദ്യപിതാവ് കത്തിച്ചുവച്ചതായ ഈ ദീപസ്തംഭമാണ് അദ്ദേഹത്തെ എക്കാലത്തും ഒരു ചരിത്രപുരുഷനായി മാററുന്നത്. അദ്ദേഹം നല്കിയതായ ഈ സംഭാവന—ഈസ്ഥാപനം— നിലനില്ക്കുന്നിടത്തോളം കാലം അദ്ദേഹം ചിരസ്മരണീയനായി നിലനില്ക്കും എന്നുള്ളതിൽ സംശയമില്ല. അദ്ദേഹത്തിന്റെ പ്രാർത്ഥനയും അദ്ദേഹത്തിന്റെ അനുഭവങ്ങളും നമുക്കും ഈ സ്ഥാപനത്തിനും ഈ സ്ഥാപനത്തോട് ബന്ധപ്പെട്ടിരിക്കുന്നവർക്കും എന്നും എന്നും വഴികാട്ടിയായിരിക്കട്ടെ.

(**1990 നവംബർ 23—ാം തീയതി നടന്ന സിമ്പോസിയത്തിൽ അഭി. തിരുമേനി ചെയ്ത പ്രസംഗം**)

# സഭയെക്കുറിച്ച് ദർശനമുണ്ടായിരുന്ന പിതാവ്

പുലിക്കോട്ടിൽ തിരുമേനിയുടെ 175–ാം ചരമവാർഷികത്തോടനുബന്ധിച്ച് 1990 നവംബർ 23–ാം തീയതി പഴയസെമിനാരിയിൽവച്ചു നടന്ന സിമ്പോസിയത്തിൽ അഭിവന്ദ്യ തിരുമേനി നടത്തിയ പ്രസംഗം

**അ**ഭിവന്ദ്യ പുലിക്കോട്ടിൽ തിരുമേനിയുടെ 175–ാം ചരമവാർഷികം നാം കൊണ്ടാടുന്ന ഈ സന്ദർഭത്തിൽ വളരെയധികം പ്രാധാന്യമുള്ളതായ ഒരു യോഗമാണ് ഇത്. വേണ്ടത്ര അതിൻെറ പ്രാധാന്യം എന്താണെന്ന് നമ്മുടെ ആളുകൾ മനസ്സിലാക്കുന്നുണ്ടോ എന്ന് സംശയമാണ്. 175 വർഷം കഴിഞ്ഞിരിക്കുന്ന അദ്ദേഹത്തിൻെറ ചരമംകഴിഞ്ഞിട്ട്. ഇത്രയും നാളുകൾകൊണ്ട് അന്ന് ഉണ്ടായിരുന്നതിൽനിന്ന് വളരെ അത്യധികമായ വിധത്തിൽ കേരളം വികസിച്ചു. കേരളത്തിൻെറ പൊതുവായിട്ടുള്ള വികസനത്തിന് ഈ സെമിനാരിയുടെ ആരംഭം മുതൽ വലിയ ഒരു സംഭാവന ഇത് നടത്തിയിട്ടുണ്ട്. ഇംഗ്ലീഷ് വിദ്യാഭ്യാസം കേരളത്തിൽ ആദ്യമായിട്ട് ആരംഭിക്കുന്നത് നാമിപ്പോൾ ഇരിക്കുന്ന ഈ പഴയസെമിനാരിയിലാണ്. അതുപോലെ അതിനോട് ചേർന്ന് മററു പല വികസനസംഗതികളും ഇവിടെ നടക്കുകയുണ്ടായി. ആദ്യമായിട്ട് ഒരു പ്രസ്സ് ഇവിടെ ഉണ്ടാകുന്നത് ഈ സെമിനാരിയിലാണ്. ആ പ്രസ്സ് അടുത്തകാലം വരെയും ഇവിടെ ഉണ്ടായിരുന്നു. പക്ഷേ സൗകര്യത്തിനുവേണ്ടി അതു പിന്നെ മാററുകയാണ് ചെയ്തത്.

ഇതിനെല്ലാം കാരണക്കാരനായിരിക്കുന്ന ഈ പുലിക്കോട്ടിൽ തിരുമേനി എത്രമാത്രം ദർശനമുള്ള ഒരു തിരുമേനിയായിരുന്നു എന്ന് വിചാരിച്ച് ഞാൻ അത്ഭുതപ്പെടാറുണ്ട്. കുന്നംകുളത്തു്നിന്ന് കോട്ടയത്തേയ്ക്കു് അന്ന് ഒരു വഴിയുമില്ല. വള്ളത്തേൽ ഈ ആററിൻെറ തീരത്തുവന്നു് ഇറങ്ങി ഇവിടെ അദ്ദേഹത്തിൻെറ ഈ സ്ഥാപനം ആരംഭിക്കുന്നതിന് ഇടയായത് എന്താണ് എന്ന് ഞാൻ പുറകോട്ടുനോക്കി പലപ്പോഴും അത്ഭുതപ്പെടാറുണ്ട്. അങ്ങനെ ഇത്രമാത്രം ദർശനം, ഈ കേരളത്തിൻെറ നടുഭാഗമായ കോട്ടയത്ത് ഇതുപോലെയുള്ള ഒരു ദർശനം, സായിപ്പന്മാരുമായുള്ള ബന്ധം അതിനു വളരെയധികം ശക്തികൂട്ടി. നിങ്ങൾക്കറിയാം ഇവിടെ ഈ സ്കൂൾ സ്ഥാപിക്കുന്നതിന് യൂറോപ്പിൽനിന്നു വന്ന സി. എം. എസ്. മിഷനറിമാർ വളരെയധികം സഹായിച്ചിട്ടുണ്ട്. അവരുടെ ദർശനംകൂടിയാണ് ഈ വിധത്തിൽ സെമിനാരി വികസിക്കുന്നതിന് കാരണമായതു്. കെട്ടിടത്തെ മാത്രം നോക്കിയാൽ നമുക്കു കാണാം: ഓക്സ്ഫോർഡ് യൂണിവേഴ്സിററിയുടെ കീഴിൽ ഏതാണ്ട് 24 കോളജുകൾ ആണുള്ളതു്. അതുപോലെ കേംബ്രിഡ്ജിലും ഈ കോളജുകളുടെ, പൊതുവെ എല്ലാ കോളജുകളുടെയും സ്ട്രക്ച്ചർ നോക്കുകയാണെങ്കിൽ ഒരു നാലുകെട്ടാണ്. അത് തന്നെയാണിവിടെ കോപ്പിചെയ്തിരിക്കുന്നതു്. നമ്മുടെ പുരാതനമായിട്ടുള്ള ഒരു ആർക്കിടെക്ച്ചർ ആണ് നമുക്ക് 'നാലുകെട്ട്'. പക്ഷേ ഒരു സ്ഥാപനത്തിന് നാലുകെട്ട് ഉണ്ടാവുക എന്നുള്ളത് ഞാൻ വിചാരിക്കുന്നതു് ഓക്സ്ഫോർഡ് കോളജുകളെ അതേപടി ഇങ്ങോട്ട് എടുത്ത് പകർത്തുകയാണ് ചെയ്തിരിക്കുന്നതു് എന്നാണു്.

അതുപോലെ ഇംഗ്ലീഷ് മററു പല വിഷയങ്ങളെപ്പോലെ അന്നു് ഇവിടെ പഠിപ്പിക്കുക

ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ്

യുണ്ടായി. വെറും അച്ചന്മാരാകുന്നവർക്കുവേണ്ടിയുള്ള പരിശീലനംകൊടുക്കുക മാത്രമായിരുന്നില്ല. ഇതൊരു സ്കൂളുകൂടിയായിരുന്നു. ഇതിനൊക്കെയും നേതൃത്വം കൊടുത്തത് യഥാർത്ഥത്തിൽ ഈ സി. എം. എസ്. മിഷനറിമാരാണ്. എന്നുതന്നെയല്ല, അന്നത്തെ പൊളിററിക്കൽ ഏജൻറും വളരെയധികം സഹായിക്കുകയുണ്ടായി. അങ്ങനെയുള്ള ഒരു സാഹചര്യത്തിലാണ് പുലിക്കോട്ടിൽ തിരുമേനിയുടെ പ്രവർത്തനം ഇവിടെ വികസിക്കുന്നത്. അത് വികസിച്ചുവരുകയും അതിൽക്കൂടി നമ്മുടെ രാജ്യത്തിന് പൊതുവെ വിദ്യാഭ്യാസം പലവിധത്തിൽ വളരത്തക്കവിധം ഇത് സഹായിക്കുകയും ചെയ്തു. അന്ന് ഇതുപോലെയുള്ള സ്കൂളുകളോ സ്ഥാപനങ്ങളോ കേരളത്തിലില്ല. ഈ സെമിനാരിയാണ് ഇവിടെ സ്കൂളുകളുണ്ടാകുന്നതിനും അങ്ങനെ ഇംഗ്ലീഷ് വിദ്യാഭ്യാസം പരക്കുന്നതിനും ഇടയാക്കിയത്. അതിന് സായിപ്പന്മാർക്ക് വേണ്ടത്ര പിൻബലം കൊടുത്തത് പുലിക്കോട്ടിൽ തിരുമേനിയാണ്. അങ്ങനെ ഒരു മ്യൂച്ചൽ ഹെൽപ്പിൽ വളർന്നതാണീസ്ഥാപനം. ഈ സ്ഥാപനം സഭയിലെ വഴക്കുകൾമൂലം വിചാരിച്ചതുപോലെ വികസിച്ചില്ല.

ഞാൻ ഈ സെമിനാരി ആദ്യം കാണുന്നത് മറെറാരു രൂപത്തിലാണ്. വട്ടശ്ശേരിൽ തിരുമേനി ഇവിടെ താമസിക്കുന്നുണ്ട്. കൂട്ടത്തിൽ ശെമ്മാശ്ശന്മാരുണ്ട് മട്ടയ്ക്കലച്ചനും ഇവിടെയുണ്ട്. മട്ടയ്ക്കലച്ചൻെറ അടുത്ത് കുറെ ശെമ്മാശ്ശന്മാർ സുറിയാനി പഠിക്കുന്നതിനുവേണ്ടി വരും. അങ്ങനെയുള്ള ഒരു അന്തരീക്ഷമേ അന്നുണ്ടായിരുന്നുള്ളു. അന്ന് സെമിനാരി പൂട്ടിക്കിടക്കുകയാണ്. പള്ളിയുടെ പിറകിലുള്ളതായിട്ടുള്ള ആ ഇടനാഴിയുടെ മുകളിലുള്ള ഭാഗത്താണ് അന്ന് വി. കുർബ്ബാന ചൊല്ലുന്നത്. അതുകഴിഞ്ഞ് കേസു ജയിച്ചതിനു ശേഷമാണ് പള്ളി തുറന്നത്, പള്ളിയിൽ ആരാധന നടക്കുന്നത്. ഇങ്ങനെ പല സന്ദർഭങ്ങളുണ്ടായി. കേസു വരുകയും പോകുകയും ചെയ്യുന്നതുകൊണ്ട് സെമിനാരിയുടെ വികസനം അതിൻെറ ആരംഭകർ ഉദ്ദേശിച്ചതുപോലെ വളരുന്നതിന് സാധിച്ചില്ല. അത് തുടങ്ങിയും മുടങ്ങിയും വളർന്നു.

1960 ലാണ് ഈ സെമിനാരി ഇങ്ങോട്ടു മാററിയതു്. അതിനു മുമ്പ് കുറെക്കാലം എം. ഡി. സെമിനാരിയിൽ അത് നടത്തി. ഇങ്ങോട്ട് മാററിക്കഴിഞ്ഞിട്ട് വലിയ വളർച്ച ഇതിനുണ്ടായി. അത്ഭുതപൂർവ്വമായ വളർച്ചയാണ് ഈ സെമിനാരിക്ക് ഒരു ചെറിയകാലഘട്ടംകൊണ്ട് ഉണ്ടായിരിക്കുന്നതു്. വാസ്തവത്തിൽ അതിനു നമ്മെവളരെയധികം അഭിനന്ദിക്കേണ്ടതുണ്ട്. നമ്മുടെ സഭയെയും അതിനു നേതൃത്വംകൊടുത്തവരെയും വളരെയധികം അഭിനന്ദിക്കേണ്ടതുണ്ട്. ഇന്ന് ഇൻഡ്യയിലെ ഒരു പ്രധാനപ്പെട്ട തിയോളജിക്കൽ സെമിനാരിയായി ഇതു് തീർന്നിട്ടുണ്ട്. പക്ഷേ ഇതിനെല്ലാം ആദ്യം മാർഗ്ഗദർശനം നൽകിയതു് ഈ പുലിക്കോട്ടിൽ തിരുമേനിയായിരുന്നു എന്ന കാര്യം നമുക്ക് വിസ്മരിക്കാവുന്നതല്ല. ഈ സ്ഥാപനം വിചാരിച്ചതുപോലെ ആദ്യം വളർന്നില്ല. എന്നിരുന്നാലും അതു നശിച്ചുപോകാതെ വീണ്ടും വളർന്ന് വരുകയും ചെയ്തു.

25 വർഷം മുമ്പ് നാമിവിടെ ഇതുപോലെ ഒരു സന്ദർഭത്തിൽ സെമിനാരിയുടെ 150 കൊല്ലം തികയുന്നതിൻെറ ആഘോഷങ്ങൾ നടത്തി, അന്ന് ലോകത്തിലെ പല സഭകളിൽ നിന്നും ആ ആഘോഷത്തിൽ പങ്കുകൊള്ളുന്നതിനുവേണ്ടി പ്രതിനിധികൾ വന്നിരുന്നു. മോസ്കോ, ലെനിൻഗ്രാഡ്, പല പൗരസ്ത്യദേശങ്ങൾ ഇവിടെനിന്നെല്ലാം തിയോളജിക്കൽ സെമിനാരികളെ പ്രതിനിധീകരിച്ച് ആളുകൾ വന്നിരുന്നു. ആ സന്ദർശനമാണ് മററു പൗരസ്ത്യ സഭകളും നമ്മുടെ സഭയുമായുള്ള ബന്ധം കൂടുതൽ വർദ്ധിപ്പിക്കുന്നതിന് ഇടയാക്കിയതു്.

പുലിക്കോട്ടിൽ തിരുമേനിയുടെ 175–ാം ചരമവാർഷികം വളരെയധികം പ്രധാനപ്പെട്ടതാണ്. നമ്മുടെ സഭയെ മാത്രമല്ല കേരളത്തെ മുഴുവനായിട്ടും സ്പർശിക്കുന്ന ഒരു ദർശനമായിരുന്നു തിരുമേനിയുടേതു്. ആ ദർശനവും ആ കാഴ്ചപ്പാടും ഇന്ന് നേതൃത്വംകൊടുക്കുന്ന ആളുകൾക്ക് ഉണ്ടായിട്ടുണ്ട്. അതുകൊണ്ടാണിത് വികസിച്ചുവരുന്നതു്. അത് നമുക്ക് അഭിമാനിക്കാവുന്നതാണ്.





ഡോ: പി. സി. അലക്സാണ്ടർ

''ഒഴിഞ്ഞ മടിശീലയുമായി പക്ഷേ നിറഞ്ഞ ആശയങ്ങളോടുകൂടി, അദ്ദേഹം ശില്പിയായി, അദ്ദേഹത്തിൻെറ കൈകൾകൊണ്ട് രൂപം കൊടുത്ത്, ഒരു വലിയ പ്രസ്ഥാനം ചമയ്ക്കുന്നതിന് അദ്ദേഹത്തിനു സാധിച്ചു എന്നുള്ളതു്, ഒരു വലിയ സാഹസികമായ സംഗതിയായിട്ടാണ് തിരിഞ്ഞു നോക്കുമ്പോൾ നമുക്ക് മനസ്സിലാകുന്നതു്.

# പുലിക്കോട്ടിൽ തിരുമേനി—ഒരു ദൈവമനുഷ്യൻ

"ഒരു 15 കൊല്ലംമുമ്പ് ഇതേപോലെ നിന്നുകൊണ്ട് ഈ വൈദീക സെമിനാരിയുടെ ഒരു കോൺവൊക്കേഷൻ പ്രസംഗം നടത്തിയതാണ് എൻെറ കഴിഞ്ഞ—സമീപകാലത്തെ—ഈ സെമിനാരിയിലെ സന്ദർശനം. അതിനുശേഷം ഇവിടെവച്ച് നടക്കുന്ന ഈ വലിയസമ്മേളനത്തിൽ ഒരു പ്രാസംഗികനായി വരുന്നതിന് എനിക്ക് അവസരം ലഭിച്ചതിൽ ഞാൻ വളരെ സന്തോഷിക്കുന്നു, അഭിമാനിക്കുകയും ചെയ്യുന്നു. ഈ സെമിനാരിയുടെ പരിസരങ്ങളിൽ നിന്നുകൊണ്ട് പ്രസംഗം ആരംഭിക്കുന്ന അവസരത്തിൽ തന്നെ ഒരു ചരിത്ര വിദ്യാർത്ഥി എന്ന നിലയിൽ എൻെറ ചരിത്രബോധം തട്ടിയുണർത്തപ്പെടുകയാണ്. കഴിഞ്ഞ 175 വർഷക്കാലം എത്രയെത്ര വലിയ സംഭവങ്ങളുടെ ദൃക്സാക്ഷിയായിരുന്നു ഈ കെട്ടിടം. ഇതിൻെറ ഓരോ കല്ലും ഇതിൻെറ പരിസരങ്ങളിലെ ഓരോ മണൽത്തരിയും എത്രയെത്ര വലിയ സംഭവങ്ങൾക്ക് മൂക സാക്ഷികളായിരുന്നിട്ടുണ്ടെന്നത് ഈ അവസരത്തിൽ ഞാൻ ഓർത്തുപോവുകയാണ്. എല്ലാം നല്ലകാര്യങ്ങളായിരുന്നില്ല. അപകടങ്ങളും അനർത്ഥങ്ങളും നിറഞ്ഞ സംഭവങ്ങൾ അനേകം ഈ പരിസരങ്ങളിൽ നടന്നിട്ടുണ്ട്. ആ സമയമെല്ലാം മലങ്കര നസ്രാണികളുടെ അന്തസ്സിൻെറ, ആഭിജാത്യത്തിൻെറ, സ്വാതന്ത്ര്യ പ്രേമത്തിൻെറ ഒരു പ്രതീകമായി ഒരു പ്രചോദന കേന്ദ്രമായി ഈ സെമിനാരി വിലസിയിരിക്കുന്നു. ഒരുവിധത്തിൽ പറയുകയാണെങ്കിൽ നസ്രാണി സമുദായത്തിൻെറ ആധുനിക കാലചരിത്രം ഈ സെമിനാരിയുടെ ചരിത്രമാണ്.

ഈ ഒരു സന്ദർഭത്തിൽ നാമേവരുടെയും ഓർമ്മയും നന്ദിയും ഇതിൻെറ സ്ഥാപകനായ ആ വന്ദ്യ പിതാവിൻെറ—പുലിക്കോട്ടിൽ തിരുമേനിയുടെ—പേരിനോടു ചേർക്കേണ്ടതാണ്. 175 വർഷങ്ങൾക്കുമുമ്പ് എത്രമാത്രം സാഹസികമായ ഒരു കാര്യത്തിനാണ് അദ്ദേഹം കുന്നംകുളത്തുനിന്നും ഇറങ്ങി പുറപ്പെട്ടത്! കാളവണ്ടിയിലും കെട്ടുവള്ളത്തിലുമെല്ലാം യാത്രചെയ്തിട്ട് കുററിക്കാടും കുറുനരിയും നിറഞ്ഞ ഈ വിജന പ്രദേശത്തു് വന്ന് ഒരു ചെററക്കുടിലിൽ താമസിച്ചുകൊണ്ട് ഒഴിഞ്ഞ മടിശീലയുമായി, പക്ഷേ നിറഞ്ഞ ആശയങ്ങളോടുകൂടി അദ്ദേഹം സ്വപ്നം കണ്ട്, അദ്ദേഹം ശില്പിയായി

1990 നവംമ്പർ 24ന് പഴയസെമിനാരിയിൽവച്ച് പുലിക്കോട്ടിൽ തിരുമേനിയുടെ 175–ാം ചരമജൂബിലി ആഘോഷങ്ങളുടെ ഉദ്ഘാടനം നിർവഹിച്ചുകൊണ്ട് ചെയ്ത പ്രസംഗം

അദ്ദേഹത്തിന്റെ കൈകൾ കൊണ്ട് രൂപം കൊടുത്ത് ഒരു വലിയ പ്രസ്ഥാനം ചമയ്ക്കുന്നതിന് അദ്ദേഹത്തിനു സാധിച്ചു എന്നുള്ളത് ഒരു വലിയ സാഹസികമായ സംഗതിയായിട്ടാണ് തിരിഞ്ഞുനോക്കുമ്പോൾ നമുക്ക് മനസ്സിലാകുന്നത്. അദ്ദേഹത്തിൽ പ്രധാനമായും രണ്ടു വലിയകാര്യങ്ങളാണ് ഞാൻ .കാണുന്നത്. ഒന്നാമതായി വലിയ കാര്യങ്ങൾ സ്വപ്നം കാണുന്നതിന് വലിയ കാര്യങ്ങൾ ചിന്തിക്കുന്നതിന് വലിയ കാര്യങ്ങൾ പ്രവർത്തിക്കുന്നതിന് ഉള്ള ഒരു ധൈര്യം—ആത്മധൈര്യം To think big, To dream big, To act big ഇതാണ് മഹാന്മാർക്കുള്ള അത്യന്താപേക്ഷിതമായ, വളരെ ചുരുങ്ങിയ വാക്കിൽ പറയുകയാണെങ്കിൽ 'മഹാന്മാരുടെ നിർവ്വചനം'. ഒരാത്മധൈര്യത്തോടുകൂടി കുന്നംകുളത്തുനിന്ന് പുറപ്പെട്ട് ഇവിടെ വന്നു താമസിച്ച് ഇത്തരം ഭംഗിയായ ഒരു സെമിനാരിക്കെട്ടിടം പണിതുണ്ടാക്കുന്നതിന് അദ്ദേഹത്തിന് സാധിച്ചു എന്നുള്ളത് ആ മഹാത്മാവിന്റെ മനസ്സിന്റെ ഒരു പ്രകടനമായിട്ടാണ് ഞാൻ കാണുന്നത്. അതേ സമയത്തു തന്നെ രണ്ടാമത്തെ വലിയ ഒരു വിശേഷം അഭിവന്ദ്യ തിരുമേനി പറഞ്ഞതുപോലെ പ്രാർത്ഥനയിലുള്ള ആ ഉറച്ച വിശ്വാസം. ഒരു തരത്തിൽ പറയുകയാണെന്നുണ്ടെങ്കിൽ അദ്ദേഹത്തിന്റെ പ്രാർത്ഥനയുടെ ഒരു ഫലമായിട്ടാണ് ഈ സെമിനാരി ഇവിടെ ഉണ്ടാകുന്നതിനും, ഈ സെമിനാരിയുടെ ഭാവി പ്രവർത്തനങ്ങൾ ഇത്രമാത്രം ഭംഗിയായി നടക്കുന്നതിനും സാധിച്ചിട്ടുള്ളത്. പ്രാർത്ഥനകൊണ്ട് വലിയകാര്യങ്ങൾ സാധിക്കുമെന്നതിന്റെ ഒരു വലിയ ഉദാഹരണം തന്നെയാണ് ഈ പഴയ സെമിനാരി. ഞാൻ നമ്മുടെ സമുദായത്തിന്റെ ചരിത്രത്തിലെ പ്രശസ്തരായ മേല്പട്ടക്കാരെപ്പററി ചിന്തിക്കുമ്പോൾ, എത്രമാത്രം പ്രാർത്ഥനകൊണ്ട് വൈഷമ്യങ്ങളും പ്രതിസന്ധികളും തട്ടുത്തു മാററുന്നതിന് അവർക്ക് സാധിച്ചിട്ടുണ്ട് എന്നുള്ള വിവരമാണ് എന്റെ മനസ്സിൽ ഓർമ്മവരുന്നതു്. പരുമല പുണ്യവാളന്റെ പ്രാർത്ഥന, വട്ടശ്ശേരിൽ തിരുമേനിയുടെ പ്രാർത്ഥന, പുണ്യശ്ലോകനായ വലിയ ബാവായുടെ പ്രാർത്ഥന. ഈ പ്രാർത്ഥനയുടെ ശക്തികൊണ്ടാണ് ഈ സഭ ഇത്രയുംനാൾ നിലനിന്നത്, അതിനു നേരിടേണ്ടിവന്ന വൈഷമ്യങ്ങളെ തരണം ചെയ്യുവാൻ അതിനു്





സാധിച്ചത് എന്നുള്ളതിനെപ്പററി യാതൊരു സംശയവും ഇല്ല. പ്രാർത്ഥനയുടെ ശക്തിയെപ്പററി ഞാൻ പറയുമ്പോൾ, ദൈവത്താൽ അസാദ്ധ്യമായത് യാതൊന്നുമില്ല'' എന്നുള്ള ഒരു വിശ്വാസമാണ് പ്രാർത്ഥനയുടെ അടിസ്ഥാനമായി ആദ്യംകാണുന്നത്. രണ്ടായിരം വർഷങ്ങൾക്ക് മുമ്പ് നസ്രേത്തിലെ ഒരു കന്യകയുടെ അടുക്കൽ 'നിനക്കൊരു ശിശു ജനിക്കുവാൻ പോകുന്നു' ദാവീദിന്റെ സിംഹാസനം അവൻ അവകാശപ്പെടുത്തുവാൻ പോകുന്നു എന്ന് പറഞ്ഞതിനോടുകൂടി ആ മാലാഖ അവക്ക് ആശ്വാസമായി അടുത്തതായിപറഞ്ഞത് '' ദൈവത്താൽ അസാദ്ധ്യമായിട്ടുള്ളത് യാതൊന്നുമില്ല'' എന്നുള്ളതാണ്. അങ്ങനെ ഒരു വിശ്വാസത്തോടുകൂടിയ പ്രാർത്ഥനയിലാണ് ഒരു മഹാഭക്തന്റെ വിജയം.

പ്രാർത്ഥനയുടെ ശക്തി· ആകാശവാതിലുകൾ തുറക്കപ്പെടത്തക്കവണ്ണമുള്ള ശക്തി. നന്മയുടെ, അനുഗ്രഹങ്ങളുടെ ശ്രീഭണ്ഡാരങ്ങൾ അഴിക്കത്തക്ക ശക്തി. ആ ശക്തിയുള്ള ഒരു പ്രാർത്ഥനയായിരുന്നു ഋഷിവര്യനായ ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായ്ക്കുണ്ടായിരുന്നതു്. അദ്ദേഹത്തിന്റെ ഗുരുക്കന്മാരായ വട്ടശ്ശേരിൽ തിരുമേനിക്കും പരുമല പുണ്യവാളനും ഉണ്ടായിരുന്നത്. ഇന്ന് നാം ആരുടെ ഓർമ്മയെ കൊണ്ടാടുന്നുവോ ആ പുണ്യശ്ലോകനായ ജോസഫ് ദീവന്നാസ്യോസ് തിരുമേനിക്കും ആ പ്രാർത്ഥനയുടെ ശക്തിയായിരുന്നു.

മൂന്നാമതായ I അദ്ദേഹത്തിനുള്ള ഒരുവലിയ കാര്യം മലങ്കര സമുദായത്തെ മുഴുവനായും കാണുന്നതിനുള്ളഒരു ശക്തി. ഒരുപക്ഷേ അന്നത്തെ കുന്നംകുളത്തുകാർക്ക് തോന്നിയിരിക്കാം ഒരു പഠിത്തവീട് പണിയുന്നതിന് ഈ തെക്ക് കോട്ടയം വരെ പോണോ? കുന്നംകുളത്തു തന്നെ ആയിക്കൂടെ എന്ന്, പക്ഷേ മലങ്കര സമുദായത്തെ മുഴുവനായി കാണുന്നതിനുള്ള ഒരു ദൃഷ്ടി അദ്ദേഹത്തിനുണ്ടായിരുന്നു. അതുകൊണ്ടാണ് സുവിശേഷങ്ങൾ മലയാളത്തിലേക്ക് തർജ്ജമ ചെയ്യുന്നതിന്, ഈ കോട്ടയത്തു് വന്ന് ഒരു സെമിനാരി ഉണ്ടാക്കുന്നതിന് ഇങ്ങനെ പല അസാദ്ധ്യമായ സംരംഭങ്ങൾക്കും, സമുദായത്തിന് മുഴുവൻ നന്മ ഉണ്ടാകണമെന്നുള്ള ദൃഷ്ടിയോടുകൂടി മുന്നോട്ടിറങ്ങുവാൻ അദ്ദേഹത്തിനു സാധിച്ചത്.

Institution Builders എന്ന് ചരിത്രത്തിൽ പറയുന്ന ചില വ്യക്തികളുണ്ട്. അവരെ മഹാന്മാരുടെ പട്ടികയിൽ ചേർക്കേണ്ടവരാണ്. മലങ്കര സമുദായത്തിന്റെ ഏററവും വലിയ രണ്ട് പ്രസ്ഥാനങ്ങൾ, പഴയ സെമിനാരിയും എം. ഡി. സെമിനാരിയും സ്ഥാപിച്ച വ്യക്തികൾ കുന്നംകുളത്തുകാരായിരുന്നു, ഒരേ തറവാട്ടിൽ പെട്ടവരായിരുന്നു എന്നോർക്കുമ്പോൾ ഇവിടെ ചില കുന്നംകുളത്തുകാർ ഒരുപക്ഷേ സന്നിഹിതരായിരിക്കാം. നിങ്ങൾക്ക് അഭിമാനത്തിനു വകയു ണ്ട്. എക്കാലത്തും അഭിമാനത്തിനു വകയുണ്ട്. കുന്നംകുളത്തുകാർ മലങ്കര സമുദായത്തിന് മുഴുവനായി ചെയ്തുകൊടുത്ത ഏററവും മഹത്തായ സംഭാവനയായിരുന്നു ഈ രണ്ടു തിരുമേനിമാർ.

—*—

## രാജകീയ വിളംബരം

മലങ്കര മെത്രാനായി പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമനെ അനുസരിച്ചുകൊള്ളണം എന്ന രാജകീയ വിളംബരം ചരിത്രപ്രാധാന്യം അർഹിക്കുന്നതാണ്. ഏതെങ്കിലും ഒരു മെത്രാനു് അനുകൂലമായി കേരളത്തിൽ രാജകീയ വിളംബരമുണ്ടാവുന്നതു് ഇതാദ്യമായിട്ടായിരുന്നു. 1815—ൽ സ്ഥാനമേററിട്ടു 1816 ജനുവരി 10—നു 8—ാം മാർത്തോമ്മാ നിര്യാതനായിട്ടേ, രാജകീയ വിളംബരം പുറപ്പെട്ടുള്ളു. തക്മൊഴി വാക്കാനാകാം അങ്ങനെ ചെയ്തതു്. രാജകീയ വിളംബരം ലഭിച്ചതോടെ സ്വര്യപുരുഷനെ എല്ലാ ഇടവകകളും അംഗീകരിച്ചു. അപ്രകാരം ഒരു പള്ളിക്കാർ (കുറുപ്പംപടി പള്ളി) അംഗീകരിച്ചതിനെപ്പററിയുള്ള സമകാലപരാമർശം കാണുക:

''എട്ടാം മാർത്തോമ്മാ അശക്തനായിരുന്നതിനാൽ സിമ്മനാരിയിലെ പഠിത്തത്തിനായി വട്ടിപ്പണം വാങ്ങിയ്ക്കാൻ തൊഴിയൂർ ഇടവകയുടെ മാർ പീലക്സിനോസിനോട്, പുലിക്കോട്ട് യൗസേപ്പ് റമ്പാച്ചൻ 8—ാം മാർത്തോമ്മായുടെ അന്ത്യത്തിൽ മാർ ദീവന്നാസ്യോസ് എന്ന സ്ഥാനപ്പേരിൽ മെത്രാൻപട്ടം ഏററു. ഇദ്ദേഹത്തെ അനുസരിച്ചുകൊള്ളണമെന്നു് തിരുവിതാംകൂർ-കൊച്ചി ഗവണ്മെൻറുകൾ ഒരു വിളംബരം പുറപ്പെടുവിച്ചു. ഇപ്രകാരം തിരുവെഴുത്തു വിളംബരം നടപ്പിലായി. മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ സ്ഥാനാരോഹണം മലങ്കരയുള്ള എല്ലാ പള്ളിക്കാർക്കും സന്തോഷപ്രദമായിരുന്നു. കീഴ്നടപ്പ് അനുസരിച്ച് തിരുമേനിയെ മോതിരം ഇടുവിക്കുന്നതിനായി ഈ പള്ളിയിൽനിന്നു് 991—ൽ യോഗക്കാർ പോയിരുന്നു''. (കുറുപ്പംപടിപള്ളി ചരിത്രം പുറം 118)

ജോയ്സ് തോട്ടയ്ക്കാട്

കവിത

# ആററരികത്തെ സരളവൃക്ഷം

പാവനസ്പർശമേററ ചിദംബരം
പഞ്ചാശ്രമത്തിൽ തുടിക്കുന്ന ജീവൻ
ഞാനീനടയിലിരിക്കട്ടെയിത്തിരി;
ചൊല്ലട്ടെ—
ദിവ്യകാലത്തിൻെറ ധൂപ സങ്കീർത്തനം.

അറിയില്ലെനിക്കൊന്നുമറിയാൻ ശ്രമിക്കാതെ—
അറിയുന്നിതൊന്നു ഞാനെന്നിലേക്കൊഴുകുന്ന
നിഭൃതവാൽസല്യവും
പാരിന്നു പാതകാണിക്കും പ്രകാശവും
ഇന്നെനിക്കെന്നിലെ ജീവനാകുന്നതും
നിയെൻെറ ജീവനു ജീവനായ്
നീയെൻെറ ജീവനു ശക്തിയായ്
ഏകാന്തദ്വീപായി, ദീപമായുണർന്നിരിക്കുന്നതും
അറിയുന്നു ഞാൻ.

ഈ സ്വച്ഛതയുടെ കൂടാരമെനിക്കായി
വാതിൽ തുറന്നതും
വട്ടിപ്പണത്തിൻെറ പലിശയാലല്ലിത്—
വട്ടമറുതിവന്നോരു നോമ്പിനാൽ
അഗ്നിത്തേരുരുളും പ്രപഞ്ചത്തി—
നലിവിൻെറ കനിയായ് ഭവിച്ചതും
അറിയുന്നു ഞാൻ.

ഏതോ സാന്ധ്യരശ്മി തട്ടിത്തിളങ്ങുന്ന—
മീനച്ചിലാറിൻെറ തീരത്ത്
വന്നണഞ്ഞൊരു തോണി, ഒരു ദിവ്യദൂതുമായ്
പകലോനുദിച്ചപോൽ, പാലയൂർ
പുലിക്കോട്ടിൽ
ദിവ്യൻ ദീവന്നാസിയോസ്

കാഞ്ഞിരമുട്ടിൽ, കാടിൻെറ ഉള്ളിലൊരു
നാലഞ്ചു കമ്പിനാൽ തീർത്ത കുടിലിൽ
തീവ്രനോമ്പനുതാപോപവാസങ്ങളാൽ
നാകത്തെ നിത്യവും കണ്ടതും,
രോഗിക്കു വൈദ്യനും വൈദ്യമായ് തീർന്നതും
കത്തിജ്വലിക്കും മരുവിലൊരുറവയായ്
മധുവായ് മഞ്ഞായ് മഴയായ് നീ വന്നതും
അറിയുന്നു ഞാൻ
അറിയുന്നു ഞാനെന്നിലേക്കൊഴുകുന്ന
നിഭൃതവാൽസല്യവും.

പുലിയോടു പുലിക്കോട്ടു തിരുമേനി
യരുളിയോ!
പുല്ലാങ്കുഴലൂതിയെത്തുന്ന കാററിനോടരുളിയോ!
അറിയേണമിന്നവരെ അറിവാകുന്നായുധം.

നമുക്കു നാം തന്നെ തീർക്കുവതു ഭരണവും ഭാരവും.
വൈദേശിക പ്രമാധിത്യം തകർക്കണം
ഉയരേണം ഓർത്തഡോക്സ്സഭയും
സ്വാതന്ത്ര്യവും.
കാതോർത്തവർക്കൊക്കെ ആഹ്വാനമായ്
പ്രണവമന്ത്രമായ്; പ്രണയഗീതം പോലെ.

അവിടുന്നു നാട്ടിയൊരാത്താററു കരിശ്രും
വിശ്രമം കൊള്ളുന്ന പഴയസെമിനാരിയും
എനിക്കിന്നാത്മീയമായുധം,
എനിക്കിന്നാത്മീയമായുധം പോരിന്.

ആത്താററുദേശത്തിനാലയമായ്, യല്ലാ—
രാധ്യനായ് നീ പരിലസിക്കുന്നതും
ഏരിയും മനുഷ്യനുറുമാലു നൽകി നീ
രക്ഷയായ് തീർന്നതും
തമ്മിൽ പിണങ്ങാതെ ഹൈന്ദവനു
ക്രൈസ്തവസ്നേഹം പകർന്നതും
അറിയുന്നു ഞാൻ
തിരുവചനമാദ്യമായ് എനിക്കെൻെറ
ഭാഷയിൽ
പകർത്തി നീ തന്നതും
അറിയുന്നു ഞാനെന്നിലേക്കൊഴുകുന്ന
നിഭൃത വാത്സല്യവും.

അവിടുന്നു വേഗം ജ്വലിച്ചഗ്നിയായി തിളങ്ങൂ
എരിഞ്ഞടങ്ങീടട്ടെ എന്നിലെ ഞാനുമെൻ
ഭാവങ്ങളും.

---

ജോസ് ചെമ്മൺ

---



# സഭാ സെക്രട്ടറിയേററിൻെറ ശില്പി

പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ

കർത്താവിൽ വാത്സല്യമുള്ളവരെ!

19–ാം നൂററാണ്ടിൻെറ ആദ്യ ദശകങ്ങളിൽ, മലങ്കര സഭയുടെ ചരിത്രത്തിൻെറ ഒരു പ്രത്യേക കാലഘട്ടത്തിൽ, സഭയ്ക്കു നേതൃത്വം കൊടുക്കുകയും ശോഭനമായ ഒരു ലക്ഷ്യത്തിലേക്കു സഭയുടെ ഗതിയെ തിരിച്ചുവിടുകയും ചെയ്ത ഒരു പുണ്യ പിതാവിൻെറ 175–ാം ചരമവാർഷികം കൊണ്ടാടുന്ന ഈ സന്ദർഭത്തിൽ നാം അതിയായി സന്തോഷിക്കുകയും ദൈവത്തെ സ്തുതിക്കുകയും ചെയ്യുന്നു. ഈ സമ്മേളനത്തിൽ സംബന്ധിക്കണമെന്ന് നമുക്ക് അതിയായ ആഗ്രഹമുണ്ട്. എന്നിരുന്നാലും നമ്മുടെ ദേഹാസ്വാസ്ഥ്യംമൂലം സാധിക്കാതെയാണ് ഇരിക്കുന്നത് എന്നുള്ള വസ്തുത നിങ്ങൾക്കേവർക്കും അറിയാമല്ലോ. ഈ സാഹചര്യത്തിൽ, നമ്മുടെ പ്രാർത്ഥനയും ആത്മീകസംബന്ധവും ഇക്കാര്യങ്ങളിലെല്ലാം ഉണ്ടായിരിക്കും എന്നുള്ളത് നാം നിങ്ങളെ ഓർമ്മിപ്പിക്കുന്നു.

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് (സെമിനാരി സ്ഥാപകൻ) തിരുമേനിയുടെ സഭയ്ക്കുവേണ്ടിയുള്ള നേട്ടങ്ങളിൽ ഏററവും മഹത്തരമായ ഒന്നാണ് നമ്മുടെ സഭയുടെ വൈദിക പരിശീലന കേന്ദ്രമായ പഴയ സെമിനാരി എന്നു പരക്കെ അറിയപ്പെടുന്ന ഈ സ്ഥാപനം. 7–ാം മാർത്തോമ്മായുടെ 40–ാം ചരമദിന അടിയന്തിരദിവസം കണ്ടനാട്ടു പള്ളിയിൽവച്ച് അന്ന് അവിടെ കൂടിയിരുന്ന പള്ളി പ്രതിപുരുഷന്മാർ എല്ലാവരുംകൂടി ആലോചിച്ച് എടുത്ത തീരുമാനപ്രകാരം വൈദികരുടെ പഠിത്ത വീടിനു രൂപം കൊടുക്കുവാൻ ധൈര്യസമേതം മുമ്പോട്ട് ഇറങ്ങിവന്ന ആളായിരുന്നു പുലിക്കോട്ടിൽ ജോസഫ് റമ്പാൻ. ജോസഫ് റമ്പാൻെറ ഉദ്യമത്തിനു അന്നത്തെ ബ്രിട്ടീഷ് റസിഡൻറ് കർണ്ണൽ മൺട്രോ സായിപ്പ് അവർകളുടെ സഹായം നിർലോഭമായി ലഭിച്ചു. കൂടാതെ അന്ന് തിരുവിതാംകൂർ രാജ്യം ഭരിച്ചിരുന്ന റീജൻറ് റാണി ലക്ഷ്മീഭായി തമ്പുരാട്ടി രാജസ്ഥാനത്തുനിന്നും ഈ സ്ഥാപനം സ്ഥിതിചെയ്യുന്ന 16 ഏക്കർ സ്ഥലവും 20,000/– രൂപായും കല്പിച്ചനുവദിച്ചു തന്നു. അതിനു പുറമെ വട്ടിപ്പണത്തിൻെറ നാളതുവരെയുള്ള പലിശയും, പാലിയക്കരപ്പള്ളി ഏതോ കുബുദ്ധികൾ കത്തിച്ചുകളഞ്ഞതിൻെറ ശിക്ഷയായി പ്രതികളിൽനിന്നും കോടതി വിധിപ്രകാരം ലഭിച്ച തുകയും, ബഹുമാനപ്പെട്ട ജോസഫ് റമ്പാൻ മററു സഹൃദയരിൽനിന്നും പിരിച്ചെടുത്ത തുകയും കൂടി ചേർത്താണ് ഈ സെമിനാരി 1815–ൽ പണി തീർത്തത്. അന്നു മുതൽ ഇന്നയോളം അനേകം ചരിത്രസംഭവങ്ങൾക്ക് ഈ സെമിനാരി സാക്ഷ്യം വഹിച്ചിട്ടുണ്ട്. സമയദൗർലഭ്യം നിമിത്തം അവയെല്ലാം വിവരിക്കുവാൻ നാം തുനിയുന്നില്ല.

സെമിനാരിയുടെ പണി തീരുന്നതുവരെ മലങ്കര സഭ ഭരിച്ചിരുന്ന മാർത്തോമ്മാമാർക്കും, പിൻഗാമികളായി വന്ന മെത്രാപ്പോലീത്തന്മാർക്കും പ്രത്യേകാൽ ഒരു കേന്ദ്രസ്ഥാനം ഉണ്ടായിരുന്നില്ല. വടക്ക് അങ്കമാലിയും, കണ്ടനാടും, തെക്ക് കടമ്പനാട്, നിരണം, പുത്തൻകാവ്, ചെങ്ങന്നൂർ, കോട്ടയം ചെറിയ പള്ളി എന്നീ പള്ളികളുമൊക്കെയായിരുന്നു മലങ്കര മെത്രാപ്പോലീത്തന്മാരുടെ ആസ്ഥാനങ്ങളായി ഉപയോഗിച്ചിരുന്നത്. എന്നാൽ ഈ സെമിനാരി പണിതു പൂർത്തിയായതിനു ശേഷം വൈദിക വിദ്യാഭ്യാസത്തിനും, മലങ്കര മെത്രാപ്പോലീത്തന്മാരുടെ ആസ്ഥാനമായും ഈ അടുത്ത കാലം വരെ സെമിനാരി ഉപയോഗിച്ചുവന്നിരുന്നു. ഇപ്പോൾ മലങ്കര മെത്രാപ്പോലീത്തായുടെയും, കാതോലിക്കായുടെയും ആസ്ഥാനം ദേവലോകത്തേക്കു മാററിയിരിക്കുകയാണല്ലോ. കുറെ കാലത്തേക്ക് പഴയ സെമിനാരിയിൽ വൈദിക വിദ്യാഭ്യാസം അനസ്യൂതം നടത്തിക്കൊണ്ടു പോകുവാൻ സാധിക്കാതെ വന്നു എങ്കിലും 1958–നു ശേഷം ഇന്നയോളം അതു നിർവി

ഘ്നം നടന്നുവരുന്നു. ഈ സെമിനാരിയുടെ പ്രവർത്തനത്തിനും വളർച്ചയ്ക്കും ഒട്ടും കുറവല്ലാത്ത ഒരു പങ്കുവഹിക്കുവാൻ നമുക്കും ദൈവം സംഗതിയാക്കി എന്നുള്ളതു കൃതാർത്ഥതയോടും ഹൃദയം നിറഞ്ഞ നന്ദിയോടും നാം സ്മരിക്കുന്നു.

ഇന്നു നാം സ്മരിക്കുന്ന ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ 175 വർഷങ്ങൾക്കു മുമ്പ് കൊളുത്തിവച്ച ആ ദീപം ഇന്നും ജാജ്വല്യമാനമായി പ്രശോഭിക്കുന്നു. തെക്കുകിഴക്കൻ ഏഷ്യയിലെ ഒരു ഒന്നാംകിട വൈദിക വിദ്യാഭ്യാസസ്ഥാപനമായി അതു് വളർന്നുവന്നിരിക്കുന്നു എന്നുള്ളതിൽ നാം അഭിമാനിക്കുന്നു, ചാരിതാർത്ഥ്യമടയുന്നു. ആയതിനു സഹായിച്ചിട്ടുള്ള ഏവരേയും നാം ഓർക്കുകയും, അവർക്കുവേണ്ടിയും, ഈ സ്ഥാപനത്തിനുവേണ്ടിയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. പുണ്യശ്ലോകനായ സെമിനാരിസ്ഥാപകൻ പുലിക്കോട്ടിൽ തിരുമേനിയുടെ 175–ാം ചരമവാർഷികവും അതോടൊപ്പം സെമിനാരിയുടെ 175–ാം വാർഷികവും നാം ആഘോഷിക്കുന്ന ഈ സുദിനത്തിൽ ഇവിടെ സംഘടിപ്പിച്ചിരിക്കുന്ന ഈ മഹാ സമ്മേളനത്തിനു് നാം എല്ലാവിധ ആശംസകളും, മംഗളങ്ങളും ദൈവനാമത്തിൽ നേർന്നു കൊള്ളുന്നു. പരമകാരുണികനായ ദൈവം നിങ്ങളെ എല്ലാവരെയും അനുഗ്രഹിക്കട്ടെ.

—0—

## പരിശുദ്ധനായ തിരുമേനി

**പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവ**

പ. ഗീവർഗീസ് ദ്വിതീയൻ ബാവാ പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയെപ്പറ്റി സ്മരിക്കുന്നതിങ്ങനെയാണ്. (കുന്നംകുളം പ്രസംഗം)

''മലങ്കരസഭയുടെ ഉയർച്ചയ്ക്കു് ആരംഭം കുറിച്ച രണ്ടു മലങ്കര മെത്രാപ്പോലീത്താമാരെ പ്രസവിച്ച മാതാവാണു് കുന്നംകുളം പട്ടണം. പഴയ സിമ്മനാരിയും പതിനാറു ഏക്കർ സ്ഥലവും ഒന്നാമത്തെ തിരുമേനിയുടെ പരിശ്രമം കൊണ്ടായിരുന്നെങ്കിൽ എം. ഡി. സിമ്മനാരിയും അതിന്റെ സ്ഥലങ്ങളും പരുമല സിമ്മനാരിയും രണ്ടാമത്തെ തിരുമേനി സമ്പാദിച്ചു് നേടിത്തന്നിട്ടുള്ളവയാകുന്നു. നമ്മുടെ സഭയുടെ വളർച്ചയ്ക്കു അടിത്തറയുറപ്പിച്ചതു് ഈ സ്ഥാപനങ്ങളായിരുന്നു. ആദ്യത്തെ മെത്രാപ്പോലീത്താ കത്തോലിക്കാ സഭയുടെ ഭീഷണിയേയും രണ്ടാമത്തെ മെത്രാപ്പോലീത്താ നവീകരണക്കാരുടെ ഭീഷണിയേയും തടഞ്ഞുനിർത്തി, വിജയം കണ്ടെത്തിയവരായിരുന്നു. ദേവലോകം അരമന ഉണ്ടാകുന്നതിനുമുമ്പ് ദീർഘകാലം നാം പഴയ സിമ്മനാരിയിൽ താമസിച്ചിട്ടുണ്ടു്. അപ്പോഴെല്ലാം, 'കാലം ചെയ്ത അച്ചൻ' എന്നു് നിങ്ങൾ പറയുന്ന മെത്രാച്ചന്റെ പരിശുദ്ധി സിമ്മനാരിയിലും സിമ്മനാരി ചാപ്പലിലും ഓളം വെട്ടുന്നതായ പല സംഭവങ്ങളും നമുക്കു് അനുഭവപ്പെട്ടിട്ടുണ്ടു്. പരിശുദ്ധനായ ആ തിരുമേനിയുടെ പ്രാർത്ഥന ഇന്നും നമുക്കൊരു കോട്ടയാണെന്നു് നാം വിശ്വസിക്കുന്നു.''



മലങ്കരസഭ ജ്യോതിസ്സ്

ജൂയൻ

ഒരു സഭയുടെ അടിസ്ഥാനം പുരോഹിതരാണ്. അവരിലൂടെ
യാണ് സഭ എന്നും കെട്ടുറപ്പോടെ നില്ക്കുന്നതു് – വളരുന്നതു്.
പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാ
പ്പോലീത്ത പഴയ സെമിനാരി സ്ഥാപിച്ച് മലങ്കര സഭയ്ക്ക്
ഒരിക്കലും ഇളകാത്ത അടിത്തറ ഇട്ടു... ഇതിലൂടെ അദ്ദേഹം
സഭയ്ക്കു് പുതിയ വെളിച്ചവും, ഉണർവ്വും പകർന്നു... ഇന്നും
പകരുന്നു..... അതേ– അങ്ങനെ
മലങ്കര ജ്യോതിസായി പ്രഭ പരത്തുന്നു.....

JAYAN



## ഇട്ടൂപ്പ് മല്പാന്റെ വ്യക്തിത്വം

**ഡോ. ഫ്രാൻസിസ് ബുക്കാനന്റെ വാക്കുകളിൽ**

നാലാം മൈസൂർ യുദ്ധത്തിനുശേഷം (എ.ഡി. 1799) ടിപ്പുസുൽത്താൻ ഭരിച്ചിരുന്ന പ്രദേശങ്ങൾ ഇംഗ്ലീഷുകാരുടെ അധീനതയിലായി. തങ്ങളുടെ കീഴിൽ വന്ന സ്ഥലങ്ങളിലെ സ്ഥിതിഗതികളെക്കുറിച്ച് അന്വേഷിച്ച് ഈസ്റ്റിന്ത്യാ കമ്പനിക്കു് റിപ്പോർട്ട് സമർപ്പിക്കുവാൻ കമ്പനി നിയോഗിച്ച വ്യക്തിയായിരുന്നു ഡോ. ഫ്രാൻസിസ് ബുക്കാനൻ. ഇദ്ദേഹം 1800–മാണ്ടു് കുന്നംകുളം സന്ദർശിച്ചു. 1800 ഡിസംബർ 9–ാം തീയതി പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ ഡോ. ഫ്രാൻസിസ് ബുക്കാനനെ സന്ദർശിച്ചു. ഇട്ടൂപ്പ് മല്പാനുമായി ഫ്രാൻസിസ് ബുക്കാനൻ മലങ്കരസഭയുടെ ചരിത്രത്തെക്കുറിച്ച് നടത്തുന്ന ചർച്ച രസകരവും വിജ്ഞാനപ്രദവുമാണു്. പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ വ്യക്തിത്വത്തെക്കുറിച്ച് ചരിത്രം അവശേഷിപ്പിച്ചിട്ടുള്ള ഏക സമകാലരേഖ എന്ന നിലയിൽ ബുക്കാനന്റെ സന്ദർശന ഡയറിയുടെ മലയാള രൂപത്തിന്റെ പ്രസക്തഭാഗം ഇവിടെ പൂർണ്ണമായി ഉദ്ധരിക്കുന്നു:

''ഞങ്ങൾ കൂടാരമടിച്ചതിന്റെ എതിർവശത്തായി നസ്രാണികളുടെ—ക്രിസ്ത്യാനികളുടെ—ഒരു ഗ്രാമമുണ്ടു്. 'കുന്നംകുളങ്ങര അങ്ങാടി' എന്നാണതിന്റെ പേരു്. മനോഹരമായ വെററിലത്തോട്ടങ്ങൾക്കിടയിൽ അല്പം ഉയർന്ന സ്ഥലത്തു് സ്ഥിതി ചെയ്യുന്ന ഈ പ്രദേശം കാഴ്ചയിൽ കൗതുകമുള്ളതാണു്. അവിടത്തെ പാപ്പ അല്ലെങ്കിൽ പുരോഹിതൻ ഞങ്ങളെ വന്നു കണ്ടു. അദ്ദേഹത്തിന്റെ കൂടെ ഒരു ശിഷ്യനുമുണ്ടായിരുന്നു. തന്റെ ഗുരുവിനോടു് ശിഷ്യൻ കാണിക്കുന്ന ബഹുമാനാദരവുകൾ അവിസ്മരണീയമാണ്. നീല നിറത്തിലുള്ള മനോഹരമായ അങ്കിയാണു് പാപ്പാ ധരിച്ചിരുന്നതു്. അദ്ദേഹത്തിന്റെ മുൻഗാമികൾ അനേകം തലമുറകളായി ഇവിടെ ജീവിച്ചുപോന്നവരാണെങ്കിലും അദ്ദേഹത്തിൽ ജൂതന്മാരുടെ ശരീരപ്രകൃതി വളരെ വ്യക്തമായി കാണുന്നുണ്ടു്. എന്നാൽ ഈ മതത്തിൽപെട്ട ഭൂരിപക്ഷം അനുയായികളും, ഇവിടത്തെ തനി നാട്ടുകാരെപ്പോലെയാണിരിക്കുന്നതു്. അവരത്രയും സ്ഥലവാസികളിൽ നിന്നും മതപരിവർത്തനം ചെയ്യപ്പെട്ടവരുമാണല്ലോ.

ആൻറിയോക്കിലെ യാക്കോബാ വിഭാഗത്തിൽപ്പെട്ട പാത്രിയർക്കീസിന്റെ കീഴിലാണ് തന്റെ അനുഗാമികളെന്നാണ് പാപ്പ പറയുന്നതു്. തിരുവിതാംകൂറിൽ ഇവരുടെ ഒരു മതാദ്ധ്യക്ഷനുണ്ടെന്നും ഇപ്പോഴുള്ള ആളെ പാത്രിയർക്കീസ് നിയമിച്ചതു് അതിനു് മുമ്പുണ്ടായിരുന്ന ആൾ മരണമടഞ്ഞപ്പോഴാണെന്നും പാപ്പ വിശദീകരിച്ചു. സാധാരണയായി പുരോഹിതന്മാരായ പാപ്പമാർ മതപഠനത്തിന്നായി ആൻറിയോക്കിൽ പോകാറില്ല. അവരെല്ലാം ഇവിടെ ജനിച്ച് വളർന്നവർ തന്നെയാണ്. അദ്ദേഹത്തിനു് സിറിയക്കും മലയാളവുമല്ലാതെ വേറൊരു ഭാഷയും വശമില്ല. മലയാളഭാഷയിലാണു് അദ്ദേഹം മതപ്രസംഗങ്ങൾ ചെയ്യാറുള്ളതു്. എന്നാൽ, പള്ളിയിലെ മതപരമായ ചടങ്ങുകളെല്ലാം സിറിയക് ഭാഷയിലാണു് നടത്തുക. ഇവരുടെ പള്ളികളിൽ വിഗ്രഹങ്ങളോ പടങ്ങളോ ഇല്ല. നസ്രാണികൾ കുരിശിനെ ആരാധിക്കുന്നവരാണ്. അവരുടെ പുരോഹിതന്മാർക്കു വിവാഹം കഴിക്കാൻ അനുമതിയുണ്ടു്. എന്നാൽ, എന്നെ വന്നു കണ്ട പുരോഹിതൻ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നതിൽ അഭിമാനം കൊള്ളുന്നവനും സസ്യഭുക്കുമായിരുന്നു. അദ്ദേഹത്തിന്റെ ഓർമ്മയിലുള്ള കാലത്തു് തന്റെ ജാതിയിലുള്ളവർ വർദ്ധിക്കുകയോ കുറയുകയോ ചെയ്തിട്ടില്ലെന്നാണു് അദ്ദേഹം പറയുന്നതു്. നായന്മാരിൽനിന്നും ചാന്നാന്മാരിൽനിന്നും ഇടയ്ക്കൊക്കെ ചിലർ മതം മാറാറുണ്ടു്. എന്നാൽ മാപ്പിളമാർ മതപരിവർത്തനം ചെയ്ത ഒററ സംഭവം കാണാൻ സാദ്ധ്യമല്ല. നമ്പൂതിരിമാരും ഇങ്ങനെ തന്നെയാണെങ്കിലും ചിലപ്പോൾ ജാതിഭ്രഷ്ട് വന്നുപോയാൽ മതപരിവർത്തനം ചെയ്തു എന്നു് വരാം.

പാപ്പ പറയുന്നതു് 1740 കൊല്ലങ്ങൾക്കപ്പുറം തോമസ് എന്ന ഒരു പുണ്യവാളന്റെ പ്രവർത്തനത്തെത്തുടർന്നാണ് ഈ പ്രദേശത്തു നസ്രാണികളുടെ ഉത്ഭവം എന്നാണ്. മദ്രാസിന്നടുത്തുള്ള മൈലാപ്പൂർ എന്ന സ്ഥലത്തു എത്തിയ അദ്ദേഹം അവിടെ ഒരു കുന്നിന്മേൽ താമസമാക്കിയെന്നും, ആ കുന്നിനു് ഇന്നും അദ്ദേഹത്തിന്റെ നാമമാണുള്ളതെന്നും പറയുന്നു. അവിടെനിന്നു് അദ്ദേഹം കടൽമാർഗ്ഗം കൊച്ചിയിലെത്തുകയും അതിന്റെ പരിസരത്തു് കുറെയധികം ആളുകളെ ക്രിസ്ത്യാനികളാക്കുകയും അവിടെ ഒരു പള്ളി പണിയുകയും ചെയ്തു. എന്നാൽ ഇന്നു് ആ സ്ഥലം ഒരു പട്ടണമാണെന്നു് മാത്രമല്ല, പോർട്ടുഗീസുകാർ അവിടെയുണ്ടായിരുന്ന നസ്രാണികളെ മുഴുവനും ആട്ടി ഓടിക്കുകയും ചെയ്തിട്ടുണ്ടു്. സെൻറ്തോമസ് പിന്നീടു് അവിടെനിന്നും മൈലാപ്പൂരിലേക്കു് മടങ്ങി. അവിടെവെച്ച് അദ്ദേഹം മരണമടയുകയും ചെയ്തു. ഇക്കാലത്തു് മലയാളരാജ്യം ബ്രാഹ്മണരുടേതായിരുന്നു. ഇവിടം ഭരിച്ചിരുന്നതു് ചോളൻ പെരുമാൾ നിയോഗിച്ചിരുന്ന ഒരു രാജാവായിരുന്നു. ഈ ചോളൻപെരുമാൾ, ദക്ഷിണ ദേശത്തിലെ ഏററവും ശക്തനായ ചക്രവർത്തിയുമായിരുന്നു. ചേരമാൻ പെരുമാളെപ്പററി ഞാൻ മുമ്പൊരിടത്തു പറഞ്ഞ അതേ കഥ തന്നെ പാപ്പയും എന്നോട്

പുലിക്കോട്ടിൽ തിരുമേനിയുടെ
17ാം ചരമവാർഷികത്തോടനുബന്ധിച്ച്
കോട്ടയം പഴയ സെമിനാരിയിൽവച്ച്
1990 നവംബർ 23–ാം തീയതി നടത്തിയ സിമ്പോസിയത്തിൽ
അവതരിപ്പിച്ച പ്രബന്ധം.

# പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ

## വ്യക്തിയും സംഭാവനകളും

ഫാ. ജോസഫ് ചീരൻ

"അധോഗതിയെ പ്രാപിച്ചുകൊണ്ടിരിക്കുന്ന ഒരു സഭയെ ആണ് നിങ്ങൾ സന്ദർശിച്ചിരിക്കുന്നത്"

1806–ൽ റവ. ക്ലോഡിയസ് ബുക്കാനനോട് ആറാം മാർത്തോമ്മാ പറഞ്ഞ വിഷാദ നിർഭരമായ വാക്യമാണിത്. അമ്പത്തിയഞ്ച് ദേവാലയങ്ങൾ മാത്രമുള്ള അന്നത്തെ മലങ്കരസഭയുടെ തലവന്, കൈവശമുണ്ടായിരുന്ന സുറിയാനി വേദപുസ്തകം മലയാളത്തിലേക്കു വിവർത്തനം ചെയ്തു അച്ചടിച്ച് പ്രസിദ്ധപ്പെടുത്തണമെന്ന് ആഗ്രഹിക്കാൻ മാത്രമേ കഴിയുമായിരുന്നുള്ളു. ആ സ്വപ്നം സഫലമാക്കിയത് ബുക്കാനൻ സായിപ്പാണ്. അതിന്നിടയിൽ തന്റെ പൂർവ്വീകന്മാർ ഒരായിരം കൊല്ലക്കാലം അമൂല്യനിധിയായി, അഗ്നിപരീക്ഷകളെ അതിജീവിച്ചുകൊണ്ട് സംരക്ഷിച്ചു എന്ന് താൻ വിശ്വസിച്ചിരുന്ന സുറിയാനി ബൈബിൾ അദ്ദേഹം സായിപ്പിനെ ഏല്പിച്ചുകളഞ്ഞു.; പണ്ട് നസ്രാണി നേതാക്കൾ, അവരുടെ പൂർവ്വികർ സൂക്ഷിച്ചിരുന്ന 'ചെങ്കോൽ' പോർച്ചുഗീസ് തലവന്മാരെ ഏല്പിച്ചുകളഞ്ഞതുപോലെ. മെത്രാൻസ്ഥാനികൾക്കുസ്ഥിരമായൊരാസ്ഥാനം പോലുമില്ലാതെ, അസ്തിത്വത്തിന്റെ ഭദ്രതപോലും ഉലഞ്ഞാടിയ ഒരു പതനത്തിലേക്കു, ഒന്നരനൂററാണ്ടുകാലത്തെ 'പകലോമററം' കുടുംബവാഴ്ച മലങ്കര സഭയെ എത്തിച്ചുവെന്നാണ് ആ കുടുംബ പരമ്പരയിലേററ

പറഞ്ഞു. പ്രസ്തുത കഥയ്ക്കു അദ്ദേഹത്തിന്റെയും പ്രമാണം നമ്പൂതിരിമാരായിരുന്നു. ആകെക്കൂടി അദ്ദേഹം പറഞ്ഞതു് ഇങ്ങനെ സമാഹരിക്കാം. ഈ വഞ്ചകൻ, താൻ പിടിച്ചെടുത്തതു മുഴുവൻ വിഭജിച്ചശേഷം മക്കയിലേക്കു പുറപ്പെട്ടു. പക്ഷേ അവിടെ എത്തുന്നതിനുമുമ്പു് അദ്ദേഹം മരണമടഞ്ഞു. അദ്ദേഹത്തിന്റെ ഭരണകാലത്താണ് മുസൽമാന്മാർ ആദ്യമായി ഇന്ത്യയിൽ വന്നതു്. അവർ ആദ്യം എത്തിയതു് 'പാലിയം' എന്ന സ്ഥലത്താണ്. അതു് വെയ്പ്പുര (ബേപ്പൂർ)യ്ക്കടുത്തുള്ള സ്ഥലമാണ്. പാപ്പ പറയുന്നതു്, തന്റെ മേലധികാരിയുടെ പക്കൽ സെൻറ് തോമസിന്റെ കാലം മുതൽ അന്നുവരെയുള്ള തന്റെ എല്ലാ മുൻഗാമികളുടെയും സുദീർഘമായ ഒരു പട്ടിക ഉണ്ടെന്നാണ്. അവർക്ക് പല ഭരണാധികാരികളിൽ നിന്നും അനുഭവിക്കേണ്ടിവന്ന പീഡനങ്ങളെക്കുറിച്ചുള്ള സകല വിവരങ്ങളും അടങ്ങിയ ചരിത്രവും കൈവശമുണ്ടത്രേ. ഏററവും കൂടുതൽ മതപീഡനങ്ങൾ അവർക്കനുഭവിക്കേണ്ടി വന്നതു് പോർട്ടുഗീസുകാരുടെ കാലത്തായിരുന്നുവത്രേ."

ഫ്രാൻസിസ് ബുക്കാനന്റെ കേരളം. ഡോ. സി. കെ. കരീം. തിരുവനന്തപുരം 1981. പുറം 48.

(ഫ്രാൻസിസ് ബുക്കാനനോട് ഇട്ടുപ്പ്മല്പാൻ പറഞ്ഞ പല കാര്യങ്ങളും ചരിത്രദൃഷ്ട്യാ വാസ്തവങ്ങളല്ലെന്ന് ഇന്നു നമുക്ക് അറിയാം. എന്നാൽ 1685–ൽ വന്ന ഈവാനിയോസിന്റെ കാലം മുതൽ മലങ്കരയിൽ ബോധപൂർവ്വം പ്രചരിപ്പിക്കപ്പെട്ട വിശ്വാസങ്ങളായിരുന്നു അവ എന്നു നാം മനസ്സിലാക്കേണ്ടതുണ്ട്.)

ജെ. ററി.

വും, പ്രഗത്ഭനായ വലിയ മാർ ദിവന്നാസ്യോസിന്റെ മേൽക്കാണിച്ച അവലോകനവും നിരാശാനിർഭരമായ മറുപടിയും നമ്മെ ബോധ്യപ്പെടുത്തുന്നതു്. ഈ തകർച്ചയിൽനിന്ന്, 'സ്വന്തം ചാരത്തിൽനിന്ന് ഉയർത്തെഴുന്നേൽക്കുന്ന ഫീനിക്സ് പക്ഷിയെപ്പോലെ, ലോകവ്യാപകമായി പന്തലിച്ചു കിടക്കുന്നതും ലോകസഭകളിൽ നിർണ്ണായക സ്വാധീനം ചെലുത്താൻ കരുത്തുറ്റതുമായ ഇന്നത്തെ 'ശക്തിയിലേക്കു കുതികൊള്ളുവാൻ' ഈ സഭയ്ക്കു നേതൃത്വം നല്കിയ, പ്രതിഭാശാലികളും കർമ്മകുശലരുമായി ചരിത്രം നാളിതുവരെ രേഖപ്പെടുത്തിയ സഭാശില്പികളിൽ, പ്രഥമ ഗണനീയനും യുഗപ്രഭാവനുമാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ എന്ന് ഭാവി ചരിത്രം രേഖപ്പെടുത്താതിരിക്കുകയില്ല. അദ്ദേഹത്തിന്റെ ജീവചരിത്രം സമ്പൂർണ്ണരൂപത്തിൽ ആരും രേഖപ്പെടുത്തിയിട്ടില്ല. ഉള്ളവയാകട്ടെ, അതിശയോക്തിപരവും ഭാവനാധിഷ്ഠിതവും ആയതിനാൽ ചരിത്രകഥകൾ എന്നേ വിശേഷിപ്പിക്കാനാവൂ. തന്മൂലം അദ്ദേഹത്തിന്റെ വ്യക്തിത്വത്തെയും സംഭാവനകളെയും വിലയിരുത്തുവാൻ ശ്രമിക്കുന്ന ഈ പ്രബന്ധത്തിനു് ഒട്ടു വളരെ പരിമിതികളുണ്ടെന്ന് ആദ്യമേ സമ്മതിച്ചുകൊള്ളുന്നു. എന്നാലും ചരിത്രത്തിൽ ചിതറിക്കിടക്കുന്ന വസ്തുതകളെ യുക്തിപൂർവം പുനഃസംഘടിപ്പിക്കുവാൻ സത്യസന്ധവും ആത്മാർത്ഥവുമായ ശ്രമം, ഈ വിദ്വൽസദസ്സ്, ഈ പ്രബന്ധത്തിൽ ദർശിക്കുമെങ്കിൽ ഈ ലേഖകൻ ധന്യനായി.

മാർത്തോമ്മാശ്ലീഹായുടെ കാലത്തോളം തായ്‌വേരിറങ്ങിയ കുന്നംകുളം[2] പ്രദേശത്തെ പ്രശസ്ത പുരോഹിതകുടുംബങ്ങളിലൊന്നായ 'പുലിക്കോട്ടിൽ' കുടുംബത്തിൽ അഞ്ചുമക്കളുള്ള ശ്രീ ചുമ്മാരിന്റെ സീമന്തപുത്രനായി, 1740 നവംബർ 25–ന് സൂര്യപുരുഷൻ ഇട്ടൂപ്പ് ജനിച്ചതായി വിശ്വസിക്കപ്പെടുന്നു. തെക്കേക്കര പൈലപ്പനാശാൻ എന്ന ഗുരുവിന്റെ കീഴിൽ ഇട്ടൂപ്പ് മലയാളം, സംസ്കൃതം, തമിഴ്, ഗണിതം, തച്ചുശാസ്ത്രം തുടങ്ങിയവ അഭ്യസിച്ചുവത്രേ.[3] ഇട്ടൂപ്പിന്റെ മാതൃഭവനം പഴഞ്ഞിയിലായിരുന്നു. പുലിക്കോട്ടിൽ മത്തായി കത്തനാരുടെ ശിക്ഷണത്തിൽ പഴഞ്ഞി ദേവാലയം ഒരു 'മല്പാൻ പള്ളിക്കൂട'മെന്ന് പുകൾപെറ്റ കാലമായിരുന്നു അതു്.[4] വൈദികവൃത്തിയിലേക്ക് വിളിക്കപ്പെട്ട സൂര്യപുരുഷൻ പഴഞ്ഞിയിലെ പള്ളിമേടയിൽ, മികച്ച ശിക്ഷണംനേടി. തന്റെ ആത്മമാതാവായി ആ വൈദിക പരിശീലന കേന്ദ്രത്തെ അദ്ദേഹം ആജീവനാന്തം ആദരിച്ചിരുന്നു.

**മലങ്കരസഭ അന്ന്**

1728 മുതൽ 1765 വരെ മലങ്കരയിൽ ഭരണം നടത്തിയ മാർത്തോമ്മാ അഞ്ചാമന്റെ കാലമായിരുന്നു അതു്. അദ്ദേഹത്തിന്റെ മെത്രാൻ–സ്ഥാനസാധ്യതയെപ്പറ്റി സഭയിൽ ചിന്താക്കുഴപ്പമുണ്ടായി[5]. വിദേശ മെത്രാന്മാരെ ലഭിക്കുവാൻ ഡച്ചുസർക്കാരിന്റെ സഹായംതേടിയ പള്ളിക്കാരുടെയത്നത്തിൽ അഞ്ചാംമാർത്തോമ്മാ വൈമനസ്യത്തോടെയാണെങ്കിലും സഹകരിച്ചു.[6] 1751–ൽ ശാക്രള്ളമഫ്രിയാനായുടെ നേതൃത്വത്തിൽ, ഒരു സംഘം വിദേശ മേലദ്ധ്യക്ഷന്മാർ മലങ്കരയിലെത്തിയെങ്കിലും, ദൗർഭാഗ്യകരമായ ചില തർക്കവിതർക്കങ്ങൾ ഉത്ഭവിക്കുകമൂലം നിലവിലുള്ളപ്രശ്നങ്ങൾക്ക് പരിഹാരം കണ്ടെത്താനായില്ല എന്ന് മാത്രമല്ല, പുതിയ പ്രശ്നങ്ങൾ ഉത്ഭവിക്കുകയും ചെയ്തു. നവവൈദികൻ ഇട്ടൂപ്പ് സഭാരംഗത്ത് പ്രവേശിച്ചപ്പോൾ മലങ്കര സഭയുടെ ചിത്രം ഇപ്രകാരം കലുഷിതമായിരുന്നു. കുടുംബമഹിമ മാത്രം ആധാരമാക്കി, അന്യഥാ അയോഗ്യരായ ആളുകളെ മെത്രാൻ സ്ഥാനത്ത് അവരോധിക്കുന്നതിൽ ക്രിസ്തീയതയുടെ തത്വങ്ങളൊന്നും അന്തർഭവിച്ചിട്ടില്ലെന്നും അതൊരു അനാരോഗ്യ പ്രവണതയാണെന്നും ചിന്തിച്ചുപോന്ന ഉൽപ്പതിഷ്ണുക്കളായ സഭാപ്രവർത്തകർക്ക് സൂര്യപുരുഷൻ നേതൃത്വം നൽകി.[7] മർമ്മവേധിയായ ഇട്ടൂപ്പ് കത്തനാർ മുൻവിധി കൂടാതെ നടത്തിയ അപഗ്രഥനത്തിൽ, പല പകലോമറ്റം മെത്രാന്മാരും അവർ അലങ്കരിച്ചിരുന്ന മഹോന്നത പദവിയ്ക്ക് അനുയോജ്യരല്ലായിരുന്നുവെന്നുബോധ്യമായി. ആ അപഗ്രഥനത്തെ ചില പിൽകാല ചരിത്രകാരന്മാർ സാധൂകരിച്ചിട്ടുണ്ട്.[8] സഭയുടെ വിശ്വാസസംരക്ഷകരാണ് തങ്ങളെന്ന് അവരിൽപലരും ഗൗരവമായി ചിന്തിച്ചിട്ടില്ലെന്ന് ഇട്ടൂപ്പ് കത്തനാർക്കു ബോധ്യമായി.[9] മലങ്കര സഭയെ വിഴുങ്ങാൻ, ഏതു് കുതന്ത്രവും സ്വീകരിക്കാൻ തയാറായിരുന്ന റോമൻ പാളയത്തിലേക്കു സഭയെ നയിക്കുകവഴി, 1653–ൽ മട്ടാഞ്ചേരിയിലെ കൂനൻ കുരിശിൽ തങ്ങളുടെ പൂർവ്വികർ ചെയ്ത പ്രതിജ്ഞയുടെ വീരകഥകളെ, പഴങ്കഥകളായി മാർത്തോമ്മാ മെത്രാന്മാർ അവഗണിച്ചതിൽ അദ്ദേഹത്തിനു് പ്രതിഷേധമുണ്ടായി. അവിഭക്തമായിരുന്ന മലങ്കരസഭയുടെ



പൂർവികഐക്യത്തിലേക്കു ഭിന്നതയിൽ കഴിയുന്ന രണ്ടു കക്ഷികളെയും നയിക്കാനുള്ള ശ്രമങ്ങളെന്നനിലയിൽ അവരുടെ അദ്ധ്വാനങ്ങളെ ഒരു പരിധിവരെ നമുക്കു അംഗീകരിക്കാമെങ്കിലും അതിനു് അവർ നൽകാൻ തയാറായ വിലയെപ്പറ്റി ചിന്തിക്കുമ്പോൾ ഇട്ടൂപ്പ് കത്തനാരുടെ എതിർപ്പിന്റെ രഹസ്യം നമുക്കും ബോധ്യമാകും. അത്തരം പ്രയത്നങ്ങളെ കത്തോലിക്കാ സഭയിലേക്കു പുനരൈക്യപ്പെടാനുള്ള പദ്ധതികളായി ചിത്രീകരിക്കാൻ ചില ചരിത്രകാരന്മാർ നടത്തിയിട്ടുള്ള ഹീനശ്രമങ്ങളെ നമുക്ക് അവഗണിക്കാം. എന്നാൽ തങ്ങളുടെ കീഴിൽ സഭയെ ഏകീകരിക്കാൻ, റോമൻ പാപ്പായുടെ ആധിപത്യം തങ്ങൾക്ക് സ്വീകാര്യമാണെന്നുവരെ, സഭയുടെ അഭിപ്രായം ആരായാതെ ചില മാർത്തോമ്മാമെത്രാന്മാർ റോമിലേയ്ക്കെഴുതി[10] എന്ന പരമാർത്ഥം വിസ്മരിക്കാവുന്ന ഒന്നല്ല. അവരിൽ ചിലർ ഐക്യം കരഗതമായി എന്ന പ്രതീക്ഷയിൽ പട്ടംകൊട ക്രമങ്ങൾ പോലും റോമൻ സമ്പ്രദായം സ്വീകരിച്ച് ഭേദപ്പെടുത്തി.[11] അഞ്ചും ആറും മാർത്തോമ്മാമെത്രാന്മാർ ജനിച്ച്‌വളർന്നതു് കുറവിലങ്ങാട് കത്തോലിക്കാ ഇടവകയിലായിരുന്നുവെന്നതും[12] എട്ടും ഒമ്പതും മാർത്തോമ്മാമാരുടെ സ്ഥാനത്തേയ്ക്കു കത്തോലിക്കാസഭയിൽ പോലും പകലോമറ്റം കുടുംബക്കാരായ വൈദീകർ ഇല്ലാതെ പോയതിനാൽ ചിലർ 'ദത്തു്' മുഖേന 'ഹിരണ്യഗർഭം' നടത്തി പകലോമറ്റം കുടുംബക്കാരാവാൻ ക്ലേശിക്കുന്നതും[13] ചരിത്രപുരുഷനിലെ വിപ്ലവകാരിയെ ചൊടിപ്പിച്ചു.

**കർമ്മപഥം തേടുന്ന യുവവൈദികൻ**

അഞ്ചാം മാർത്തോമ്മായുമായി യോജിപ്പിലെത്താതെ കഴിഞ്ഞ വിദേശ മേലദ്ധ്യക്ഷ സംഘത്തിന്റെ നേതാവായ ശാക്രള്ള മഫ്രിയാനയെ ഉല്പതിഷ്ണുക്കളായ ചാട്ടുകുളങ്ങര ഇടവകക്കാർ കുന്നംകുളത്തേക്കാനയിച്ചു. മഫ്രിയാന ഏതാനും മാസക്കാലം കുന്നംകുളത്ത് ചിറളയംപള്ളിയിൽ താമസിച്ചു.[14] പകലോമറ്റം കുടുംബവാഴ്ചയോടുള്ള എതിർപ്പ് പ്രകടിപ്പിക്കാൻ കഴിഞ്ഞു എന്നല്ലാതെ ക്രിയാത്മകമായ ഏതെങ്കിലും പദ്ധതികൾ ആ യുവമനസ്സിഷ്ടത്തിൽ രൂപം കൊണ്ടിട്ടില്ലായിരുന്നതിനാൽ, മേലധികാരിയായ അഞ്ചാംമാർത്തോമ്മായുടെ അതൃപ്തി സമ്പാദിക്കാൻ മാത്രമേ ആ നടപടി ഉതകിയുള്ളൂ. അചിരേണ പുലിക്കോട്ടിൽ മത്തായി മല്പാന്റെ കാലശേഷം പഴഞ്ഞിയിൽ വേരറ്റു പോയ 'മല്പാൻ പള്ളിക്കൂടം' സൂര്യപുരുഷന്റെ മേൽനോട്ടത്തിൽ ചാട്ടുകുളങ്ങരപള്ളിയിൽ അദ്ദേഹം പണിതുയർത്തിയ മന്ദിരത്തിൽ സ്ഥാപിതമായി.[15] സ്വന്തം സഭയുടെ ഭാവിയെപ്പറ്റി തെളിമതികണ്ട ദർശനം വളർത്തിയെടുത്ത ഇട്ടൂപ്പ് മല്പാൻ ഏതാനും വർഷങ്ങൾകൊണ്ട്, തന്റെ ശിഷ്യരിലൂടെ തന്റെ കാഴ്ചപ്പാടുകൾക്ക് വിപുലമായ പ്രചാരവേലനൽകി. പിൽക്കാലങ്ങളിൽ ചാത്തുരുത്തിയിലെ മല്പാനും വട്ടശ്ശേരിയിലെ മല്പാനും കോനാട്ട മല്പാനും പാലക്കുന്നത്തു മല്പാനും അവരവരുടെ വിപ്ലവാത്മകമായ ആശയങ്ങളെ ശിഷ്യരിലൂടെ പ്രചരിപ്പിച്ച് അതതു് തലമുറയിൽ ഗണ്യമായ സ്വാധീനം ചെലുത്തിയതു് ഇട്ടൂപ്പ് മല്പാനിൽനിന്നു് പ്രചോദനം ആർജ്ജിച്ചിട്ടാവണം.

**കുടുംബവാഴ്ചയ്ക്കെതിരെ പുലിക്കോട്ടിൽ മല്പാൻ**

1769–ൽ കാട്ടുമങ്ങാട്ട് അബ്രഹാം റമ്പാൻ കൂറിലോസ് എന്ന സ്ഥാനനാമത്തിൽ മെത്രാൻ പട്ടമേറ്റു.[16] 1751–ൽ മലങ്കരയിൽ ശാക്രള്ള ബാവായോടൊപ്പം വന്ന ഗ്രീഗോറിയോസ് മെത്രാച്ചനിൽനിന്ന് സ്ഥാനം സ്വീകരിച്ച പുതിയമെത്രാൻ വടക്കൻ ഭാഗങ്ങളിൽ പ്രശസ്തനും സുസമ്മതനും ആയിരുന്നുവെങ്കിലും[17] പകലോമറ്റം കുടുംബക്കാരൻ ആയിരുന്നില്ല എന്ന ഏക കാരണത്താൽ[18] മലങ്കര സഭയുടെ ഔദ്യോഗിക നേതൃത്വം അദ്ദേഹത്തെ തുരത്തി. കൊച്ചി രാജാവിൽനിന്നു ലഭിച്ച അംഗീകാരം പോലും എതിർ സ്വാധീനം മൂലം പിൻവലിക്കപ്പെട്ടു[18a]. അതോടെ മുളന്തുരുത്തി, തൃപ്പൂണിത്തുറ കണ്ടനാട്, കരിങ്ങാച്ചിറ തുടങ്ങി വടക്കൻ പ്രദേശത്തെ പല വൻ ഇടവകകളും ആറാം മാർത്തോമ്മായുടെ സ്വാധീനം മൂലം ഉണ്ടായേക്കാവുന്ന രാജകോപം ഭയപ്പെട്ട് മാർ കൂറിലോസിനെ കൈവിട്ടു. പുതിയ മെത്രാൻ റോമൻ ക്യാമ്പുകളുമായി ബന്ധമുള്ള ആളല്ല എന്നും അദ്ദേഹം കുടുംബത്തിന്റെ മേൽവിലാസം മാത്രം ആധാരമാക്കി സ്ഥാനം പ്രാപിച്ചതല്ല എന്നും ഇട്ടൂപ്പ് മല്പാൻ കാര്യങ്ങളെ നിരീക്ഷിച്ചു. രാജകോപത്തെയും തന്റെ സഭയുടെ ഔദ്യോഗിക നേതൃത്വത്തിന്റെ ഇഷ്ടാനിഷ്ടങ്ങളെയും തൃണവൽഗണിച്ചുകൊണ്ട് മാർ കൂറിലോസ് മെത്രാച്ചനെയും സഹോദരൻ ഗീവറുഗ്ഗീസ് റമ്പാനെയും (പിന്നീട് മാർ കൂറിലോസ് രണ്ടാമൻ) ചരിത്രപുരുഷൻ വെട്ടിക്കൽ ചെന്നു

കുന്നംകുളത്തേക്കു് കൂട്ടിക്കൊണ്ടുപോന്നു.[19] ആ ചങ്കൂററവും നേതൃത്വശേഷിയും പ്രശംസാവഹമായിരുന്നു. തനിക്കു ശരിയെന്നു് ബോധ്യമുള്ള കാര്യങ്ങൾ എന്തു് പ്രതിബന്ധം നേരിട്ടാലും തരിമ്പും കൂസാതെ രക്തസാക്ഷി മനോഭാവത്തോടെ പ്രവൃത്തി പഥത്തിൽ വരുത്തുന്ന ആ യുവ വൈദികൻെറ നെഞ്ചൂക്കിനെയും സഭാസ്നേഹത്തെയും മലങ്കരസഭ, അത്ഥഗർഭമായ മൗനത്തോടെയാണെങ്കിലും സഹർഷം ശ്രദ്ധിച്ചു. കുന്നംകുളത്തുനിന്നു് രണ്ടു കിലോമീററർ മാത്രം ദൂരെയുള്ള അഞ്ഞൂരിൽ സ്വന്തമായൊരാസ്ഥാനം ഉണ്ടാവുന്നതുവരെയും മാർ കൂറിലോസ് മെത്രാച്ചനും സംഘവും ചരിത്രപുരുഷൻെറ സംരക്ഷയിൽ സുരക്ഷിതരായി കുന്നംകുളത്തു കഴിഞ്ഞുകൂടി. 1772 ൽ അഞ്ഞൂരിൽ ഉയന്ന മെത്രാസനഭവനവും ചാപ്പലും അതിൻെറ ശില്പി ആരെന്നു് വിളംബരം ചെയ്യുന്നുണ്ടു്. കോട്ടയം പഴയസെമിനാരിയുടെ ഒരു 'മിനിയേച്ചർ' ശില്പമാണു് തൊഴിയൂരിലെ നാലുകെട്ടിൻെറ മാതൃകയിലുള്ള മെത്രാസനാസ്ഥാനം എന്നതു് ഇന്നും ആരെയും ബോധ്യപ്പെടുത്തുന്ന കാര്യമാണു്.

തൻെറ പ്രതിയോഗിയായ കാട്ടുമങ്ങാട്ടു്മെത്രാച്ചനു് അഭയം നൽകിയ ഇട്ടൂപ്പു് മല്പാനെ സംശയദൃഷ്ടിയോടെയാണു് ആറാം മാത്തോമ്മ വീക്ഷിച്ചതു്. പകലോമററം മേൽവിലാസം, കത്തോലിക്കാ ഇടവകയിലെ അംഗത്വം റോമിൻെറ അധീശത്വം അംഗീകരിക്കാനുള്ള സന്നദ്ധത എന്നിങ്ങനെ തൻെറ പല നീക്കങ്ങളെയും പരസ്യമായി എതിർത്തുകൊണ്ടിരുന്ന മല്പാനെ 6–ാം മാത്തോമ്മാ, ''നേത്രരോഗി ദീപത്തെ എന്ന പോലെ '' വെറുത്തു. മല്പാനെ തേജോവധം ചെയ്യുന്ന പല കുപ്രചരണങ്ങളും ആറാം മാർത്തോമായുടെ അനുഗ്രഹാശിസ്സുകളോടെ ചില പ്രദേശങ്ങളിൽ പ്രചരിപ്പിച്ചിരുന്നു.[20] എന്നാലും സ്വന്തം വ്യക്തിത്വത്തിൻെറ പ്രഭകൊണ്ടു് മലങ്കരയിൽ നിറഞ്ഞുനിന്നിരുന്ന ചരിത്രപുരുഷനെ പരസ്യമായി ചോദ്യം ചെയ്യുവാനോ ശിക്ഷണനടപടികൾ സ്വീകരിക്കുവാനോ ആരും മുതിർന്നില്ല.

**ആർത്താററു പള്ളിയും**
**പുലിക്കോട്ടിൽ മല്പാനും**

1789–ൽ മൈസൂർപ്പട ടിപ്പു സുൽത്താൻെറ നേതൃത്വത്തിൽ കൊച്ചി, തിരുവിതാംകൂർ പ്രദേശ





ങ്ങളിൽ പടയോട്ടം നടത്തിയ കാലത്തു ചാട്ടുകുളങ്ങരെ പള്ളിയും പടിപ്പുരമാളികയും അങ്ങാടിയും സുൽത്താൻെറ കോപാഗ്നിയ്ക്കു് അക്ഷരാത്ഥത്തിൽത്തന്നെ ഇരയായി.[21] പത്തൊമ്പതു് കൊല്ലങ്ങൾക്കുശേഷം അവിടം സന്ദർശിച്ച ക്ലോഡിയസ് ബുക്കാനനോടു് തദ്ദേശവാസികൾ ,ടിപ്പു തങ്ങളുടെ പ്രാചീന നസ്രാണി കേന്ദ്രത്തോടു് ചെയ്ത കടുംകൈകൾ വിവരിക്കുകയുണ്ടായി.[22] ചാട്ടുകുളങ്ങര അങ്ങാടിയിൽ വസിച്ചിരുന്ന സുറിയാനിക്കാർ പടയോട്ടത്തിൽ പരിഭ്രാന്തരായി ചിതറിപ്പോയപ്പോൾ പ്രാന്തപ്രദേശവാസികളായ ഏതാനും കത്തോലിക്കാ പക്ഷപാതികൾ പള്ളിയുടെമേൽ അവകാശവാദം ഉന്നയിച്ചു. അന്നത്തെ കൊച്ചി രാജാവായ ശക്തൻ തമ്പുരാൻെറ സഹായത്തോടെ സുര്യപുരുഷൻ 1805–ൽ തക്കങ്ങൾപരിഹരിച്ചു. തർക്കമൊഴിഞ്ഞുകിട്ടിയ സ്ഥലത്തു് 1806–ൽ അദ്ദേഹത്തിൻെറ ചുമതലയിൽ പുതുക്കിപ്പണിയപ്പെട്ടു് ഇന്നും തല ഉയത്തി നില്ക്കുന്ന ആത്താററു ദേവാലയം ആരെയും അത്ഭുതപ്പെടുത്തും. 1802–ൽ നിർമ്മിതമായ ചെറായി സെൻറ് മേരീസ് പള്ളിയുടെയും 1808–ൽ പണിയപ്പെട്ട കുന്നംകുളം പഴയ പള്ളിയുടെയും ശില്പി ഇട്ടൂപ്പ് കത്തനാർ ആണെന്നു് ചരിത്രം ഘോഷിക്കുന്നു. ടിപ്പുവിൻെറ ആക്രമണത്തെത്തുടന്നു് ചാട്ടുകുളങ്ങരപ്പള്ളിയിൽ അസ്വസ്ഥതകളും അനിശ്ചിതത്വവും വർദ്ധിച്ചപ്പോൾ ആ പള്ളിയിൽ പ്രവത്തിച്ചിരുന്ന വൈദീക പരിശീലന ക്ലാസ്സുകൾ പുലിക്കോട്ടിൽ മല്പാൻെറ മേൽനോട്ടത്തിൽ കുന്നംകുളം പഴയ പള്ളിയിൽവച്ചാണു് നിർവഹിച്ചിരുന്നതു്.

**ബുക്കാനൻ സായിപ്പും**
**റമ്പാൻ ബൈബിളും**

ചാട്ടുകുളങ്ങര പള്ളിയുടെ പുനരുദ്ധാരണ പ്രവത്തനങ്ങളുമായി ചരിത്രപുരുഷൻ പള്ളിയിൽത്തന്നെ താമസിക്കുമ്പോഴാണു് 1808–ൽ റവ. ക്ലോഡിയസ് ബുക്കാനൻ ആ പള്ളി സന്ദശിച്ചതു്. കേരള സഭയുടെ ബൈബിൾ പാരമ്പര്യങ്ങളും ആചാരാനുഷ്ഠാനങ്ങളുംഗവേഷണബുദ്ധിയോടെ പഠിക്കാനെത്തിയ ആ ആംഗ്ലിക്കൻ മിഷനറി വൈദികനു് ബൈബിളിൻെറ മലയാള വിവത്തനം എന്ന ആശയം നൽകിയതു് ഇട്ടുപ്പു മല്പാനാണു്. പിന്നീടു് ആറാം മാത്തോമ്മായുമായി ഈ വിഷയത്തെക്കുറിച്ചു് ബുക്കാനൻസായിപ്പു് കൂടിക്കാഴ്ചനടത്തി ചച്ച് ചെയ്തുവെങ്കിലും ഇതു സംബന്ധിച്ചു് എഴുത്തിടപാടുകൾ നടത്തിയതു് ഇട്ടുപ്പു കത്തനാരുമായിട്ടാണു്.[23] അദ്ദേഹം ബുക്കാനൻസായിപ്പിൽ ജനിപ്പിച്ച ആദരവിൻെറയും മതിപ്പിൻെറയും നിത്യസ്മാരകമെന്നോണം ബുക്കാനൻ നൽകിയ സ്വർണ്ണപ്പതക്കം ആ പള്ളിയുടെ കേന്ദ്രഓഫീസിൽ സൂക്ഷിച്ചിട്ടുണ്ടു്.[24] ബൈബിൾ പ്രസിദ്ധീകരണത്തിനു് സായിപ്പിൻെറ സഹായം സുനിശ്ചിതമായതിനെത്തുടന്നു് പുലിക്കോട്ടിൽ മല്പാൻെറ നേതൃത്വത്തിലും കായംകുളം റമ്പാൻ, തിമ്മപ്പാപ്പിള്ള തുടങ്ങിയവരുടെ സഹകരണത്തിലും സുവിശേഷ ഭാഗങ്ങളുടെ മലയാളവിവത്തനം തയാറായി. ബോംബെയിലെ കൊറിയർ പ്രസ്സിൽനിന്നു് 1811–ൽ അച്ചടിച്ചു് പ്രസിദ്ധീകരിക്കപ്പെട്ട ആദ്യത്തെ മലയാളം ബൈബിൾ ഈ സുവിശേഷ വിവത്തനമാണു്.' പുസ്തകം അച്ചടിച്ചു വരുമ്പോഴേക്കും പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ 'റമ്പാൻ'പദം സ്വീകരിച്ചിരുന്നതിനാൽ രണ്ടു റമ്പാന്മാരുടെ സഹകരണത്തിൽ തയാറാക്കപ്പെട്ടതു് എന്ന നിലയിൽ 1811–ലെ ബൈബിൾ 'റമ്പാൻ ബൈബിൾ' എന്ന പേരിലും ബുക്കാനൻ സായിപ്പിൻെറ വിലമതിക്കാനാവാത്ത സഹായത്തെ ഓർമ്മിച്ചുകൊണ്ടു് 'ബുക്കാനൻ ബൈബിൾ' എന്ന പേരിലും അറിയപ്പെട്ടു. റമ്പാൻ ബൈബിളിൻെറ പ്രതികൾ കുന്നംകുളം പ്രദേശത്തു് ഇന്നും ലഭ്യമാണു്. റമ്പാൻ ബൈബിൾ ക്രൈസ്തവ സഭാ ചരിത്രത്തിലും മലയാള ഭാഷാചരിത്രത്തിലും വേണ്ടത്ര ശ്രദ്ധയോടെ വിലയിരുത്തപ്പെട്ടിട്ടില്ല. എന്നാൽ ഈയിടെയായി, കേരളത്തിലെ മൂന്നു് സർവകലാശാലകളിലും റമ്പാൻ ബൈബിളിനെ മുഖ്യ അടിസ്ഥാനമാക്കി അക്കാലത്തെ ഭാഷയെയും സംസ്കാരത്തെയും മൂല്യപരമായി നിർദ്ധാരണം ചെയ്തുകൊണ്ടുള്ള ഗവേഷണപ്രബന്ധങ്ങൾ തയാറായിവരുന്നുണ്ടു്. സുവിശേഷഭാഗങ്ങളെ തുടർന്നു സങ്കീർത്തനപുസ്തകവും ചരിത്രപുരുഷൻ വിവത്തനം ചെയ്തുവെങ്കിലും അതു് നാളിതുവരെ പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ല.

**ആർത്താററു പടിയോലയും**
**ഇട്ടൂപ്പ് മല്പാനും**

1789–ൽചാട്ടുകുളങ്ങരപള്ളി കത്തിയെരിയുമ്പോൾ അന്നത്തെ മലങ്കരമെത്രാൻ ആറാം മാത്തോമ്മ, തൻെറ നിർദ്ദേശപ്രകാരം റോമിൽ പോയ കരിയാററിൽ മല്പാൻെറ ദൗത്യം പരാജയപ്പെട്ട[25] ഇച്ഛാഭംഗത്തിൽ കഴിയുകയായിരുന്നു. പത്തുകൊല്ലങ്ങൾക്കുശേഷം 1799–ൽ

ആലപ്പുഴ തത്തമ്പിള്ളിയിലെ കത്തോലിക്കാ പള്ളിയിൽ, കത്തോലിക്കാ മുറയിൽ, അദ്ദേഹം കുർബ്ബാന അപ്പിച്ചതു് സ്വമനസ്സാലെ ആണെന്നും അല്ലെന്നും ചരിത്രകാരന്മാർ പ്രസ്താവിച്ചിട്ടുണ്ടു്. ഏറെ വിവാദവിഷയമായ ആ കഥ ഈ ചർച്ചയിൽ സൗകര്യപൂർവ്വം ഒഴിവാക്കാമെങ്കിലും ജൂൺമാസം മുതൽ ഡിസംബർ വരെയുള്ള ഏഴുമാസക്കാലം തത്തമ്പിള്ളിയിൽ കഴിഞ്ഞുകൂടിയശേഷമാണ് അദ്ദേഹം സുറിയാനിസഭയിലേക്കു് തിരിച്ചു വന്നതെന്ന സത്യം മറച്ചുവയ്ക്കാവുന്ന ഒന്നല്ല. ഒരർദ്ധവഷക്കാലത്തിലേറെ റോമൻ ക്യാമ്പിൽ കഴിഞ്ഞുകൂടിയതിനുശേഷം പശ്ചാത്താപപൂർവ്വം തിരിച്ചുവന്ന അദ്ദേഹത്തെ മലങ്കരസഭ, 'മറെറാരു മെത്രാനില്ലാത്ത സാഹചര്യത്തിൽ സ്വീകരിച്ചു എന്നതു് സത്യംതന്നെ.[26] എന്നാൽ മെത്രാന്റെ മാത്രം കൈകളിൽ 'സഭയുടെ ഭാവി' സുരക്ഷിതമാവുന്നില്ല എന്ന വിലയേറിയ പാഠം പഠിക്കുവാൻ സഭയ്ക്കിതുമൂലം അവസരം ലഭിച്ചു. 4–ാം മാർത്തോമ്മായുടെ കാലം മുതൽ അരങ്ങേറിത്തുടർന്നുവരുന്ന വിശ്വാസപരമായ ചാഞ്ചാട്ടങ്ങൾക്കു് കടിഞ്ഞാണിടുവാൻ സമയമായെന്നു് സംശയാതീതമായ ബോധ്യം സഭയിലാകെ പ്രബലമായി. ആറാം മാർത്തോമ്മായുടെ കാലം കഴിയാറായെങ്കിലും പിൻഗാമികൾക്കു് പാഠമായിരിക്കത്തക്കവിധം ധീരമായി പ്രതികരിക്കുവാൻ ഇട്ടൂപ്പ് മല്പാന്റെ നേതൃത്വത്തിൽ ആർത്താററു പള്ളിക്കാർ സന്നദ്ധരായി.

1806–1807 ൽ പുതുക്കിപ്പണിത ദേവാലയത്തിന്റെ കൂദാശയ്ക്കായി ആറാം മാർത്തോമ്മാ മെത്രാച്ചൻ ചാട്ടുകുളങ്ങരപള്ളിയിൽ ആഗതനായപ്പോൾ, പുരുഷകേസരികളായ അന്നത്തെ ചാട്ടുകുളങ്ങര നസ്രാണികൾ ഒരു പടിയോല എഴുതി അദ്ദേഹത്തെ ഏല്പിച്ചു.[27] സീനിയർ വികാരി തെക്കേക്കര കുരിയതു കത്തനാരും പന്ത്രണ്ടു് അത്മായ പ്രമുഖരും ഒപ്പിട്ടു സമർപ്പിച്ച 'ആർത്താററുപടിയോല' പ്രത്യക്ഷത്തിൽ ആറാം മാർത്തോമ്മായുടെ അദ്ധ്യക്ഷതയെ ഏററു പറയുന്നുണ്ടെങ്കിലും പരോക്ഷമായി റോം, ബാബിലോൺ, അന്ത്യോഖ്യാ എന്നീ കേന്ദ്രങ്ങളിലേക്കുള്ള ചായ്‌വിനോടു് ധീരമായി പ്രതിഷേധിച്ചിട്ടുണ്ടു്. റോമിനെ മാത്രം തള്ളിപ്പറഞ്ഞ 1653ലെ കൂനൻ കുരിശിൽനിന്നു് വളന്നു്, വിദേശമേധാവിത്തങ്ങളെ ഒന്നുപോലെ തള്ളിപ്പറയുന്ന പക്വതയിലേക്കു മലങ്കരസഭ എത്തിഎന്നാണ് ആർത്താററുപടിയോലപ്രഖ്യാപിച്ചതു്. ഒന്നാമത്തെ സ്വാതന്ത്ര്യസമരമെന്നു് നാമിന്നു് വിശേഷിപ്പിക്കുന്ന ശിപ്പായി ലഹളയിലൂടെ ഭാരതം വിദേശ ഭരണത്തിനെതിരെ പ്രതികരിച്ചതു് വീണ്ടും ഒരമ്പതുകൊല്ലം കഴിഞ്ഞിട്ടാണെന്നോർക്കുമ്പോൾ 1807–ലെ 'ആർത്താററു്പടിയോല' പ്രദർശിപ്പിച്ച ക്രാന്തദർശിത്വം നമ്മെ അത്ഭുതപ്പെടുത്തുക തന്നെ ചെയ്യും. കാര്യങ്ങൾ ഇങ്ങനെയൊക്കെയാണെങ്കിലും ഈ പടിയോലയുടെവിവരംസഭാചരിത്രകാരന്മാരാരും രേഖപ്പെടുത്താതെ വിസ്മരിച്ചുപോയെന്നതിന്റെ കാരണം ദുരൂഹമായിരിക്കുന്നു. ഏതെങ്കിലും പിൽക്കാലമെത്രാന്മാർ ഏതെങ്കിലും വിദേശസഭകളോടു് കൂറുപ്രഖ്യാപിച്ചു് മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സഭാപൈതൃകത്തെ ധ്വംസിച്ചാൽ ആ നിലപാടുകളെ ധീരമായി ചെറുക്കുവാൻ 1599–ൽ ഉദയം പേരൂർ സൂന്നഹദോസിനെ സുധീരം ബഹിഷ്കരിച്ച ചാട്ടുകുളങ്ങര ഇടവക മലങ്കരസഭയ്ക്കു് നേതൃത്വം നൽകുമെന്നു് ചരിത്രപുരുഷൻ ആപടിയോലയിൽ ധ്വനി മര്യാദയോടെ വ്യഞ്ജിപ്പിച്ചിട്ടുള്ളതു് ആരെല്ലാം മറച്ചുവച്ചാലും, അഭിമാനികളായ മലങ്കര നസ്രാണികൾക്കു് മറക്കാനോ മറയ്ക്കാനോ സാധ്യമല്ല. നാളെ രചിക്കാനിരിക്കുന്ന മലങ്കരസഭാചരിത്രം പൂർവഗാമികൾക്കു പററിയ അബദ്ധം തിരുത്തുമെന്നു് നാം ആശിക്കുക.

പുതുക്കിപ്പണിത പള്ളിയുടെ എന്ന പോലെ ഗർജ്ജന സ്വഭാവമുള്ള ഈ പടിയോലയുടെയും ശില്പി പുലിക്കോട്ടിൽ ഇട്ടൂപ്പ്മല്പാൻ ആയിരുന്നുവെങ്കിലും തന്റെ പേരോ പ്രതാപമോ ആപിടിയോലയിലൂടെ പ്രസിദ്ധമാകുവാൻ അദ്ദേഹം ആഗ്രഹിച്ചില്ല. തന്റെ പ്രയത്നങ്ങളുടെ വേരുകളെ അണിയറയിൽ ഒതുക്കി നിർത്തുവാൻ എന്നും അദ്ദേഹം സന്നദ്ധനായിരുന്നു. ആളിക്കത്തുന്ന വിവാദങ്ങളുടെമദ്ധ്യേ ജീവിച്ചിട്ടും വിവാദങ്ങളെ അതിജീവിക്കുവാൻ അദ്ദേഹത്തെ പ്രാപ്തനാക്കിയതു് ഈ വിനയ ശീലമായിരുന്നു. ആർത്താററുപടിയോലയുടെ സ്വരം മലങ്കരയ്ക്കു് മുഴുവൻ സ്വീകാര്യമാക്കാനായി രണ്ടുമൂന്നു വർഷം അദ്ദേഹം കഠിനാദ്ധ്വാനം ചെയ്തു. സഞ്ചാരസൗകര്യവും വാഹന സൗകര്യവും ഏറെ പരിമിതമായ ആ കാലത്തു് കേരളക്കരയിലെ തെക്കും വടക്കുമുള്ള പള്ളികളെ സംഘടിപ്പിക്കുവാനുള്ള ശ്രമത്തിലൂടെ അദ്ദേഹം സഭയുടെ അനി

---

**ആർത്താററ് പടിയോല**

കൊല്ലം 981 ആമതു് മകരം ഞായററിൽ പുത്തൻകൂറു് സുറിയാനിക്കാരായ ആർത്താററു് എടവകക്കാരു് എല്ലാവരും കൂടി നമ്മുടെ ദീവന്നാത്തിയോതു് വാവാ തിരുമുമ്പിൽ എഴുതി വെച്ച പടിയോലയാവിതു്:– നമ്മുടെ ജനങ്ങളിൽ ചിലരു് പരദേശക്കാരുടെ എടത്തുട ഉപദേശം കേക്കയ്യാൽ റോമ്മാ വിച്ചാതത്തിലേക്കു് തിരിഞ്ഞുപോയി വഴക്കു് പിടിച്ചു് പള്ളിയും പററി അറിവു കത്തനാർക്കട്ടെ എടുപ്പാൻ ഇട വന്നു–ആ വന്നുകൊണ്ടു വളരെ വ്യാകുലത്തിനു എടവന്നതിനാൽ മേലാൽ അങ്ങിനെ ഇടവരാതിരിപ്പാൻ വെണ്ടി റോമായിൽ നിന്നോ, വാവെലിൽനിന്നൊ അതിയോക്കായിൽ നിന്നൊ മററു വല്ല പരദേശത്തു നിന്നൊ വരുന്ന യാതൊരു മെത്രാന്മാരുടെയും ഉപദേശവും നടപ്പുകളും ഒരു നാളാവിട്ടു വഴങ്ങി നടക്കാതെ നമ്മുടെ മാർത്തോമാ ചിലികായുടെ പുറവിക വിച്ചാതവും ചട്ടങ്ങളും അനുസരിച്ചു് നടന്നുകൊള്ളുമാറു് സമ്മതിച്ചു് തമ്പുരാനെ പെററമ്മയുടെ ആർത്താററു് പള്ളി നടയിൽവെച്ചു് എഴുതിയ മൈക്കവികാരി തെക്കെക്കര കുരിയതുകത്തനാർ(ഒപ്പു്)

1. ചെറുവത്തൂർ കുഞ്ഞാത്തു
2. പനയ്ക്കൽ താരു
3. കത്തൂരു് ചുമ്മാരു്
4. കോലാടി ഉട്ടൂപ്പ്
5. കാക്കച്ചേരി മാത്തു
6. ചുങ്കത്തു ഇയ്യാവു
7. തോലത്തുപാത്തു
8. ചീരൻ പാത്തു
9. പുലിക്കോട്ടിൽ താരു
10. കിടങ്ങൻ ചേറുണ്ണി
11. മഞ്ഞുമ്പാൽ കുഞ്ഞാത്തു
12. തെങ്ങുങ്ങൽ കുരിയാക്കു

---

## സ്ഥാനം ആഗ്രഹിച്ചില്ല

പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ വ്യക്തിത്വത്തിന്റെ ദീപ്തിയെ അനാവരണം ചെയ്തു കൊണ്ടു് സഭാചരിത്രകാരനായ ഇ. എം. ഫിലിപ്പ് 'മാർത്തോമ്മാശ്ലീഹായുടെ ഇൻഡ്യൻ സഭ' എന്ന തന്റെ ഗ്രന്ഥത്തിൽ (പുറം 195) എഴുതിയിരിക്കുന്നതു്:

''അദ്ദേഹം എപ്പിസ്കോപ്പാ സ്ഥാനത്തെ കാംക്ഷിച്ചിരുന്നില്ലെന്നു് മാത്രമല്ല,........ഇപ്രകാരം ഒരാവശ്യം നേരിടാതിരുന്നുവെങ്കിൽ നിശ്ചയമായും അദ്ദേഹം ജീവിതാന്ത്യംവരെയും സന്തോഷത്തോടുകൂടി ഒരു റമ്പാനായിത്തന്നെ കഴിച്ചുകൂട്ടുമായിരുന്നു.

അദ്ദേഹത്തിനു് സഭയുടെയും സമുദായത്തിന്റെയും അഭിവൃദ്ധിയിൽ ഹാർദ്ദമായ ഔൽസുക്യമുണ്ടായിരുന്നു എന്നും തദുദ്ദേശ്യസാധ്യത്തിനു് വേണ്ടി അദ്ദേഹം അക്ഷീണയത്നം ചെയ്തിരുന്നു എന്നും ഉള്ള വസ്തുതകൾ അദ്ദേഹത്തിനനുകൂലമായി സ്മരണീയമാകുന്നു. നിഷ്കളങ്കമനസ്സോടും നിർമ്മല മനഃസാക്ഷിയോടും കൂടിയ ആ ദൈവഭക്തൻ പക്ഷപാതരഹിതനും നിർഭയനും ആയിരുന്നതുകൂടാതെ അദ്ദേഹത്തിന്റെ ജീവിതരീതിയും നിർമ്മലമായിരുന്നുവെന്നതു് പ്രത്യേകാൽ പ്രസ്താവാർഹമാണു്. അദ്ദേഹം വിദ്യാഭ്യാസത്തിനു് ഒരു സഹായിയും സുറിയാനി ഭാഷാപണ്ഡിതനും പ്രസിദ്ധവാഗ്മിയും ആയിരുന്നു. ചുരുക്കിപ്പറയുന്നതായാൽ അദ്ദേഹം സുറിയാനി സമുദായത്തിന്റെ എന്നല്ല, ഏതദ്ദേശീയ രാജ്യങ്ങളായ തിരുവിതാംകൂറിലെയും കൊച്ചിയിലെയും വിദ്യാഭ്യാസത്തിന്റെ പ്രാരംഭ പ്രവർത്തകനായിരുന്നുവെന്നുള്ളതു് അവിതർക്കിതമാകുന്നു. എങ്ങനെയെന്നാൽ, വളരെ നാളുകൾക്കുമുമ്പു് തന്നെ നിർത്തലായിപ്പോയ പോർത്തുഗീസുകാരുടെ വക കൊടുങ്ങല്ലൂർ, വൈപ്പിക്കോട്ട എന്നീ സ്ഥലങ്ങളിലെ സിമ്മനാരികൾ ഒഴിച്ചാൽ ദീവന്നാസ്യോസ് രണ്ടാമന്റെ ഈ സിമ്മനാരി, വിദ്യാപ്രചാരണോദ്ദേശത്തോടുകൂടി നമ്മുടെ നാട്ടിൽ ഉണ്ടായിട്ടുള്ള സ്ഥാപനങ്ങളിൽ പ്രഥമമായിരുന്നുവെന്നു് നിർവിശങ്കം പ്രസ്താവിക്കാം.''

**ജോയ്സ് തോട്ടയ്ക്കാട്**

---

ഷേധ്യ നേതാവായി വളരുകയായിരുന്നു. ആ കഠിനാദ്ധ്വാനത്തിന്റെ സ്വാഭാവികമായ ഫലപരിണാമമാണ് 'കണ്ടനാട്ടുപടിയോല'.

### കണ്ടനാട്ട് പടിയോലയും ഇട്ടൂപ്പ് മല്പാനും

ആറാം മാർത്തോമ്മാ 1808–ലും അദ്ദേഹം സ്ഥാനം കൊടുത്തു നിർത്തിയ അനന്തിരവൻ ഏഴാംമാർത്തോമ്മാ, 1809–ലും നിര്യാതരായി. ഏഴാം മാർത്തോമ്മായുടെ മരണക്കിടക്കയിൽവച്ച് ക്കുദാശാനുഷ്ഠാനങ്ങളൊന്നും കൂടാതെ മുൻഗാമി തലയിൽ കൈവച്ചു എന്നവകാശപ്പെട്ടുകൊണ്ട് മെത്രാൻ പദം സ്വയം പ്രഖ്യാപിച്ച എട്ടാം മാർത്തോമ്മായെ മലങ്കരസഭ ആദ്യം സ്വീകരിച്ചില്ല. അകാനോനികമായ ആ കൈവെപ്പ് അസ്വീകാര്യമാണെങ്കിലും ചരിത്രപുരുഷൻ ജനങ്ങളെ വിപ്ലവത്തിലേക്ക് നയിച്ചില്ല. പകരം മലങ്കരസഭാഭരണത്തിന് രേഖപ്പെടുത്തിയ ഭരണക്രമം ഉണ്ടാക്കുകയും അതിൽ സഭയുടെ ആചാരങ്ങളും വിശ്വാസാനുഷ്ഠാനങ്ങളും ഭരണചുമതലകളും നിർവചിക്കുകയും ചെയ്ത സൂര്യപുരുഷൻ ആ നിയമങ്ങൾക്ക് വിധേയമായിമാത്രം എട്ടാം മാർത്തോമ്മായെ അംഗീകരിക്കാമെന്ന് ഇടവകകളെ ആഹ്വാനം ചെയ്തത് ഏവർക്കും സ്വീകാര്യമായി. 1809–ചിങ്ങം 1–ാം തിയതി ഏഴാം മാർത്തോമ്മായുടെ നാല്പതാം ചരമദിനംപ്രമാണിച്ച് മലങ്കരസഭ കണ്ടനാട്ടുപള്ളിയിൽ സമ്മേളിച്ചു. മലങ്കരയിൽ അന്നുണ്ടായിരുന്ന അമ്പത്തിയഞ്ച് ഇടവകകളിൽ അമ്പത്തിനാലിന്റെയും പ്രാതിനിധ്യമുണ്ടായിരുന്ന ആ സമ്മേളനം എട്ടാം മാർത്തോമ്മായുടെ അദ്ധ്യക്ഷതയിലാണ് ചേർന്നത്. ആ മഹാസമ്മേളനം ഏകകണ്ഠമായി സ്വീകരിച്ച ഭരണഘടനയാണ് 'കണ്ടനാട്പടിയോല'. ''വ്യവസ്ഥകൾ അടങ്ങിയ പടിയോലയിൽ പള്ളിഭരണം, വിവാഹാചാരങ്ങൾ, മാമ്മൂദീസാ, വൈദികവിദ്യാഭ്യാസം, നോമ്പുകൾ, പ്രാർത്ഥനകൾ, പെരുന്നാളുകൾ, മെത്രാന്റെ ചുമതലകൾ, അധികാരങ്ങൾ, പട്ടക്കാരന്റെ പങ്കാളിത്തം തുടങ്ങിയ വിഷയങ്ങൾ കൃത്യമായി നിർവചിച്ചിരുന്നു. ലോകസഭകളിലേതെങ്കിലും ഒരു സഭയിൽ 1809–ന് മുമ്പ് എഴുതപ്പെട്ട ഒരു ഭരണക്രമം ഉണ്ടായിട്ടുണ്ടോ എന്നറിഞ്ഞുകൂടാ. ഈ ഭരണഘടനയുടെ കാലോചിത വികാസം മാത്രമാണ് പിൽക്കാലത്ത് മുളന്തുരുത്തി സുന്നഹദോസിലും 1934–ലെ കോട്ടയം അസോസ്യേഷനിലും സാധിച്ച് ഇന്നത്തെ ഭരണഘടനയായിത്തീർന്നത് എന്നോർക്കുമ്പോൾ 1809–ലെ കണ്ടനാട്ടുപടിയോലയുടെ ശില്പിയെ എത്ര അഭിനന്ദിച്ചാലും അധികമാകയില്ല. ഇന്നത്തെ ഭരണഘടനയുടെ പ്രാക്‌രൂപം പുലിക്കോട്ടിൽ രണ്ടാം ദീവന്നാസ്യോസിന്റെ കാലത്തു ചേർന്ന മുളന്തുരുത്തി സുന്നഹദോസിലാണെന്ന് നിർവ്വിശങ്കം രേഖപ്പെടുത്തിയ സഭാചരിത്രകാരന്മാർ കണ്ടനാട് പടിയോലയെ അവഗണിച്ചതെന്തുകൊണ്ടെന്ന് ആത്മപരിശോധന നടത്തട്ടെ. പടിയോലയിലെ വ്യവസ്ഥകൾക്കും ഉപദേശകന്മാരുടെ നിയന്ത്രണത്തിനും വിധേയമായി പ്രവർത്തിച്ചുകൊള്ളാമെന്ന ഉറപ്പിൽ മലങ്കരസഭ എട്ടാം മാർത്തോമ്മായെ മോതിരമണിയിച്ച് സ്വീകരണം പ്രഖ്യാപിച്ചു.[28] കണ്ടനാട് സുന്നഹദോസ് ഇട്ടൂപ്പ് കത്തനാരെ റമ്പാൻ സ്ഥാനത്തേയ്ക്ക് തെരഞ്ഞെടുക്കുകയും 8–ാംമാർത്തോമ്മായുടെ പ്രധാന ഉപദേഷ്ടാവായി നിശ്ചയിക്കുകയും ചെയ്തു. സഭാപ്രതിനിധി മണ്ഡലത്തിന്റെ





തെരഞ്ഞെടുപ്പിന്റെ പിൻബലത്തോടെ സ്ഥാനമേല്ക്കുന്ന ഒന്നാമത്തെ ആൾ പുലിക്കോട്ടിൽ മല്പാനാണ്. ഫലത്തിൽ അതൊരു മെത്രാൻ തെരഞ്ഞെടുപ്പായിരുന്നു എന്നു വേണം കരുതുവാൻ. കണ്ടനാട് സുന്നഹദോസിന്റെ തീരുമാനപ്രകാരം ഇട്ടൂപ്പ്മല്പാൻ 8–ാം മാർത്തോമ്മായിൽ നിന്ന് അക്കൊല്ലം തന്നെ റമ്പാൻസ്ഥാനം സ്വീകരിച്ചു.

പടിയോലയുടെയും ഉപദേശകന്മാരുടെയും നിയന്ത്രണത്തിൽ പരിമിതപ്പെടേണ്ടിവന്നത് എട്ടാം മാർത്തോമ്മായ്ക്ക് അനിഷ്ടമായി. തന്റെ പൂർവ്വികപിതാക്കളെപ്പോലെ സർവ്വതന്ത്രസ്വതന്ത്രമായ ഭരണാനുമതി ആവശ്യപ്പെട്ടുകൊണ്ട് അദ്ദേഹംബ്രിട്ടീഷ്റസിഡണ്ടിനോട് പരാതിപ്പെട്ടു. കണ്ടനാട്ട്പടിയോലയിൽ നിർദ്ദേശിക്കപ്പെട്ടതുപോലെ, വട്ടിപ്പണപ്പലിശ പഠിത്തവീടുകൾക്കായി നീക്കിവെയ്ക്കാൻ താൻ തയാറല്ല എന്ന എട്ടാം മാർത്തോമായുടെ നിലപാട്[29] കണ്ടനാട് സുന്നഹദോസ് വ്യവസ്ഥയിൽ നിന്നും അദ്ദേഹം ഏകപക്ഷീയമായി പിൻവാങ്ങുന്നതിനു സമമാണെന്ന് ഇട്ടൂപ്പ്റമ്പാന് ബോധ്യമായി. കാര്യങ്ങൾകാണിച്ച്, ആയിടെ ഭരണമേററ ബ്രിട്ടീഷ് റസിഡണ്ട് കേണൽ മൺറോയ്ക്ക് എട്ടാം മാർത്തോമ്മായ്ക്കെതിരായി ഇട്ടൂപ്പ റമ്പാൻ, മലങ്കര സഭയെ പ്രതിനിധീകരിച്ച് പരാതി നൽകി.[30] 1814–ലെ വിധിയിൽ എട്ടാം മാർത്തോമ്മായ്ക്ക് മെത്രാൻ സ്ഥാനോചിതമായ കർമ്മങ്ങൾ നടത്താൻ അധികാരമില്ലെന്ന് മൺറോ വ്യക്തമാക്കി.

### കോട്ടയം പഴയസെമിനാരിയും ഇട്ടൂപ്പ് റമ്പാനും

കുടിശ്ശികയായി കിടന്നിരുന്ന 5 കൊല്ലത്തെ വട്ടിപ്പണപ്പലിശ മൺറോയുടെ വിധിയെത്തുടർന്ന് ഇട്ടൂപ്പ് റമ്പാനു ലഭിച്ചു. അതോടൊപ്പം മൺറോയുടെ ശുപാർശപ്രകാരം തിരുവിതാംകൂർ റാണിയിൽനിന്ന് കരമൊഴിവായി 16 ഏക്കർഭൂമിയും കോട്ടയത്തു ലഭിച്ചു. കണ്ടനാട്ടുപടിയോലയിലെ 'രണ്ടു പഠിത്തവീടുകൾ' എന്ന ആശയം പ്രായോഗികമായകാരണങ്ങളാൽ വികസിച്ച് ആധുനിക രീതിയിലുള്ള ഒരു വൈദിക സെമിനാരി എന്ന നിലയിലേയ്ക്കു വളർന്നു. പ്രാദേശിക സ്വാധീനങ്ങളുടെ സുവർണ്ണശൃംഖല കെട്ടുകളെ ഭേദിച്ച് മലങ്കര സഭ അഖണ്ഡവും അദ്വയവും ആകണമെന്ന വലിയ സങ്കല്പത്തിൽ ഇട്ടൂപ്പ്റമ്പാൻ സഭയുടെ മദ്ധ്യഭാഗമെന്ന നിലയിൽ കോട്ടയത്ത് വൈദീക സെമിനാരിക്ക് 1814–ൽ ശിലാസ്ഥാപനം നടത്തി. വട്ടിപ്പണപ്പലിശയിനത്തിൽ ലഭിച്ച പണവും മൺറോയുടെ സഹായവും പള്ളികളുടെ സംഭാവനകളും മററും മററും ഉപയോഗിച്ച് ആരംഭിച്ച സെമിനാരി നിർമ്മാണം. റമ്പാച്ചന്റെ മനസ്സിലെ പ്ലാൻപ്രകാരം പുരോഗമിച്ചു. 1815–ൽ പ്രഥമബാച്ചിലേക്കു 25 വൈദീക വിദ്യാർത്ഥികൾക്ക് പ്രവേശനം നൽകി. ജീവിതകാലം മുഴുവൻ മല്പാനായിരുന്ന റമ്പാൻ തന്നെയായിരുന്നു പ്രധാന അദ്ധ്യാപകൻ. തുടക്കംമുതൽ തൊഴിയൂരിലെ കിടങ്ങൻ മെത്രാച്ചന്റെ പ്രോത്സാഹനം ഉണ്ടായിരുന്നു. വൈദികസെമിനാരിയിൽ നിന്ന് പരിശീലനം നേടിവരുന്നവരെപ്പററി അതിന്റെ സ്ഥാപകന് വലിയപ്രതീക്ഷകളാണുണ്ടായിരുന്നത്, പള്ളിക്രമങ്ങൾ ശീലിച്ച് വൈദികശിക്ഷണം അവസാനിപ്പിക്കുന്ന മല്പാൻ പള്ളിക്കൂടത്തിന്റെ പരിമിതികൾ ഇല്ലാതാക്കി വിജ്ഞാനത്തിന്റെ അധുനാതന ധാരകൾ ഉൾക്കൊണ്ട വൈദീകരുടെ ദർശന സമ്പന്നമായ തലമുറകൾ ഇവിടെ (സെമിനാരിയിൽ) പിറന്ന് വളരണമെന്ന് അദ്ദേഹം ആശിച്ചു. സുറിയാനി, മലയാളം, സംസ്കൃതം, ഇംഗ്ലീഷ്, ലത്തീൻ, എബ്രായ എന്നീ ഭാഷകൾ അഭ്യസിക്കുവാൻ സെമിനാരിയിൽ അന്ന് സംവിധാനമുണ്ടായിരുന്നു.[31] അതേ സമയം പണ്ഡിതരായവൈദികർ സുറിയാനി സഭയുടെ വിശ്വാസത്തോടും ആരാധനകളോടും വിട്ടുവീഴ്ചയില്ലാത്ത കൂറ്പുലർത്തണമെന്നതും സെമിനാരി സ്ഥാപകന്റെ സ്വപ്നമായിരുന്നു. സെമിനാരി സ്ഥാപനത്തിനും അദ്ധ്യാപനത്തിനും തനിക്കു കലവറ കൂടാത്ത സഹായസഹകരണങ്ങൾ നൽകിയ മിഷണറിമാർ സുറിയാനി സഭയുടെ വിശ്വാസാചാരങ്ങളെ വിമർശിക്കുകയോ ഭേദപ്പെടുത്തുകയോ ചെയ്യാൻ അദ്ദേഹം അനുവദിച്ചിരുന്നില്ല. റവ. നോർട്ടൻ സെമിനാരിയിൽ താമസിച്ച് പ്രവർത്തിക്കുന്നകാര്യം കേണൽ മൺറോ നിർദ്ദേശിച്ചപ്പോൾ, ''ഞങ്ങളുടെയും അദ്ദേഹത്തിന്റെയും വിശ്വാസങ്ങൾ വ്യത്യസ്തമാകയാൽ അദ്ദേഹം സെമിനാരിയിൽ താമസിക്കുന്നത് മതപരമായ തർക്കങ്ങൾക്കും തന്മൂലം അനിഷ്ട സംഭവങ്ങൾക്കും ഇടയാക്കും''മെന്ന്[32] മുഖം നോക്കാതെ മൺറോ സായിപ്പിനോട് സെമിനാരിസ്ഥാപകൻ പറഞ്ഞ മറുപടി ലോകാവസാനംവരെ ഈ സെമിനാരിക്കോമ്പൗണ്ടിൽ മുഴങ്ങേണ്ടതാണ്.

## റമ്പാൻ മെത്രാനാവുന്നു

വട്ടിപ്പണപ്പലിശ ഇട്ടൂപ്പ് റമ്പാന് നൽകിയതു് അപാകതയാണെന്ന് കാണിച്ചും അവകാശവാദം ഉന്നയിച്ചും ഇതിനിടെ 8–ാം മാർത്തോമ്മാ സർക്കാരിലേക്കു് പരാതികളയച്ചുകൊണ്ടിരുന്നു.[33] തൽഫലമായി ഇട്ടൂപ്പ് റമ്പാൻ മെത്രാൻ സ്ഥാനം ഏല്ക്കാത്ത പക്ഷം വട്ടിപ്പണപ്പലിശ തിരിച്ചടയ്ക്കണമെന്ന് സർക്കാർ ഉത്തരവായി. സന്യാസിയായി ശിഷ്ടായുസ്സ് കഴിച്ചുകൂട്ടാൻ ആഗ്രഹിച്ച റമ്പാച്ചൻ ധർമ്മസങ്കടത്തിലായി. ഇ. എം. ഫിലിപ്പ് പറയുന്നതു് കേൾക്കുക.

''അദ്ദേഹം എപ്പിസ്ക്കോപ്പാ സ്ഥാനത്തെ കാംക്ഷിച്ചിരുന്നില്ലെന്നു് മാത്രമല്ല ബ്രിട്ടീഷ് ഖജനാവിൽ നിന്ന് പണം വാങ്ങുന്നതിന് ഇപ്രകാരം ഒരാവശ്യം നേരിടാതിരുന്നുവെങ്കിൽ നിശ്ചയമായും അദ്ദേഹം ജീവിതാന്ത്യംവരെയും സന്തോഷത്തോടുകൂടി ഒരു റമ്പാനായിത്തന്നെ കഴിച്ചുകൂട്ടുമായിരുന്നു.''

അദ്ദേഹത്തിൻെറ വ്യക്തിത്വ ദീപ്തിയെ വിശദമാക്കിക്കൊണ്ടു് ചരിത്രകാരൻ തുടർന്നെഴുതി:

''അദ്ദേഹത്തിന് സഭയുടെയും സമുദായത്തിൻെറയും അഭിവൃദ്ധിയിൽ ഹാർദ്ദമായ ഔത്സുക്യമുണ്ടായിരുന്നെന്നും തദ്ദേശ്യ സാധ്യത്തിന് വേണ്ടി അദ്ദേഹം അക്ഷീണയത്നം ചെയ്തിരുന്നു എന്നുമുള്ള വസ്തുതകൾ അദ്ദേഹത്തിന്നനുകൂലമായി സ്മരണീയമാകുന്നു. നിഷ്കളങ്ക മനസ്സോടും നിർമ്മല മനസ്സാക്ഷിയോടും കൂടിയ ആ ദൈവഭക്തൻ പക്ഷപാതരഹിതനും നിർഭയനും ആയിരുന്നതുകൂടാതെ അദ്ദേഹത്തിൻെറ ജീവിതരീതിയും നിർമ്മലമായിരുന്നുവെന്നതു് പ്രത്യേകം പ്രസ്താവാർഹമാണ്. അദ്ദേഹം വിദ്യാഭ്യാസത്തിന് ഒരു സഹായിയും സുറിയാനി ഭാഷാ പണ്ഡിതനും പ്രസിദ്ധവാഗ്മിയും ആയിരുന്നു. ചുരുക്കിപ്പറയുന്നതായാൽ അദ്ദേഹം സുറിയാനി സമുദായത്തിൻെറ എന്നല്ല ഏതദ്ദേശീയരാജ്യങ്ങളായ തിരുവിതാംകൂറിലെയും കൊച്ചിയിലെയും വിദ്യാഭ്യാസത്തിൻെറ പ്രാരംഭപ്രവർത്തകനായിരുന്നുവെന്നുള്ളതു് അവിതർക്കിതമാകുന്നു. എങ്ങിനെയെന്നാൽ വളരെ നാളുകൾക്കുമുമ്പുതന്നെ നിർത്തലായിപ്പോയ പോർത്തുഗീസുകാരുടെ വക കൊടുങ്ങല്ലൂർ, വൈപ്പിക്കോട്ട എന്നീ സ്ഥലങ്ങളിലെ സെമിനാരികൾ ഒഴിച്ചാൽ ദീവന്നാസ്യോസ് രണ്ടാമൻെറ ഈ സെമിനാരി വിദ്യാപ്രചാരണോദ്ദേശ്യത്തോടു



കൂടി നമ്മുടെ നാട്ടിൽ ഉണ്ടായിട്ടുള്ള സ്ഥാപനങ്ങളിൽ പ്രഥമമായിരുന്നുവെന്ന് നിർവിശങ്കം പ്രസ്താവിക്കാം.[34] ഇംഗ്ലീഷ് വിദ്യാഭ്യാസം കേരളത്തിൽ പ്രാവർത്തികമാക്കിയ ആദ്യ കേന്ദ്രത്തിൻെറ സ്ഥാപകൻ എന്ന ബഹുമതിയും സെമിനാരി സ്ഥാപകൻ അർഹിക്കുന്നു.

1815– മാർച്ച് 21–ാം തീയതി തൻെറ 'ആത്മമാതാവായ' പഴഞ്ഞിപ്പള്ളിയിൽവച്ച് തൊഴിയൂർ ഇടവകയുടെ കിടങ്ങൻ സ്കറിയാ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായിൽനിന്ന് ദീവന്നാസ്യോസ് എന്ന നാമത്തിൽ ചരിത്രപുരുഷൻ മെത്രാൻ സ്ഥാനം പ്രാപിച്ചു. എട്ടാം മാർത്തോമ്മാ ജീവിച്ചിരുന്നതിനാൽ 'മാർത്തോമ്മാപംക്തി'യിൽ പിൻഗാമിയാകുന്നത് അപ്രസക്തമാണെന്ന് അദ്ദേഹം കരുതിയിരിക്കണം. താൻ ജീവിച്ചിരിക്കെ, തൻെറ അറിവും അനുമതിയും കൂടാതെ പുതിയ മെത്രാൻ വാഴിക്കപ്പെട്ടതിനെ എട്ടാം മാർത്തോമ്മാ ചോദ്യം ചെയ്തു[35] വെങ്കിലും സർക്കാരും ജനങ്ങളും ഒരു പോലെ ആ അപേക്ഷ അവഗണിച്ചു. 1816 ജനുവരി 10–ാംതീയതി എട്ടാം മാർത്തോമ്മാ അന്തരിച്ചു. പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായെ



എല്ലാസുറിയാനിക്കാരും അനുസരിച്ചുകൊള്ളണമെന്ന് രാജകീയപ്രഖ്യാപനം പുറപ്പെട്ടു. ഇപ്രകാരം രാജകീയപ്രഖ്യാപനം ലഭിച്ച ആദ്യത്തെ കേരളീയ മെത്രാൻ എന്ന സ്ഥാനം പുലിക്കോട്ടിൽ മെത്രാച്ചന് കരഗതമായി.

### പഴയസെമിനാരി സഭയുടെ ഹൃദയവും മസ്തിഷ്ക്കവുമായിത്തീരുന്നു

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമൻെറ മെത്രാൻ സ്ഥാനപ്രാപ്തി സഭയിലാകെ നവോന്മേഷം വിതച്ചു. വൃദ്ധനായ അദ്ദേഹം പകലോമററം കുടുംബവാഴ്ചയുടെ പത്മവ്യൂഹം ഭേദിച്ച അഭിനവഅഭിമന്യു എന്നപോലെ ശോഭിച്ചു. അദ്ദേഹത്തിൻെറ പിന്നിൽ സഭയാകെ അണിനിരന്നു. കോട്ടയം പഴയസെമിനാരി വൈദിക വിദ്യാഭ്യാസ കേന്ദ്രവും ഇംഗ്ലീഷ് വിദ്യാഭ്യാസ കേന്ദ്രവും മാത്രമല്ലായിരുന്നു; മലങ്കരമെത്രാൻെറ ആസ്ഥാനംകൂടിയായിരുന്നു. നാളതുവരെയുള്ള മലങ്കരമെത്രാന്മാർ അവരവർക്കു് സ്വാധീനമുള്ള ഏതെങ്കിലും പള്ളികളെ ആസ്ഥാനമാക്കുകയായിരുന്നു പതിവ്. അങ്കമാലി, നിരണം, കണ്ടനാട്, മുളന്തുരുത്തി എന്നീ പള്ളികൾ അപ്രകാരം മെത്രാസനാസ്ഥാന കേന്ദ്രങ്ങളായിരുന്നിട്ടുണ്ട്. അതിൽനിന്ന് വ്യത്യസ്ഥമായി സഭയുടെ ഒരു പൊതുകേന്ദ്രം, മലങ്കര മെത്രാൻെറ ആസ്ഥാനമായതു് സഭയ്ക്കു് ഉത്തേജകമായി. മലങ്കരമെത്രാൻ പ്രാദേശിക പരിഗണനകളുടെ സ്വാധീനങ്ങൾക്കതീതമായി, പൊതുസഭയുടെ ക്ഷേമാന്വേഷകനാണെന്ന ശൈലിയിൽ പുലിക്കോട്ടിൽ മെത്രാച്ചൻ പ്രവർത്തിച്ചതു്, അനുയായികളിൽ ആവേശം ജനിപ്പിച്ചു. മെത്രാൻ പദത്തിൽ പദമൂന്നിയപ്പോഴും, ആ സന്യാസവര്യൻെറ സന്യാസ ചര്യകൾക്കു തരിമ്പും വ്യത്യാസമുണ്ടായില്ല എന്നതു് സഭയിലൊരത്ഭുതമായി. പൗരസ്ത്യ ഋഷിപാരമ്പര്യത്തിൽ, വൈദിക സെമിനാരി ഒരാശ്രമത്തിൻെറ ശൈലിയിൽ പ്രവർത്തിച്ചതു് പാശ്ചാത്യമിഷനറിമാരെ അമ്പരപ്പിച്ചു. ചുരുക്കത്തിൽ സെമിനാരിസ്ഥാപനത്തിലൂടെ മലങ്കര സഭയ്ക്കു് ഉന്നതമായ 'മസ്തിഷ്കം' ലഭ്യമായി; ഒപ്പം ഞരമ്പുകളിലൂടെ ജീവരക്തം പ്രവഹിപ്പിച്ച് മലങ്കരയിലുടനീളം ചൈതന്യം പ്രസരിപ്പിക്കുന്നഹൃദയവും. അപ്രകാരം ഒരു മസ്തിഷ്ക്കവും ഹൃദയവും മലങ്കരസഭയ്ക്കു പ്രദാനംചെയ്തു പിതാവ് എന്നതാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമന് മലങ്കര സഭയിലുള്ള സ്ഥാനം. ഈ അർത്ഥത്തിൽ അദ്ദേഹം മലങ്കരസഭയിൽ ഒരു 'അനന്വയം' തന്നെ.[36]

ചരിത്രപുരുഷൻ മെത്രാൻപദമേററ തീയതിയെപ്പററി വ്യത്യസ്ത്യാഭിപ്രായങ്ങളുണ്ട്. എട്ടാം മാർത്തോമ്മാ ജീവിച്ചിരിക്കേയാണ് അദ്ദേഹം വാഴിക്കപ്പെട്ടതെന്ന വസ്തുത ആരും ചോദ്യം ചെയ്തിട്ടില്ല. എട്ടാം മാർത്തോമ്മായുടെ നിര്യാണം 1816 ജനുവരി 10–ാം തീയതി ആണെന്നു് സർക്കാർ രേഖകളിൽ ഉള്ളതിനാൽ[37] അഭിഷേകവർഷം 1815എന്നതു് തീർച്ചയാണ്.

### കളിക്കളം വിടുമ്പോഴും ഉൽപ്പതിഷ്ണു

1816 നവംബർ 24–ാം തീയ്യതി സംഭവബഹുലമായ ആ ധന്യജീവിതത്തിനു് തിരശ്ശീലവീണു. നേരത്തെ അദ്ദേഹം നിർദ്ദേശിച്ചതനുസരിച്ചു സെമിനാരി ചാപ്പലിൽ അദ്ദേഹത്തിൻെറ മൃതശരീരം കിടത്തിസംസ്കരിച്ചു. ആ കബറടക്കത്തെപ്പററി വിവിധ വീക്ഷണങ്ങൾ നിലവിലുണ്ട്. അന്ത്യോഖ്യൻ അംഗീകാരമില്ലാത്തതുമൂലം തൻെറ മെത്രാൻവാഴ്ച അസാധുവായിരുന്നുവെന്ന ചിന്ത അദ്ദേഹത്തെ അപകർഷ ബോധത്തിലാഴ്ത്തി. എന്ന് ചിലർ എഴുതിവിട്ടിരിക്കുന്നു.[38] മെത്രാപ്പോലീത്താ ആവാൻ താൻ അയോഗ്യനായതിനാൽ തന്നെ മരണശേഷം പട്ടക്കാരെ അടക്കുംപോലെ കബറടക്കണമെന്ന് അദ്ദേഹം മെത്രാൻപദം ഏല്ക്കുന്നതിനു് മുമ്പുതന്നെ ചട്ടംകെട്ടിയിരുന്നതായി വേറെ ചിലർ വിശ്വസിക്കുന്നുണ്ട്.[39] എന്നാൽ ആ മഹത്ജീവിതത്തെ സമഗ്രമായി വിലയിരുത്തുന്ന ഒരാൾക്കും ഈ രണ്ടു് കാഴ്ചപ്പാടുകളും സ്വീകരിക്കാനാവില്ല. മെത്രാന്മാരെ ഇരുത്തി കബറടക്കുന്നതിനു് സഭയിലെ ഒരു പ്രമാണത്തിൻെറയും പിൻബലമുള്ളതായി അറിവില്ല. വിദേശമേലദ്ധ്യക്ഷന്മാർ മലങ്കരയിൽവരുന്നതിനുമുമ്പ് ഇവിടെ ഏതെങ്കിലും ഒരു സ്ഥാനിയെ ഇരുത്തി കബറടക്കിയതായി കേട്ടുകേൾവിപോലുമില്ല. കർത്താവിനെ കബറടക്കിയതും കിടത്തിയാണെന്ന്‌വേദപുസ്തകവും ആരാധനാക്രമങ്ങളും സാക്ഷിക്കുന്നു. അങ്ങനെയെങ്കിൽ ഈ 'ഇരുന്നടങ്ങൽ' ക്രിസ്തീയതയുടെ ഭാഗമല്ലെന്നും ഏതോ വിദേശസഭയുടെ ദേശീയ പാരമ്പര്യത്തിൻെറ ഭാഗമാണെന്നും അതു് മലങ്കരയിൽ പിൻതുടരുന്നതിനു് പ്രസക്തിയില്ലെന്നും തന്മൂലം പൂർവ്വിക മര്യാദപ്രകാരം കിടത്തിയ രൂപത്തിൽതന്നെ മെത്രാന്മാരെയും കബറടക്കിയാൽ മതി എന്നുമുള്ള വിപ്ലവചിന്ത തൻെറ കാര്യത്തിൽ പ്രാവർത്തികമാ

കുവാൻ 'മല്പാൻ' കൂടിയായ പുലിക്കോട്ടിൽ മെത്രാച്ചൻ ചിന്തിച്ചതാവുമോ? മററെല്ലാകാര്യങ്ങളിലും ഉല്പതിഷ്ണു മനോഭാവം വ്യക്തിമുദ്രയാക്കിയ അദ്ദേഹം 'ഒറിജിനാലിററി'യിലേക്ക് തിരിച്ചുപോക്കു നടത്തുവാൻ ശ്രമിച്ചുവെങ്കിൽ അതെത്രയും സ്വാഭാവികം മാത്രം; നമ്മുടെ പല പിതാക്കന്മാരും മല്പാന്മാരും ഈ 'ഇരുന്നടങ്ങലി'ന്റെ നിരർത്ഥകത ചൂണ്ടിക്കാട്ടിയിട്ടുണ്ടെന്നത് ഇത്തരുണത്തിൽ സ്മരണീയമാണ്.[40]

ചുരുക്കിപ്പറഞ്ഞാൽ, ആ മഹാ പ്രതിഭാശാലിയായ യുഗപ്രഭാവന്റെ സംഭാവനകളെ ഇപ്രകാരം അക്കമിട്ടു സംക്ഷേപിക്കാം.

1. മെത്രാന്മാരുടെ കുടുംബവാഴ്ച എന്ന ആശയത്തെ നഖശിഖാന്തം എതിർത്തു.

2. മാർത്തോമ്മാശ്ലീഹായിൽനിന്ന് ലഭിച്ച ഇന്ത്യൻ സഭാ പൈതൃകത്തെ ഒററിക്കൊടുക്കുന്നവർക്കെതിരായി സന്ധിയില്ലാസമരം നയിച്ചു.

3. ജീവിതകാലം മുഴുവൻ 'മല്പാൻ' ആയി മലങ്കര സഭയെ സേവിച്ചു.

4. ടിപ്പുവിന്റെ ആക്രമണത്തെത്തുടർന്ന് മനോവീര്യം നഷ്ടപ്പെട്ട ഒരു ജനതയെ ആത്മവിശ്വാസത്തിലൂടെ കർമ്മോന്മുഖരാക്കി.

5. ബൈബിളിന്റെ മലയാളം വിവർത്തനത്തിലൂടെ അനശ്വരനായി.

6. ആർത്താററു പടിയോലയിലൂടെ സഭാസ്വാതന്ത്ര്യത്തിന്റെ 'മാഗ്നാക്കാർട്ട' പ്രസിദ്ധപ്പെടുത്തി.

7. കണ്ടനാട്ട് പടിയോലയിലൂടെ എഴുതിയുണ്ടാക്കിയ ഒരു ഭരണഘടന സഭയ്ക്കു സംഭാവന ചെയ്തു.

8. വൈദിക പരിശീലനത്തിന് ഉയർന്ന കാഴ്ചപ്പാടുകളോടെ ഒരു വൈദിക സെമിനാരിക്ക് ജന്മം നൽകി.

9. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ സാധ്യതകൾ ക്രാന്തദർശിത്വത്തോടെ കണക്കിലെടുത്ത് കേരളത്തിലാദ്യമായി ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് കോട്ടയം പഴയസെമിനാരിയിൽ വേദി ഒരുക്കി.

10 പൊതുനന്മയെ മാത്രം ലാക്കാക്കി മെത്രാൻസ്ഥാനമേല്ക്കുകയും പഴയസെമിനാരിയിൽ മലങ്കര മെത്രാന്റെ ആസ്ഥാനം ക്രമീകരിക്കുകയും സർവപ്രാദേശിക ചിന്തകൾക്കു അതീതമായി ഒരു കേന്ദ്രീകൃത സിക്രട്ടറിയേററ് എന്ന ആശയം പ്രാവർത്തികമാക്കുകയും ചെയ്തു.

## ഇട്ടൂപ്പ് കത്തനാരെക്കുറിച്ച് ക്ലോഡിയസ് ബുക്കാനന്റെ അഭിപ്രായം

1808 ജനുവരിയിൽ ആർത്താററ്പള്ളി സന്ദർശിച്ച റവ. ഡോ. ക്ലോഡിയസ് ബുക്കാനൻ പുലിക്കോട്ടിൽ ഇട്ടൂപ്പ്കത്തനാരെക്കുറിച്ച് മികച്ച അഭിപ്രായമാണ് രേഖപ്പെടുത്തിയിട്ടുള്ളത്. ''.... വേദപഠനവും ഇംഗ്ലീഷ് വിദ്യാഭ്യാസവും തന്റെ ജനങ്ങൾക്ക് നൽകാനുള്ള കത്തനാരുടെ ആഗ്രഹം ഞാൻ മനസ്സിലാക്കുന്നു. വേദപുസ്തകം ദേശീയ ഭാഷയിൽ അച്ചടിച്ചു പ്രസിദ്ധീകരിക്കുന്നതിനും കത്തനാർക്ക് ആഗ്രഹമുണ്ട്....''

Christain Researches in Asia, 2nd Edn. 1819 Cambridge.

11 പൊതുജീവിതം ആരംഭിച്ചതുമുതൽ ജീവിതാവസാനംവരെ മൂല്യാധിഷ്ഠിതശൈലിയിൽ എതിർപ്പുകളോട് പ്രതികരിക്കുകയും ഒരു സന്യാസിയുടെ നിസ്സംഗതയോടെ മലങ്കരസഭയെ അതിന്റെ തനിമയിലേക്ക് നയിക്കുകയും ചെയ്തു.

12. വിശ്വാസപരമായ ചാഞ്ചാട്ടങ്ങൾക്കെതിരെ ഒരു കൊടുങ്കാററായി ആഞ്ഞടിച്ച് വിശ്വാസ സംരക്ഷണത്തിന്റെ നെടുംകോട്ടയായി നിലകൊണ്ടു.

അലങ്കാരഭാഷയിൽ പറഞ്ഞാൽ നാശോന്മുഖമായി, ജീർണ്ണിച്ചിരുന്ന ഒരു സമൂഹത്തിന് അഗ്നി ശലാകയുടെ ചൂടും വെളിച്ചവും ആത്മവിശ്വാസവും നൽകി, ഏതു പരീക്ഷണഘട്ടങ്ങളെയും അതിജീവിക്കുവാൻ അവരെ പ്രാപ്തരാക്കിത്തീർത്ത, ഗ്രീക്ക് ഇതിഹാസ വീരനായ 'പ്രൊമിത്യൂസി'നെയാണ് ചരിത്രപുരുഷൻ ഓർമ്മിപ്പിക്കുന്നത്. അതെ, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മെത്രാപ്പോലീത്താ, ആധുനിക മലങ്കര സഭയുടെ 'പ്രൊമിത്യൂസ്' തന്നെയാണ്. ജന്മം കൊണ്ട് കുന്നംകുളത്തെയും, ഊർജ്ജസ്വലമായ കർമ്മപദങ്ങൾകൊണ്ട് കേരളത്തെയും പ്രകാശിപ്പിച്ച ആ അഗ്നിസ്തംഭം മൂന്നാം സഹസ്രാബ്ദത്തിന്റെ പൂമുഖത്തേക്ക് കാലൂന്നുന്ന ലോകത്തിന് ഇനിയും മാർഗ്ഗദർശനം നൽകി വിരാജിക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

1. ക്ലോഡിയസ് ബുക്കാനൻ. Christian Reserches in Asia. P. 127
2. യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ 'കാലം ചെയ്ത അച്ചൻ' മുഖവുര P. 4
3. ഫാ. ജോസ്. പി. എം. ടി. പുസ്തകം P. 9
4. അക്കാലത്തെഴുതപ്പെട്ട പെങ്കീസാ നമസ്കാരം, സുറിയാനി—മലയാളം നിഘണ്ടു, മാർ ദീവന്നാസ്യോസ് ബർ–ശ്ലീബിയുടെ വേദവ്യാഖ്യാനം, ഹൂദായ കാനോൻ തുടങ്ങി മല്പാൻ കേന്ദ്രത്തിൽ ഉപരിപഠനത്തിനാവശ്യമായി അറിയപ്പെട്ടിരുന്ന സുറിയാനി ഗ്രന്ഥങ്ങൾ പഴഞ്ഞിയിൽ ഇന്നും കാണുന്നുണ്ട്.
5. ബ്രൗൺ. L. W; The Indian Christian of St Thomas. P. 119
6. മാർത്തോമ്മാ അഞ്ചാമൻ 1730–ൽ വിദേശത്തേയ്ക്കെഴുതിയ കത്ത്. ഈ ലേഖകൻ കണ്ടെടുത്ത സുറിയാനി കത്തുകളുടെ പകർപ്പ് സൂക്ഷിച്ചിട്ടുണ്ട്. വിവർത്തനം. വന്ദ്യ ദിവ്യശ്രീ ഞാർത്താങ്കൽ കോരുത് മല്പാൻ.
7. വേലുപ്പിള്ള റ്റി. കെ.; തിരുവിതാംകൂർ സ്റ്റേറ്റ് മാനുവൽ. P. 715
8. ബ്രൗൺ. L. W. P. 116
9. അഞ്ചാം മാർത്തോമ്മാ 1745–ൽ വിദേശത്തേയ്ക്ക് എഴുതിയ കത്ത് വിവ. വന്ദ്യ ദിവ്യശ്രീ ഞാർത്താങ്കൽ മല്പാൻ.
10. വേലുപ്പിള്ള റ്റി. കെ; തിരുവിതാംകൂർ സ്റ്റേറ്റ് മാനുവൽ. P. 717, 718; ഫാ. ഇഞ്ചക്കലോടി. 'മാർ ഈവാനിയോസ്' P. 214,218, 223 Vol I
11. പട്ടംകൊട പുസ്തകത്തിന്റെ ഫോട്ടോ കോപ്പി ലേഖകൻ സൂക്ഷിച്ചിട്ടുണ്ട്.
12. ജോസഫ് എം. ഓ. നെടുങ്കുന്നം. 'തച്ചിൽ മാത്തു തരകൻ' P. 183
13. ഫിലിപ്പ് ഈ. എം., മാർത്തോമ്മാശ്ലീഹായുടെ ഇന്ത്യൻ സഭ. P. 191
14. കൊച്ചി ഭദ്രാസന ഡയറക്ടറി. 1972. ഭാഗം 2. P, 16
15. കുന്നംകുളത്തെ ഇന്നത്തെ തലമുറയിലെ വൃദ്ധന്മാർ ആ കെട്ടിടം കണ്ടിട്ടുള്ളതായി സാക്ഷിക്കുന്നു
16. തൊഴിയൂരിലെ ഒരു സുറിയാനി കൈയ്യെഴുത്തു പുസ്തകം 1769–ൽ എഴുതിത്തീരുമ്പോൾ അദ്ദേഹം മെത്രാനായിരുന്നുവെന്ന് അദ്ദേഹത്തിന്റെ സഹോദരൻ സാക്ഷിച്ചിട്ടുണ്ട്.
17. മാർത്തോമ്മാ അഞ്ചാമന്റെ കാലത്ത് വാഴ്ച നടന്നതായി തിരുവിതാംകൂർ സ്റ്റേറ്റ് മാനുവലിൽ മെക്കൻസി (Vol II. P 208) പറയുന്നു. അപ്രകാരമെങ്കിൽ മെത്രാൻ വാഴ്ച 1765–ന് മുമ്പ് നടന്നതായി കരുതണം.
17. ഫാ. വർഗീസ് കെ. സി. 'മലബാർ സ്വതന്ത്ര സുറിയാനി സഭാചരിത്രം. P. 29
18. ഒന്നാം മാർത്തോമ്മായ്ക്കുശേഷം ആർക്കും തെരഞ്ഞെടുപ്പിന്റെ പിൻബലമില്ല. അതുകൊണ്ട് ആ ന്യൂനത മാർ കൂറിലോസിന്റെ കാര്യത്തിൽ ഉന്നയിക്കാവുന്നതല്ല
18a ഫാ. വർഗീസ് കെ. സി. മലബാർ സ്വതന്ത്ര സുറിയാനി സഭാചരിത്രം. P. 37
19. ഫാ. ജോസ് പി എം. 'പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് II P. 33
20 നിരണം ഗ്രന്ഥവരിയിൽ അപ്രകാരം ചില പരാമർശങ്ങൾ കാണുന്നുണ്ട്.
21. കുഞ്ഞാത്തു പി.സി; ആർത്താറ്റു പള്ളിചരിത്രം P.41
22. Extracts from Memoirs of the life and writings of the Rev. Claudius Buchanan Vol. II P. 154
23. ഡോ. ബുക്കാനൻ. എന്റെ മലബാർ യാത്ര. Quoted by ഫാ. ജോസ് പി. എം, കാലം ചെയ്ത അച്ചൻ P. 29
24. അതേ പുസ്തകം. P. 28
25. തോമ്മാ കത്തനാർ, പാറേമ്മാക്കൽ, വർത്തമാന പുസ്തകം P. 77
26 ഫിലിപ്പ് ഇ. എം. സഭാചരിത്രം P. 180
27. ആർത്താറ്റു കുന്നംകുളം മഹാ ഇടവക സുവനീർ 1976. Part I. P. 13 ഇതിന്റെ അസ്സൽ കേരള യൂണിവേഴ്സിറ്റിയിലെ ഓറിയന്റൽ മാനുസ്ക്രിപ്റ്റ് ലൈബ്രറിയിൽ കാണാം. ചെമ്പുതകിടിൽ വട്ടെഴുത്തിലെഴുതിയത്.
28. ബ്രൗൺ L. W. സഭാചരിത്രം P. 128
29. ഫിലിപ്പ് ഇ. എം. സഭാചരിത്രം P. 193
30. ബ്രൗൺ L. W. സഭാചരിത്രം P. 128
31. ഫിലിപ്പ് ഇ. എം. സഭാചരിത്രം P. 202
32. ടി. പുസ്തകം P. 199
33. ഈ പരാതികളുടെ പകർപ്പുകൾ മാർത്തോമ്മാ സഭയുടെ കേന്ദ്രത്തിൽ സൂക്ഷിച്ചിട്ടുണ്ട്.
34. ഫിലിപ്പ് ഇ. എം. സഭാചരിത്രം P.195
35. 8–ാം മാർത്തോമ്മായുടെ കത്തുകളുടെ പകർപ്പ് മാർത്തോമ്മാ സഭാകേന്ദ്രത്തിൽ
36. മലയാളത്തിലെ ഒരു അലങ്കാരം. ലക്ഷണം:
'തന്നോട് സമനായ് താൻതാൻ
എന്നുചൊന്നാലനന്വയം.'
37. ബ്രൗൺ L. W. സഭാചരിത്രം P. 129
38. ഫിലിപ്പ് ഇ. എം. സഭാചരിത്രം P.196
39. ഫാ. ജോസ് പി. എം; കാലം ചെയ്ത അച്ചൻ P.29
40. കൊച്ചി ഭദ്രാസനത്തിന്റെ കാലംചെയ്ത യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ അദ്ദേഹത്തിന്റെ ശിഷ്യൻ കൂടെയായ ലേഖകനോട് സ്വകാര്യ സംഭാഷണങ്ങളിൽ പലവട്ടം പ്രസ്താവിച്ചിട്ടുള്ളതായി ഓർക്കുന്നു.



പുലിക്കോട്ടിൽ തിരുമേനിയുടെ 175–ാം ചരമവാർഷികത്തോടനുബന്ധിച്ച് 1990 നവംബർ 23–ാം തീയതി പഴയസെമിനാരിയിൽ വച്ച് നടന്ന സിമ്പോസിയത്തിൽ ഡോ: സാമുവൽ ചന്ദനപ്പള്ളി നടത്തിയ പ്രഭാഷണം

# പുലിക്കോട്ടിൽ തിരുമേനി—ഒരു സഭാപരിപാലകൻ

ഡോ: സാമുവൽ ചന്ദനപ്പള്ളി

അവസാനത്തെ പ്രസംഗവും അവസാനത്തെ വാക്കും അവധാനപൂർവ്വം ചെയ്യേണ്ട ഒരു ജോലിയാണെന്നു തോന്നുന്നു. ഈ സിമ്പോസിയത്തിൽ അവസാനം പ്രസംഗിക്കുവാൻ എനിക്ക് ഊഴം കിട്ടാതിരുന്നെങ്കിൽ എന്ന് ഞാൻ ആശിച്ചുപോയി. ചില കാര്യങ്ങൾ പറയാനായിട്ട് മനസ്സിൽ സ്വരൂപിച്ച് അടക്കിപ്പിടിച്ച് ചന്ദനപ്പള്ളിയിൽനിന്നു കൊണ്ടുവന്ന് ഈ വേദിയിൽ ഇരിക്കുകയായിരുന്നു. ആദ്യം അഭിവന്ദ്യനായ പക്കോമിയോസ് തിരുമേനിയുടെയും പിന്നീട് ആദരണീയനായ ചീരനച്ചന്റെയും പ്രസംഗം കേട്ടുകഴിഞ്ഞപ്പോൾ എന്റെ പ്രസംഗത്തിലെ പ്രസക്തഭാഗങ്ങളിൽ നല്ലൊരംശം അവരുടെ പ്രസംഗത്തിലൂടെ കടന്നുപോയി എന്നു തോന്നി. ഏറെക്കുറെ ഒരു ധർമ്മസങ്കടത്തിലാണ് ഞാനെന്നു പറയാം. എങ്കിലും പരിശുദ്ധ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട് നില്ക്കുകയാണെന്നു വരികിൽ വാക്കുകളും ആശയങ്ങളും എനിക്കു കിട്ടുമെന്നൊരു പൂർണ്ണവിശ്വാസം ഉണ്ട്.

അഭിവന്ദ്യ പക്കോമിയോസ് തിരുമേനി ചരിത്രത്തിന്റെ ഒരു പ്രത്യേക ദശാസന്ധിയിൽ പുലിക്കോട്ടിൽ തിരുമേനി സഭയിൽ നടത്തിയ പ്രേഷിതപ്രവർത്തനങ്ങളുടെയും ചരിത്രനിയോഗത്തിന്റെയും സംക്ഷിപ്തമായ ഒരു ചരിത്രം വരച്ചുകാട്ടി. ആദരണീയനായ ചീരനച്ചൻ പുലിക്കോട്ടിൽ തിരുമേനി ഒരു വ്യക്തി എന്നുള്ള നിലയിൽ സഭയ്ക്കും സമൂഹത്തിനും നൽകിയ സംഭാവനകളുടെ രേഖാചിത്രമെന്നല്ല ആധികാരികചിത്രംതന്നെ വ്യക്തമായ ചരിത്രരേഖകളുടെ പിൻബലത്തോടുകൂടി ഇവിടെ അവതരിപ്പിച്ചുകഴിഞ്ഞു. ഇതു രണ്ടും കൂട്ടിച്ചേർക്കുകയാണെന്നു വരികിൽ അല്ലെങ്കിൽ ഇതു രണ്ടും കൂടിയുള്ള ഒന്നിച്ചുള്ള ഒരു ഉത്തരം എന്തേ എന്നു ചോദിച്ചാൽ 'പുലിക്കോട്ടിൽ തിരുമേനി—ഒരു സഭാപരിപാലകൻ' എന്ന പ്രബന്ധത്തിന്റെ ആശയമാണത്.

പക്ഷേ, ആ വിഷയത്തിന്റെ മുമ്പിൽ നിസ്സംഗനായി നില്ക്കുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല. കാരണം ഒന്നിലധികമുണ്ട്. ഈ വിഷയം ജോഷ്വാ അച്ചൻ എനിക്ക് എഴുതി അയച്ചു. അതു കിട്ടിയ അന്നു മുതലേ പുലിക്കോട്ടിൽ തിരുമേനിയെക്കുറിച്ചുള്ള ചരിത്രരേഖകൾ ഞാൻ തേടുകയുണ്ടായി. ആകെക്കൂടി എനിക്കു കിട്ടിയത് ഫാ. ജോസ് പുലിക്കോട്ടിൽ പ്രസിദ്ധീകരിച്ച 'കാലം ചെയ്ത അച്ചൻ' എന്ന ഡെമ്മി 1/8 സൈസിൽ Twelve point-ൽ കമ്പോസ് ചെയ്ത് അച്ചടിച്ച് 50 പേജിൽ താഴെ വരുന്ന ഒരു ലഘു ഗ്രന്ഥം മാത്രമാണ്. 1948 മുതൽ 1990 വരെയുള്ള 'മലങ്കരസഭാ' മാസികയുടെ പഴയ ലക്കങ്ങൾ മുഴുവൻ പരതി നോക്കിയിട്ട് അവിടെയും ഇവിടെയും ചില ശിഥില ചിത്രങ്ങൾ തിരുമേനിയെക്കുറിച്ച് കിട്ടുന്നതല്ലാതെ പ്രാമാണികമായ ചരിത്രരേഖയുടെ പിൻബലത്തോടുകൂടി പുലിക്കോട്ടിൽ തിരുമേനിയുടെ ഒരു ജീവിതകഥ മെനഞ്ഞെടുക്കുവാൻ ഉള്ള ഒരു ശ്രമവും ആരും നടത്തിയതായിട്ടു കണ്ടില്ല.

അവിടെയാണെനിക്ക് സംശയം ഉണ്ടായത്. എന്തുകൊണ്ട് ഈ 175 വർഷക്കാലമായിട്ടും ഈ തിരുമേനിയെക്കുറിച്ച് വിപുലമായ പഠനങ്ങളും അന്വേഷണങ്ങളും നടന്നില്ല. വൈദികസെമിനാരിക്കും അതുപോലെതന്നെ കേരളത്തിന്റെ സാംസ്കാരിക ജീവിതത്തിനും അനർഘമായ സംഭാവനകൾ നല്കിയ 'യുഗസംക്രമണപുരുഷൻ' എന്ന് വിശേഷിപ്പിക്കാവുന്ന പുലിക്കോട്ടിൽ തിരുമേനി എന്തുകൊണ്ട് കേരളചരിത്രത്തിന്റെ പൊതുധാരയിലേക്ക് കടന്നുവന്നില്ല? വളരെ അത്ഥവത്തായിട്ട് നമ്മൾ ചിന്തിക്കേണ്ടഒരു പ്രശ്നമാണിത്. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനി ജീവിച്ചിരുന്നത് 1740–നും 1816–നും ഇടയ്ക്കുള്ള ഒരു കാലഘട്ടത്തിലാണ്. ഈ 1740–നും 1816–നും ഇടയ്ക്ക് കേരളത്തിൽ ജീവിച്ചിരുന്ന സാംസ്കാരികനായകന്മാരെക്കുറിച്ച്, സഭാനേതാക്കന്മാരെക്കുറിച്ച്, അത്മായപ്രമുഖന്മാരെക്കുറിച്ച് എന്നുവേണ്ട എല്ലാ രംഗങ്ങളിലെയും അതികായകന്മാരെക്കുറിച്ച് പ്രശസ്തരായ വ്യക്തികൾ പ്രശസ്തമായ ഗ്രന്ഥങ്ങൾ രചിച്ചപ്പോൾ ഈ കോട്ടയം പട്ടണത്തിന്റെ നടുവിൽ ആധുനികവിജ്ഞാനത്തിന്റെ വിത്തു വിതച്ച ഈ യുഗസംക്രമണപുരുഷന്റെ ജീവിതകഥ എന്തുകൊണ്ട് കേരളത്തിന്റെ സാംസ്കാരികചരിത്രത്തിന്റെ ജീവിതകഥയായി രൂപാന്തരപ്പെട്ടില്ല? നമ്മൾ ഇത്തരം സെമിനാറുകളിൽ, ഇത്തരം സിമ്പോസിയങ്ങളിൽ ആലോചിക്കേണ്ട ഒരു വിഷയമാണിത്. ഇത് പലപ്പോഴും എന്റെ മനസ്സിൽ പൊന്തിവന്നിട്ടുള്ള ഒരു ചോദ്യമാണ്.

അഹങ്കാരത്തിനു ഞാൻ പറയുകയല്ല, കഴിഞ്ഞ 26 വർഷക്കാലമായി മലയാളം B. A. ക്ലാസ്സിലും M. A. ക്ലാസ്സിലും കേരളചരിത്രവും സംസ്കാരവും ഞാൻ പഠിപ്പിക്കുന്നുണ്ട്. പക്ഷേ, ഈ കേരളത്തിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ ആദിപാഠങ്ങൾ ഉരുവിട്ടുകൊടുത്ത പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ പേരോ, ഒരു പാരഗ്രാഫോ, ഒരദ്ധ്യായം പോലുമോ, ഇതുവരെഉണ്ടായിട്ടുള്ള ഒരൊററ കേരള ചരിത്രഗ്രന്ഥങ്ങളിലും, ഒരു സാംസ്കാരിക ചരിത്രഗ്രന്ഥങ്ങളിലും കടന്നുവന്നിട്ടില്ല. നമ്മുടെ തിരുമേനിമാരെ, നമ്മുടെ പൂർവ്വീകരായ പിതാക്കന്മാരെ പലപ്പോഴും നമ്മൾ ഒരു ഇട്ടാവട്ടത്തിന്റെ ഉള്ളിൽ, ഒരു കുടവട്ടത്തിന്റെ ഉള്ളിൽ ഒതുക്കികെട്ടിനിർത്തി ഈ തിരുമേനി ഞങ്ങൾക്കുവേണ്ടി മാത്രം ജനിക്കുകയും, ഞങ്ങൾക്കുവേണ്ടി മാത്രം പ്രവർത്തിക്കുകയും, ഞങ്ങൾക്കുവേണ്ടിമാത്രം കുരിശിൽ കയറുകയും അവസാനം ഞങ്ങൾക്കുവേണ്ടി മാത്രം മരിക്കുകയും ചെയ്തു എന്ന് അവിടെയും ഇവിടെയും ഇരുന്നുകൊണ്ടും നിന്നുകൊണ്ടും നടന്നുകൊണ്ടും പ്രസംഗിക്കുന്ന ഒരു പാരമ്പര്യം ഇന്നും നമ്മുടെ സഭയിൽ ഉണ്ട് എന്നുള്ളതാണ് അതിന്റെ കാരണം.



അല്ലെങ്കിൽ ഞാൻ അധികപ്രസംഗം പറയുകയാണെന്ന് എന്നെ തെററിദ്ധരിക്കരുത്. ഒന്നുകിൽ ഈ മുൻഗാമികളാരും പ്രശസ്തരല്ല എന്ന് പിൻഗാമികൾക്കു തോന്നിയിട്ടുണ്ടോ? മുൻഗാമികളെല്ലാം പ്രശസ്തരാണെന്ന് എല്ലാ പിൻഗാമികളും പറയുന്നുണ്ട്. എന്തുകൊണ്ട് പിൻഗാമികൾ മുൻഗാമികളെക്കുറിച്ച് ബോധപൂർവ്വമായ പഠനത്തിനു കളമൊരുക്കുന്നില്ല? കാലത്തിന്റെ മഹാപ്രവാഹത്തിൽ ഈ മലങ്കര സഭയ്ക്ക് ധീരോദാത്തമായ നേതൃത്വം നൽകിയിട്ടുള്ള നമ്മുടെ അഭിവന്ദ്യരായ പിതാക്കന്മാർ, അവരുടെ കാല്പാടുകൾ ഈ മഹാസാഗരത്തിന്റെ തീരഭൂമിയിൽ എന്നെന്നേക്കുമായി നിലനില്ക്കേണ്ടതല്ലേ? ഈ ദുഃസ്ഥിതിക്ക് ഒരു പരിഹാരം കണ്ടെത്തുന്നതിനു വേണ്ടിയാണ് പല



പ്പോഴും നമ്മുടെ തിരുമേനിമാരുടെ ജന്മശതാബ്ദിയും ഷഷ്ടിപൂർത്തി ആഘോഷങ്ങളും ഒക്കെ നടത്തുന്നത്. പക്ഷേ അവിടെയും എന്താണു ചെയ്യുക? ചെറിയൊരു കൊച്ചുപുസ്തകം വല്ലതും പ്രസിദ്ധീകരിച്ചിട്ട് മലങ്കര സഭയുടെ വീരപുത്രൻ എന്നോ, ആത്മീയ നേതാവ് എന്നോ ഉള്ളതായ നാല് അതിരുകൾക്കുള്ളിൽ അവരെ ഒതുക്കിനിർത്തും.

പ്രിയപ്പെട്ട സ്നേഹിതരേ, ഈയൊരു ദൗർഭാഗ്യത്തിൽനിന്ന് നമുക്കൊരു വിമോചനമുണ്ടാകണം. വിമോചനം ഉണ്ടായില്ല എങ്കിൽ എന്താണതിന്റെ അനന്തരഫലം എന്നുള്ളതാണ് പുലിക്കോട്ടിൽ തിരുമേനി ഈ രാജ്യത്തിന്റെ സാംസ്കാരിക ചരിത്രധാരയിൽ വരാതെ ഒററപ്പെട്ട ഒരു ദ്വീപുപോലെ ഇങ്ങനെ ഒഴിഞ്ഞു മറിഞ്ഞുപോയത് നമ്മെ ബോധ്യപ്പെടുത്തുന്നത്. ഇനി ഇത് ആവത്തിക്കുവാൻ പാടില്ല. 18–ാം നൂററാണ്ടിന്റെ പ്രഭാതയാമങ്ങളിൽ ഇവിടത്തെ വിദ്യാഭ്യാസരംഗത്തും സാമൂഹിക സാംസ്കാരിക രംഗങ്ങളിലും ഉജ്ജ്വലമായ നേതൃത്വം നൽകിയ ഒരു വ്യക്തിയാണ് പുലിക്കോട്ടിൽ തിരുമേനി എന്ന് സകാരണം സമത്ഥിക്കുവാൻ ഈ 175–ാം വർഷത്തെ ചരമവാർഷികം ആഘോഷിക്കുന്ന വേളയിലെങ്കിലും നമുക്കു കഴിയണം.

നമ്മുടെ സഭയുടെ ചരിത്രത്തിൽ ക്ലോഡിയസ് ബ്യൂക്കാനൻ എന്നു ഞാൻ വിശേഷിപ്പിക്കുവാൻ ആഗ്രഹിക്കുന്ന പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി 1922 ജൂൺ 22–ന് മലയാളമനോരമയിൽ 'ലിഖിതങ്ങൾ' എന്ന പേരിൽ ഒരു ലേഖനം എഴുതി. ആ ലേഖനത്തിൽ അദ്ദേഹം അഭിപ്രായപ്പെട്ടു. ''....പഴയസെമിനാരി എപ്പോൾ ആരാൽ സ്ഥാപിക്കപ്പെട്ടു എന്നും ചരിത്രത്തിൽ മുന്നണിയിൽ നില്ക്കുന്ന ഏതെല്ലാം മഹാന്മാർ അതിനെ ഏതെല്ലാം കാലങ്ങളിൽ സന്ദർശിച്ചിട്ടുണ്ടെന്നും കാണിക്കുന്ന ഒരു ശിലാലിഖിതം ആ സെമിനാരിയിൽ സ്ഥാപിക്കുന്നത് ചരിത്രദൃഷ്ട്യാ എത്രയും പ്രധാനമായിരിക്കുമെന്ന് എനിക്കു പലപ്പോഴും തോന്നീട്ടുണ്ട്''. ദൗർഭാഗ്യമെന്നു പറയട്ടെ ചരിത്രരേഖകളുടെ സംരക്ഷണത്തിലും അതിന്റെ സൗന്ദര്യസങ്കല്പങ്ങളെ സ്വാംശീകരിക്കുന്നതിലും ഏതോ ഗതികേട് കെട്ടവരെന്നു വിശേഷിപ്പിക്കത്തക്ക തരത്തിലുള്ള ഒരു ശാപം നമ്മളെ പിന്തുടരുന്നുണ്ട് എന്ന് ആ ലേഖനത്തിൽ അദ്ദേഹം എഴുതിവച്ചിട്ടുണ്ട്. ഞാൻ ആ ഭാഗം അധികം നീട്ടാൻ ആഗ്രഹിക്കുന്നില്ല.

ശ്രീനാരായണഗുരുവും ചട്ടമ്പിസ്വാമികളും അതുപോലെയുള്ള യുഗപ്രഭാവന്മാരായ വ്യക്തികളും ജീവിച്ചിരുന്ന ഒരു കാലഘട്ടത്തിൽ ഈ കേരളത്തിൽ വർഗ്ഗവിദ്യാഭ്യാസത്തിന്റെ നാലുകെട്ടുകളെ തകർത്തിട്ട് പകരം സാർവ്വത്രികവിദ്യാഭ്യാസത്തിന്റെ പച്ചയായ പുൽപ്പുറങ്ങൾ സ്വച്ഛന്ദം തുറന്നിട്ടുകൊടുത്ത ഈ യുഗസംക്രമണപുരുഷനെ സ്മരിക്കുവാൻ വിഭാഗീയതയുടെ തിമിരം ബാധിച്ച കേരളചരിത്രകാരനോ സാംസ്കാരിക ചരിത്രകാരനോ കഴിഞ്ഞിട്ടില്ല എന്നു വരികിൽ അവരു നോക്കുന്നത് വിഭാഗീയതയുടെ കുഴൽക്കണ്ണാടിയിൽ കൂടിയാണ്. കേരളത്തി

## സെമിനാരി പണിയുവാൻ പ്ലാനും കണക്കുകളും

തച്ചുശാസ്ത്രവിശാരദനായിരുന്ന പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ സെമിനാരി പണിയുന്നതിന് പ്ലാനും കണക്കുകളും നേരത്തെതന്നെ തയ്യാറാക്കി, സെമിനാരി പണിയിലുള്ള അദ്ദേഹത്തിന്റെ താല്പര്യം പ്രകടമാക്കുകയും മലങ്കരയിലുടനീളം ചുററി സഞ്ചരിച്ച് സെമിനാരി പണിക്ക് പ്രചാരം നല്കുകയും ചെയ്തു. ഈ വിഷയത്തെക്കുറിച്ചുള്ള സമാചരിത്രകാരന്മാരുടെ സാക്ഷ്യങ്ങൾ:

''സായ്പ് ഒരുമിച്ച് ഇട്ടൂപ്പ് റമ്പാനും മററു രണ്ടുനാല് പേരും കൂടെ പോയിരുന്ന സമയം കണ്ട സായിപ്പ് അവർകളോട് മെത്രാന്റെ വിവരത്തെക്കുറിച്ചും പള്ളി മര്യാദകൾ നടത്തേണ്ടതിന് കത്തങ്ങളിൽ നല്ല ശീലമുള്ളവർ ചുരുക്കവും ആണ്ടുതക്സാപുസ്തകം എല്ലാ പള്ളികളിലും ഇല്ലായ്കയാൽ ശീലമുള്ളവരെക്കൊണ്ട് എഴുതിച്ചുകൊടുക്കേണ്ടതു ആവശ്യവും ആകുന്നു എന്നും ഈ വകയ്ക്ക് ഏതാനും മുതലും അനുവാദവും ഉണ്ടായാൽ താൻ ഉത്സാഹിച്ച് പണി വേഗത്തിൽ തീർത്ത് അവിടെ പാർത്ത് പഠിത്തം നടത്തിച്ചു കൊള്ളാമെന്നും മററു വഴിപോലെ ബോധിപ്പിച്ചും പഠിത്തവീട് എന്നു പറയുന്ന സിമ്മനാരിയുടെ ഒരു പടം വരച്ച് കാണിച്ചും....'' (സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രം—ഇട്ടൂപ്പ് റൈട്ടർ പുറം 175)

''....വീണ്ടും സമാധാനം സുസ്ഥാപിതമായപ്പോൾ ദേവാലയത്തിന്റെ കേടുപാടുകൾ നീക്കിയശേഷം അതു മററു പട്ടക്കാരുടെ സംരക്ഷണയിൽ ഏല്പിച്ചിട്ട് സുറിയാനി ശെമ്മാശ്ശന്മാരുടെ വൈദിക വിദ്യാഭ്യാസാർത്ഥം ഒരു സ്ഥാപനം നിർമ്മിക്കേണ്ടതിന്റെ ആവശ്യകതയെപ്പററി പ്രസംഗിച്ചുകൊണ്ട് വടക്കുള്ള അനേകം ഇടവകകളിൽ ചുററി സഞ്ചരിച്ചു. തച്ചുശാസ്ത്രത്തിൽ അസാമാന്യ നൈപുണ്യം സമ്പാദിച്ചിരുന്ന റമ്പാൻ തൽസ്ഥാപനത്തിന് ഒരു പ്ലാനും കണക്കുകളും മുൻകൂട്ടിതന്നെ തയ്യാറാക്കിയിരുന്നു.'' (മാർത്തോമ്മാശ്ലീഹായുടെ ഇൻഡ്യൻ സഭ. ഇ. എം. ഫിലിപ്പ്. പുറം 193)

ജെ. ററി.

ലെ ഒരു മെത്രാപ്പോലീത്തായോ ഒരാത്മീയ
അദ്ധ്യക്ഷനോ ഈ സമൂഹത്തിന്റെ സമഗ്ര പു
രോഗതിക്കുവേണ്ടി എന്തെങ്കിലും ചെയ്താൽ
കേരളചരിത്രത്തിലോ കേരളത്തിന്റെ സാം
സ്കാരികചരിത്രത്തിലോ അവർക്കു് അര പേജ്
കൊടുക്കുവാൻ വലിയ പ്രയാസമാണ്. ഞാനി
വിടെ വിഭാഗീയത പറയുകയല്ല. എ. ശ്രീധ
രമേനോൻ കേരളത്തിന്റെ ചരിത്രമെഴുതിയ
പ്പോൾ അതിൽ അദ്ദേഹം 75 പേജ് ശ്രീനാരാ
യണഗുരുവിനു കൊടുത്തപ്പോൾ ഈ രാജ്യത്തെ
പ്രബലരായ ക്രൈസ്തവരുടെ ആദ്ധ്യാത്മികനേ
താക്കൾക്കു് അതിൽ വെറും ഒന്നോ രണ്ടോ വാ
ക്കുക[illegible] മാത്രമാണ് കൊടുത്തിരിക്കുന്നത്.
ഇത് ചരിത്രം പഠിപ്പിക്കുന്ന ചില സന്ദർഭങ്ങ
ളിൽ എന്നെപ്പോലെയുള്ള ചിലർക്ക് ദുഃഖം
ഉളവാക്കിയിട്ടുള്ള സംഗതിയാണ്.

ഇതിനൊരു പരിഹാരം എന്തുണ്ട്? ആ
രോടു പറയുവാനാണ്? എവിടെ നിന്നുകൊ
ണ്ടാണ് ഈ വിലാപസങ്കീർത്തനം ഉതിർക്കേ
ണ്ടത്? പലപ്പോഴും മനസ്സിന്റെ മടിത്തട്ടിൽ
നിന്നും ഇത്തരം ദുഃഖചിന്തകൾ ആഞ്ഞടിച്ച
പ്പോഴാണ് ഒരു ദൃഢവ്രതം എന്നുള്ള നിലയിൽ
ഞാനീ 'മലങ്കര സഭാപിതാക്കന്മാർ' എന്ന
തപസ്യയുമായി ഇറങ്ങിത്തിരിച്ചതു്. നമ്മുടെ
തിരുമേനിമാർ ആത്മീയരംഗത്തു നടത്തിയ സം
ഭാവനകളോടൊപ്പംതന്നെ ഈ രാജ്യത്തിന്റെ
സാമൂഹിക പുരോഗതിക്കു് നല്കിയ സംഭാവന
കൾകൂടി വെളിച്ചത്തു കൊണ്ടുവരാനുള്ള ബോധ
പൂർവ്വമായ ശ്രമമാണ് ഇനി നമുക്കു് ആവശ്യ
മെന്നു് എനിക്കു തോന്നുന്നു.

**കേരളീയ സാമൂഹികജീവിതത്തിന്റെ**
**പരിപാലകൻ**

സഭാപരിപാലകനായ ജോസഫ് മാർ
ദീവന്നാസ്യോസ് തിരുമേനിയെ എനിക്കു
കാണുവാൻ കഴിയുന്നതു് മലങ്കര ഓർത്ത
ഡോക്സ് സഭയുടെ സഭാപരിപാലകൻ എ
ന്നുള്ള നിലയിലല്ല. അതിലുപരി ആരായി
ട്ടാണ്? കേരളീയ സാമൂഹികജീവിതത്തിന്റെ
ഗതിയെ മറെറാരു ദിശയിലേക്കു തിരിച്ചുവിട്ട
കേരളത്തിന്റെ സാമൂഹിക ജീവിതത്തിന്റെ
പരിപാലകൻ എന്നുള്ള നിലയിലാണ്. കേ
ണൽ മൺട്രോയേയും അതുപോലെയുള്ള യുഗ
പ്രഭാവന്മാരായ ഭരണാധികാരികളെയും തന്റെ
ആത്മീയ പ്രഭാവത്തിന്റെ മാസ്മരശക്തിയാൽ
ഈ കാഞ്ഞിരമരത്തിന്റെ ചുവട്ടിലേക്ക് ആന
യിക്കുവാൻ ഈ വ്യക്തിക്കു കഴിഞ്ഞു എന്നു്
നിങ്ങൾ മനസ്സിലാക്കണം. ഇതാണ് ഒരു സ
ഭാപരിപാലകനുണ്ടായിരിക്കേണ്ട ഏററവും വ
ലിയ ഒരു യോഗ്യത. എന്താണ് ആ യോഗ്യത?
ഞാൻ വിശ്വസിക്കുന്ന ഒന്നൊരു ആത്മവിശ്വാ
സം Self confidence ആണ്. മറെറാന്നു് ഒരാ
ത്മാഭിമാനമാണ് Self respect. മറെറാന്നു്
Self control ആണ്. ആത്മനിയന്ത്രണമാണ്.
ഇതു മൂന്നുംകൂടി ചേരുമ്പോൾ ഉടലെടുക്കുന്ന ഒരു
ആത്മാർത്ഥതയുണ്ട്. ഈ ആത്മാർത്ഥതയിൽ
നിന്നും ഉരുകി ഉയരുന്നതായ അതിദിവ്യമായ
ഒരു Mystical experience ഉണ്ട്. ഒരു യോഗാനുഭ്ര
തിയുണ്ട്. ഈ യോഗാനുഭ്രതി പലപ്പോഴും
ഭരണാധികാരികളെ കിടിലം കൊള്ളിക്കാറു
ണ്ടു്. കേരളത്തിന്റെ ഭരണാധികാരിയായിട്ട്
അന്നുണ്ടായിരുന്ന കേണൽ മൺട്രോയെ ഈ
തിരുവിതാംകൂറിലെ ശക്തനായ ഭരണാധികാ
രിയെ നടത്തി നടത്തി ഈ കാഞ്ഞിരമരത്തി
ന്റെ ചുവട്ടിൽവരെ കൊണ്ടുവന്നിട്ട് അവിടെ
യിരുന്നുകൊണ്ട് രഹസ്യസംഭാഷണങ്ങൾ നട
ത്തുന്നതായ, അതിവിശിഷ്ടമായ, വ്യക്തമായ
ഒരു രംഗം, വർഷങ്ങൾക്കുമുമ്പു നടന്ന രംഗം
എന്റെ മനസ്സിൽ ഇങ്ങനെ പച്ചപിടിച്ചു നി





ല്ക്കുകയാണ്. എന്റെ കൈയ്യിൽ ഇരിപ്പുണ്ട്
അവർ തമ്മിൽ നടത്തിയ സംഭാഷണത്തിന്റെ
രേഖകളുംമററും. ഒരുപക്ഷേ ചിലപ്പോൾ അ
തിൽ കുറെ സാങ്കല്പികരംഗങ്ങൾ ഉണ്ടായിരി
ക്കാം. എങ്കിൽപോലും ഇവർതമ്മിൽ സംഭാഷ
ണം നടത്തിയശേഷം മൺട്രോ പറയുന്നുണ്ട്:
''അങ്ങ് കേരളത്തിന്റെ വിദ്യാഭ്യാസകാര്യ
ങ്ങൾക്കുവേണ്ടി നേതൃത്വം കൊടുക്കണം. ഗവ
ൺമെൻറിന്റെ ഭാഗത്തുനിന്നു് എന്തൊക്കെ സ
ഹായങ്ങൾ വേണമെങ്കിലും ചെയ്തുതരാം''.

പലപ്പോഴും നമ്മൾ പറയാറുണ്ട് ഇതൊക്കെ
കെട്ടുകഥകളല്ലേ ഐതിഹ്യങ്ങളല്ലേ എന്തെങ്കി
ലും രേഖകളുണ്ടോ എന്നു്. കേരളത്തിന്റെ
ചരിത്രംതന്നെ പകുതി കെട്ടുകഥകളും ഐതി
ഹ്യങ്ങളുമാണെന്നു് നിങ്ങൾ ഓർക്കണം. രണ്ടും
മൂന്നും നൂററാണ്ടുകളിലെ ചരിത്രം പോലുമില്ല.
ഒന്നും പഠിക്കാതെ പോവുകയാണ്. സഭയിലും
ചിലപ്പോൾ അത്തരം ചില അന്ധകാരയുഗ
ങ്ങൾ ഉണ്ടാകാം പക്ഷേ ഈ അന്ധകാരയുഗ
ങ്ങളെ പ്രകാശോജ്ജ്വലമാക്കുവാൻ അപൂർവ്വം
ചില സന്ദർഭങ്ങളിൽ ദിവ്യമായ വെളിപാടു
കളുടെ നിയോഗവുമായിട്ട് ചിലർ ഭൂമിയി
ലേക്കു കടന്നുവരാറുണ്ട്. അങ്ങനെ 18—ാം
നൂററാണ്ടിന്റെ അന്ത്യയാമങ്ങളിൽ, 19—ാം നൂ
ററാണ്ടിന്റെ പ്രഭാതകാലഘട്ടത്തിൽ ഒരു വലി
യ നിയോഗവുമായിട്ട് ഇവിടെ വരികയും
'പാഴും ശൂന്യ'വുമായി കിടന്നിരുന്ന ഈ പറ
മ്പിനെ തന്റെ വിജ്ഞാനത്തിന്റെ വിത്തുവി
തച്ചു് നൂറുമേനി വിളയിക്കുന്ന ഒരു പുണ്യഭൂമി
യാക്കി രൂപാന്തരപ്പെടുത്തിയ ഒരു ചരിത്രമാ
ണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാ
സ്യോസ് മെത്രാപ്പോലീത്താ എന്ന സഭാപരി
പാലകനുള്ളതു് എന്നു് ഞാൻ കരുതുന്നു. അതു
കൊണ്ട് പുലിക്കോട്ടിൽ ജോസഫ് മാർ ദീവ
ന്നാസ്യോസ് മെത്രാപ്പോലീത്താ ആധുനിക
തിരുവിതാംകൂറിന്റെ, ആധുനിക കേരളത്തി
ന്റെ സാംസ്കാരികജീവിതത്തിലെ ഏററവും
തിളക്കമാർന്ന ഒരു വ്യക്തിത്വത്തിന്റെ ഉടമയാ
ണെന്നു് 175—ാം വർഷത്തെ ചരമവാർഷിക
ത്തിൽ സകാരണം തെളിയിച്ചുകൊടുക്കുവാനു
ള്ളതായ രേഖകൾ നമ്മൾ സമ്പാദിക്കുകയും
നൂറോ ഇരുനൂറോ അഞ്ഞൂറോ പേജുകളുള്ള ഒരു
ജീവചരിത്ര ഗ്രന്ഥം, ആ കാലഘട്ടത്തിന്റെ
മുഴവൻ ചരിത്രം വരത്തക്ക ഒരു ജീവചരിത്ര
ഗ്രന്ഥം കേരളത്തിന്റെ സാമൂഹികജീവിത
ത്തിന്റെ വിശാലമായ ഭൂമിയിൽ ഈ പുലി
ക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്
തിരുമേനിയെ പ്രതിഷ്ഠിച്ചിട്ട് ഇതാ ശ്രീനാ
രായണഗുരുവിനെപ്പോലെ ചട്ടമ്പിസ്വാമിക
ളെപ്പോലെ ആധുനിക കേരളത്തിനു് ആത്മീയ
വെളിച്ചം പകർന്നുകൊടുത്ത ഒരനശ്വര ജ്യോതി
സ്സ് ഈ കോട്ടയം പട്ടണത്തിൽ ജീവിച്ചിരുന്നു
എന്നു തെളിയിച്ചുകൊടുക്കുവാനുള്ള ധാർമ്മിക
ബാധ്യത 20—ാം നൂററാണ്ടിന്റെ അന്തിമയാമ
ങ്ങളിൽ ജീവിച്ചിരിക്കുന്ന എനിക്കും നിങ്ങൾ
ക്കും ഉണ്ട് എന്നു മനസ്സിലാക്കണം. അതിനു്
നമുക്കു് എന്തു ചെയ്യുവാൻ കഴിയും എന്ന് ആ
ലോചിക്കുവാൻ ഈ സമ്മേളനം ഉപകരിക്കട്ടെ
എന്നു് ഞാൻ ആഗ്രഹിക്കുകയാണ്.

രണ്ടാമതൊരു രംഗം എനിക്ക് ഇവിടെ
ചൂണ്ടിക്കാണിക്കുവാനുള്ളത് 1800—ൽ ഫ്രാൻ
സിസ് ബുക്കാനൻ ഈ കേരളത്തിൽ വരിക
യാണ്. ആ സന്ദർഭത്തിൽ അദ്ദേഹം കുന്നം
കുളം ആർത്താററ് പള്ളിയും പല പ്രദേശങ്ങളും
സന്ദർശിക്കുന്നുണ്ടു്. അന്ന് ജോസഫ് മാർ
ദീവന്നാസ്യോസ് മെത്രാപ്പോലീത്താ വൈദി
കനായിരുന്നു. അദ്ദേഹത്തിന്റെ നഖചിത്രം
ഫ്രാൻസിസ് ബുക്കാനൻ തന്റെ ഗ്രന്ഥത്തിൽ
രേഖപ്പെടുത്തിയിട്ടുണ്ടു്. ''ഞങ്ങൾ കൂടാരമടിച്ച
തിന്റെ എതിർവശത്തായി നസ്രാണികളുടെ—
ക്രിസ്ത്യാനികളുടെ—ഒരു ഗ്രാമമുണ്ട്. 'കുന്നംകുള
ങ്ങരഅങ്ങാടി' എന്നാണതിന്റെ പേരു്. മനോ
ഹരമായവെററിലത്തോട്ടങ്ങൾക്കിടയിൽ അല്പം
ഉയർന്ന സ്ഥലത്തു സ്ഥിതിചെയ്യുന്ന ഈ പ്രദേ
ശം കാഴ്ചയിൽ കൗതുകമുള്ളതാണ്. അവിട
ത്തെ പാപ്പ അല്ലെങ്കിൽ പുരോഹിതൻ ഞങ്ങളെ
വന്നു കണ്ടു. അദ്ദേഹത്തിന്റെ കൂടെ ഒരു ശിഷ്യ
നമുണ്ടായിരുന്നു. തന്റെ ഗുരുവിനോടു് ശി
ഷ്യൻ കാണിക്കുന്ന ബഹുമാനാദരവുകൾ അവി
സ്മരണീയമാണ്. നീലനിറത്തിലുള്ള മനോ
ഹരമായ അങ്കിയാണ്പാപ്പാ ധരിച്ചിരുന്നതു്.
അദ്ദേഹത്തിന്റെ മുൻഗാമികൾ അനേകം തലമു
റകളായി ഇവിടെ ജീവിച്ചുപോന്നവരാണെങ്കി
ലും അദ്ദേഹത്തിൽ ജൂതന്മാരുടെ ശരീരപ്രകൃതി
വളരെ വ്യക്തമായി കാണുന്നുണ്ടു്. ....അദ്ദേഹ
ത്തിനു് സിറിയക്കും മലയാളവുമല്ലാതെ വേറെ
ഒരു ഭാഷയും വശമില്ല. മലയാളഭാഷയിലാണ്
അദ്ദേഹം മതപ്രസംഗങ്ങൾ ചെയ്യാറുള്ളതു്.
.... അവരുടെ പുരോഹിതന്മാക്കു് വിവാഹം
കഴിക്കാൻ അനുമതിയുണ്ട്. എന്നാൽ, എന്നെ
വന്നു കണ്ട പുരോഹിതൻ ബ്രഹ്മചര്യം അനുഷ്ഠി
ക്കുന്നതിൽ അഭിമാനം കൊള്ളുന്നവനും സസ്യ
ഭുക്കും ആയിരുന്നു''. ഈ പത്തു വാചകങ്ങൾ

മതി പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനിയെക്കുറിച്ച് പതിനായിരം പേജുകൾ വേണമെങ്കിൽ എഴുതിക്കൂട്ടുവാൻ. ഇതിലെ ഓരോ വാചകത്തിന്റെ ഉള്ളിൽ ഫ്രാൻസിസ് ബുക്കാനൻ ഒതുക്കിവച്ചിരുന്ന ആശയങ്ങളിലൂടെ, വാക്കുകളിലൂടെ, വാക്കുകൾ തരുന്ന ആശയങ്ങളിലൂടെ അതിന്റെ ഉറവിടങ്ങളിലേക്കു കടന്നു ചെല്ലുവാനുള്ളതായ ഒരു ചരിത്രദർശനം നമ്മൾ ചിട്ടപ്പെടുത്തിയെടുക്കണമെന്നേയുള്ളൂ. ഇത്രയും കാര്യങ്ങളിലൂടെ ജോസഫ് മാർ ദീവന്നാസ്യോസ് എന്നു പറയുന്ന വ്യക്തിയുടെ വ്യക്തിത്വത്തിന്റെ ആ ബഹുമുഖ ശാഖികാര അംശങ്ങൾ നമുക്കു കണ്ടെത്തുവാൻ കഴിയും.

**നോമ്പുകാർക്ക് ഒരു ഭവനം**

മറ്റൊരു ശ്രദ്ധേയമായ കാര്യം കുന്നംകുളത്ത് അദ്ദേഹം നോമ്പുകാക്കുവേണ്ടിയിട്ട് ഒരു ഭവനം സൃഷ്ടിക്കുന്നുണ്ട്. എന്തിനുവേണ്ടി ഒരു വൈദികൻ നോമ്പുകാർക്കുവേണ്ടി ഒരു ഭവനം സൃഷ്ടിച്ചു. ദേവാലയം ഉള്ള സന്ദർഭത്തിൽ പ്രത്യേകം നോമ്പു നോറ്റ് ഇരിക്കുന്നവർക്കുവേണ്ടി ഒരു ഭവനം സൃഷ്ടിക്കുകയാണ്. വലിയ നോമ്പ് ആരംഭിച്ചുകഴിഞ്ഞാൽ വീടും പറമ്പും എല്ലാം ഉപേക്ഷിച്ചിട്ട്, ലൗകികമായ എല്ലാം ഉപേക്ഷിച്ചുകഴിഞ്ഞിട്ട് പള്ളികളിൽ ചമ്രം പടഞ്ഞ് ഇരുന്നിട്ട് യാമങ്ങൾതോറും പ്രാർത്ഥനാമന്ത്രങ്ങൾ ഉരുവിടുന്ന സുറിയാനി ക്രിസ്ത്യാനികളുടെ തേജോമയമാർന്ന രൂപങ്ങൾ ചരിത്രകാരന്മാർ രേഖപ്പെടുത്തിവച്ചിട്ടുണ്ട്. 1806–ൽ കേരളം സന്ദർശിച്ച ഡോ. ക്ലോഡിയസ് ബുക്കാനൻ റാന്നി, ചെങ്ങന്നൂർ, പുത്തൻകാവ് തുടങ്ങിയ കേരളത്തിലെ പുരാതന ദേവാലയങ്ങൾ സന്ദർശിച്ച സന്ദർഭത്തിൽ നമ്മുടെ പൂർവ്വികരായ വ്യക്തികൾ നോമ്പുദിവസങ്ങളിൽ ഒന്നിച്ച് അവിടെ കൂടിയിരിക്കുന്നതായും, അവർ വേദപുസ്തകം വായിക്കുകയും ധ്യാനിക്കുകയും ചെയ്യുന്നതായ ഏററവും ഭക്തിസാന്ദ്രമായ രംഗങ്ങൾ ദർശിച്ചതായും തന്റെ ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. 16, 17, 18 നൂററാണ്ടുകളിൽ കേരള ക്രൈസ്തവദേവാലയങ്ങളിൽ ഇത്തരം രംഗങ്ങൾ കാണാൻ കഴിഞ്ഞിരുന്നു എന്നു വരികിൽ 20–ാം നൂററാണ്ടിൽ എത്ര രംഗങ്ങൾ നമുക്കു കാണുവാൻ കഴിയും എന്നുള്ളത് അവധാനപൂർവ്വം ആലോചിക്കേണ്ടിയിരി









കുന്നു. കുന്നംകുളത്ത് നോമ്പുകാക്കുവേണ്ടിയിട്ട് ജോസഫ് കത്തനാർ ഒരു നോമ്പ്ഭവനം സൃഷ്ടിക്കുകയും ആളുകൾ എല്ലാവരും, തനി സംസ്കൃത പദം ഉപയോഗിച്ചു പറയട്ടെ 'അഹമഹമിയാ' മുന്നോട്ടു വരികയാണ്. ഞാൻ മുമ്പേ, ഞാൻ മുമ്പേ, ഞാൻ മുമ്പേ എന്നുള്ള മട്ടിൽ ഈ ജോസഫ്കത്തനാരുടെ പിന്നാലെ അണിനിരന്ന് പ്രാർത്ഥനയിലും ധ്യാനത്തിലും കഴിയുകയാണ്.

**'പുരോഹിതൻ'**

മലയാളത്തിൽ വൈദികരെ കുറിക്കാൻ വേണ്ടിയിട്ട് അനേകം പദങ്ങൾ ഉപയോഗിക്കുന്നുണ്ട്. വൈദികൻ എന്നു പറഞ്ഞാൽ ഞാൻ മനസ്സിലാക്കുന്നത് വേദം അറിയുന്നവൻ എന്ന് ആണ്. കത്തനാർ എന്നു പറഞ്ഞാൽ കർത്താവിലേക്ക് വഴിനടത്തുന്നവൻ ആയിരിക്കാം. പട്ടക്കാരൻ എന്നു പറഞ്ഞാൽ പട്ടമുള്ളവൻ എന്നായിരിക്കാം. വികാരി എന്നുപറഞ്ഞാൽ ദൈവത്തിന്റെ പ്രതിനിധി എന്നായിരിക്കാം അർത്ഥം. കേരളസംസ്കാരത്തിനു യോജിക്കുന്ന ഒരു പദം 'പുരോഹിതൻ' എന്നുള്ളതാണ്. പുരോഹിതൻ എന്നു പറഞ്ഞാൽ 'മുമ്പേ നടക്കുന്നവൻ' എന്നാണ് വാക്കിന്റെ അർത്ഥം. യാഗകാര്യ അദ്ധ്യക്ഷൻ എന്നാണ് അതിന്റെ വാഗർത്ഥം. അപ്പോൾ ഈ പുലിക്കോട്ടിൽ ജോസഫ് കത്തനാർ എന്നു പറയുന്ന ആൾ ജനത്തിന്റെ മുമ്പേ നടക്കുന്നവൻ ആയിരുന്നു. യാഗകാര്യ അദ്ധ്യക്ഷനായിരുന്നു. കേരളത്തിലെ മുഴുവൻ സുറിയാനി ക്രിസ്ത്യാനികളുടെയും മുമ്പെ തന്റെ ആത്മീയ അധികാരത്തിന്റെ അംശവടി കൈയ്യിലെടുത്തുകൊണ്ട് മുമ്പെ നടക്കുന്ന സന്ദർഭത്തിൽ പിന്നാലെ മലങ്കരസഭ ഇരുവശത്തും അദ്ദേഹത്തിന്റെ പിന്നാലെ നടക്കുകയാണ്. ഇത്തരം രംഗങ്ങൾ സഭയുടെ ചരിത്രത്തിൽ ഞാൻ കാണുകയാണ്.

ഈയൊരു മഹത്തായ ദൃശ്യം സഭയ്ക്കു കാണിച്ചുകൊടുത്തതുകൊണ്ടാണ് പില്ക്കാലയളവിൽ വട്ടശ്ശേരിൽ തിരുമേനിക്കും ബസ്സേലിയോസ്സ് ഗീവർഗീസ് ദ്വിതീയൻ തിരുമേനിക്കും ഔഗേൻ ബാവാ തിരുമേനിക്കും ഇപ്പോഴത്തെ കാതോലിക്കാ ബാവ തിരുമേനിക്കും ഈയിരിക്കുന്ന നിയുക്ത കാതോലിക്കാ തിരുമേനിക്കും എന്റെ മുമ്പിലിരിക്കുന്ന ഈ അഭിവന്ദ്യരായ തിരുമേനിമാർക്കും ജനത്തിന്റെ മുമ്പേ നടക്കുവാനുള്ള ചങ്കുറ്റം കിട്ടിയത് എന്നു ഓർക്കണം. ജനത്തിന്റെ മുമ്പെ നടക്കുവാൻ, എന്റെയും നിങ്ങളുടെയും മുമ്പെ നടന്നിട്ട് എനിക്കും നിങ്ങൾക്കും ആത്മീയവും ലൗകികവുമായ നേതൃത്വം, വേണ്ടിവന്നാൽ സാമ്പത്തികമായ നേതൃത്വവും നൽകുവാൻ പ്രതിബദ്ധരാണ് മലങ്കരയിലെ മെത്രാപ്പോലീത്തന്മാർ എന്ന് ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ ജീവിതകഥയിൽനിന്ന് ഇവർ പഠിച്ചിട്ടുണ്ട് എന്നത് നിങ്ങൾ മനസ്സിലാക്കണം.

വേറൊരു കാര്യവുംകൂടി ഓർക്കുക. ആദരണീയനായ നമ്മുടെ ചീരനച്ചൻ ഒരു സംഭവം നിങ്ങളുടെ മുമ്പിൽ അനുസ്മരിക്കുകയുണ്ടായി. നിങ്ങളിൽ എത്രപേർ അതു ശ്രദ്ധിച്ചു എന്നെനിക്കറിയാൻ പാടില്ല. എന്തായിരുന്നു ആ സംഭവം? സെമിനാരിയിൽ നോർട്ടൺ സായ്പിനെക്കൂടി താമസിപ്പിച്ച് പഠിപ്പിക്കണമെന്ന് പുലിക്കോട്ടിൽ തിരുമേനിയോട് കേണൽ മൺറോ ആവശ്യപ്പെട്ടു. പുലിക്കോട്ടിൽ തിരുമേനിയുടെ മുഖത്തിന്റെ രാജകീയപൗരുഷം, സുറിയാനി ക്രിസ്ത്യാനിയുടെ ജീവരക്തത്തിന്റെ ശക്തിമുഖത്തേക്ക് ഇരച്ചു കയറിക്കഴിഞ്ഞിട്ട് സായ്പിനോടു പറഞ്ഞ ഒരു വാചകമുണ്ട്. അതെന്താണെന്ന് നിങ്ങളും ഞാനും ഒന്നുകൂടി കേട്ടുകൊൾക: ''ആ പാതിരി ഭിന്നമതാവലംബിയാകുന്നു. ഞങ്ങളുടെയും അദ്ദേഹ

## ആധുനിക മലങ്കരസഭയുടെ ശില്പി

പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ അസാമാന്യ പ്രതിഭാശാലിയായ ഒരു ശില്പകലാ വിദഗ്ദ്ധനായിരുന്നു. കുന്നംകുളം പഴയപള്ളിയും ആർത്താററു പള്ളിയും പുതുക്കിപ്പണിതത് അദ്ദേഹം തന്നെയാണ്. പഴയ സെമിനാരിയുടെ മാതൃക രചിച്ചതും പണിതുയർത്തിയതും. 'ആധുനിക മലങ്കര സഭയുടെ ശില്പി' എന്ന സ്ഥാനം എന്തുകൊണ്ടും അദ്ദേഹം അർഹിക്കുന്നു. മലങ്കര മെത്രാപ്പോലീത്തായായി ഒന്നര വർഷമേ അദ്ദേഹം ഭരിച്ചുള്ളു. എങ്കിലും മലങ്കരസഭയ്ക്ക് ഒരു ആസ്ഥാനമുറപ്പിക്കുകയും, വൈദിക പഠനത്തിനുള്ള ഒരു സെമിനാരി പണിയുകയും, മലങ്കരയിൽ ഏകീകൃതവും കേന്ദ്രീകൃതവുമായ ഒരു ഭരണ സംവിധാനത്തിന് തറക്കല്ലിടുകയും ചെയ്യുവാൻ ചുരുങ്ങിയ കാലയളവിനുള്ളിൽ അദ്ദേഹത്തിനു സാധിച്ചു. ഇദ്ദേഹത്തെ ആർത്താററ് കുന്നംകുളം ഇടവകക്കാർ ഒരു പരിശുദ്ധനായി പരിഗണിക്കുകയും അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിൽ അഭയം തേടുകയും ചെയ്യുന്നു.

**പ്രൊഫ. ജോസഫ് വർഗീസ്**

ത്തിന്റെയും വിശ്വാസങ്ങളും വ്യത്യസ്തങ്ങളാകയാൽ അദ്ദേഹം സെമിനാരിയിൽ താമസിക്കുന്നത് മതസംബന്ധമായ തർക്കങ്ങൾക്കും തന്മൂലം അനിഷ്ടസംഭവങ്ങൾക്കും ഇടയായേക്കാം.''

കേണൽ മൺട്രോയുമായുള്ള ഈ സംഭാഷണത്തിനുശേഷം കൊല്ലം റസിഡൻസിയിൽ നിന്ന് സെമിനാരിയിൽ മടങ്ങിയെത്തിയ തിരുമേനി ദുഃഖിതനായിരുന്നു. കൂടെയുണ്ടായിരുന്നവരോട് അദ്ദേഹം പറഞ്ഞു: ''സെമിനാരി സ്ഥാപനത്തിന് സായ്പിന്റെ സഹായം അഭ്യർത്ഥിച്ചതിനെപ്പററി ഞാൻ പശ്ചാത്തപിക്കുന്നു. ബുക്കാനന്റെ (ക്ലോഡിയസ് ബുക്കാനൻ) കാലംമുതൽ, ഒരു പരുന്ത് കോഴിക്കുഞ്ഞുങ്ങളുടെ മേൽ ദൃഷ്ടി പതിപ്പിക്കുന്നതുപോലെ യൂറോപ്യന്മാർ നമ്മുടെ പാവപ്പെട്ട സഭയിന്മേൽ കണ്ണെറിഞ്ഞുകൊണ്ടാണിരിക്കുന്നത്. ഇതെല്ലാം എങ്ങനെ അവസാനിക്കുമെന്ന് സർവ്വശക്തനായ ദൈവംമാത്രം അറിയുന്നു. ദൈവകൃപയാൽ ഞാൻ ജീവിച്ചിരിക്കുന്നിടത്തോളം കാലം ഈ പാവപ്പെട്ട സഭയെ ഞാൻ സംരക്ഷിക്കും. സർവ്വശക്തനായ ദൈവം അതിനെ എന്നേക്കും നിലനിർത്തട്ടെ''. തദവസരത്തിൽ ആ മഹാപുരോഹിതന്റെ വൃദ്ധനയനങ്ങളിൽനിന്നും ചുടുചുടെ ബാഷ്പകണങ്ങൾ പൊഴിയുന്നുണ്ടായിരുന്നുവെന്ന് ഈ സംഭവത്തിനു ദൃക്സാക്ഷിയായ ഒരു വ്യക്തി തന്റെ ഡയറിയിൽ പ്രത്യേകം എടുത്തെഴുതിയിരുന്നു. എനിക്കീ വാചകങ്ങൾ കിട്ടിയത് 'മലങ്കരസഭ'യുടെ പത്രാധിപരായിരുന്ന എം. സി. കുറിയാക്കോസ് റമ്പാച്ചൻ മലങ്കരസഭയുടെ 1948 വൃശ്ചിക മാസത്തിലെ ലക്കത്തിൽ എഴുതിയ ഒരു ലേഖനത്തിൽനിന്നാണ്.

ഒന്നാലോചിക്കു ഇന്നാണെങ്കിൽ നാമെന്തു ചെയ്യും അവിടെയെങ്ങാനും ഇരുന്നേച്ചുപോകട്ടെ എന്നുപറഞ്ഞേനേ. പക്ഷേ കേണൽ മൺട്രോയാണീ സെമിനാരി സ്ഥാപിക്കുവാൻ വേണ്ട എല്ലാ സഹായ സഹകരണങ്ങളും ചെയ്തുകൊടുത്തത്. ആ കേണൽ മൺട്രോയുടെ മുഖത്തേയ്ക്ക് നോക്കിയിട്ട് സാദ്ധ്യമല്ല സായ്പേ സാദ്ധ്യമല്ല. എന്റെ വിശ്വാസമാണ് എനിക്ക് വലുത്. ഇത് മുഴുവൻ ചുട്ടെരിച്ചാലും ശരി അന്യവിശ്വാസക്കാരനായ ഒരു വ്യക്തിയെ ഈ സെമിനാരിയുടെ നാലുകെട്ടിനുള്ളിൽ എന്റെ ജീവരക്തം കൊണ്ട് കതിർത്തെടുത്ത ഈ സെമിനാരിയുടെ നാലുകെട്ടിനുള്ളിൽ പ്രതിഷ്ഠിക്കുവാൻ സാദ്ധ്യമല്ല എന്ന് മുഖത്തടിച്ച മാതിരി പറഞ്ഞ ഈ ദീവന്നാസ്യോസ് തിരുമേനി എന്നു പറയുന്ന സഭാ പരിപാലകന്റെ വ്യക്തിത്വം എന്തായിരുന്നുവെന്ന് സാവകാശം ചിന്തിക്കുക.

**രാജശില്പി**

''മല്പാൻ ഭവനങ്ങളിൽ ഒതുങ്ങിനിന്നിരുന്ന വൈദിക വിദ്യാഭ്യാസത്തെ സെമിനാരി വിദ്യാഭ്യാസത്തിന്റെ സാർവത്രിക മേഖലയിലേക്കു പിടിച്ചു കയററിയ വിശ്വാസ വീരനായിരുന്നു പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്. വിശ്വാസത്തിൽ ഓർത്തഡോക്സും, വീക്ഷണത്തിൽ വിപ്ലവകാരിയുമായിരുന്നു അദ്ദേഹം. വൈദേശികരുടെ ക്രൈസ്തവ കാഴ്ചപ്പാടുകൾ ഓർത്തഡോക്സ് പാരമ്പര്യത്തെ തകിടം മറിക്കുമെന്ന് കണ്ടപ്പോൾ, അതിനെ നഖശിഖാന്തം എതിർക്കുവാൻ അദ്ദേഹം മടിച്ചില്ല. തിരുവിതാംകൂർ രാജാക്കന്മാരുടെ പ്രജാവാത്സല്യവും, ഔദാര്യവും സ്വന്തം സമുദായത്തിന്റെ സമഗ്രപുരോഗതിയിലേക്കു തിരിച്ചുവിടാൻ ആ 'ആത്മീയ ഭരണാധികാരി'ക്കു കഴിഞ്ഞു. ജോസഫ് മാർ ദീവന്നാസ്യോസിന്റെ ജീവിതത്തിലെ വർണ്ണശമ്പളമായ ഒരേടാണിത്. ഓർത്തഡോക്സ് സമുദായത്തിന്റെ സിരാകേന്ദ്രമായി കോട്ടയം പട്ടണത്തെ രൂപാന്തരപ്പെടുത്തിയത് പഴയസെമിനാരിയാണെന്ന് ഓർക്കണം. അവിടെ നിന്നാണ് എം. ഡി. സെമിനാരിയും, ദേവലോകവും എല്ലാം ആരംഭിക്കുന്നത്. ഇതിന്റെയെല്ലാം പിന്നിലെ രാജശില്പിയായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്. 'പാഴും ശൂന്യ'വുമായിരുന്ന പഴയ സെമിനാരിപ്പറമ്പിൽ ദൈവിക വിജ്ഞാനത്തിന്റെ വിത്തുകൾ വിതച്ച്, നൂറുമേനി കൊയ്തെടുത്ത വരേണ്യനായിരുന്നു പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്. കൈരളീ വാസ്തുശില്പത്തിന്റെയും തച്ചുശാസ്ത്രത്തിന്റെയും ആത്മാവിനെ ആഗിരണം ചെയ്ത്, രൂപകല്പനനല്കിയിരിക്കുന്ന പഴയസെമിനാരിയുടെ പടിവാതിൽ കടക്കുമ്പോൾ, കൃതജ്ഞതാനിർഭരമായ ഹൃദയത്തോടെ ആ പുണ്യപുരുഷനെ സ്മരിക്കാതിരിക്കാനാവില്ല.''

താൻ മരിക്കുകയാണെന്ന് വരികിൽ ഒരു സാധാരണ വൈദികനെപ്പോലെ ഒരു പെട്ടിക്കുള്ളിലാക്കിയിട്ട് ഈ മണ്ണിൽ കുഴിച്ചിടണമെന്ന് ജീവിച്ചിരുന്ന കാലയളവിൽ പ്രഖ്യാപിച്ച താത്വികന്മാരിൽ താത്വികനായ ദാർശനികന്മാരിൽ ദാർശനികനായ ഒരു വ്യക്തിയായിരുന്നു പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനി. എനിക്കു പലപ്പോഴും തോന്നിയിട്ടുണ്ട്. ഈ മണ്ണിലേക്കു കടന്നുവരുന്ന സന്ദർഭത്തിൽ മലങ്കര സുറിയാനി ക്രിസ്ത്യാനികൾ മുഴുവനും മുട്ടുകാലിൽ നിന്ന് ഈ മണ്ണിനെ നമിച്ചിട്ടുവേണം വാസ്തവത്തിൽ ഇങ്ങോട്ടുകടന്നുപോരുവാനെന്ന്. ജോൺ പോൾ മാർപ്പാപ്പാ ഇന്ത്യ സന്ദർശിച്ച അവസരത്തിൽ 1986ൽ ഭാരതഭൂമിയിൽ കാല് കുത്തിയ സന്ദർഭത്തിൽ ആദ്യം അദ്ദേഹം ചെയ്തത് സർവ്വം സഹയായ ഈ ഭൂമിയെ നമിക്കുകയായിരുന്നു. വാസ്തവത്തിൽ മലങ്കര സുറിയാനി ക്രിസ്ത്യാനികൾ ആണ്ടോടാണ്ട് ചരിത്രമരങ്ങേറിയിട്ടുള്ള ഈ ഭൂമിയിലേയ്ക്ക് വരികയും ഈ ഭൂമിയെ, സർവ്വം സഹയായ ഈ സെമിനാരിപ്പറമ്പിനെ— സർവ്വംസഹയെന്ന് ഞാൻ പറഞ്ഞത് എന്തെന്ത് സംഭവങ്ങൾ അരങ്ങേറിയ ഈ ഭൂമിയെ—; സർവ്വം സഹയായ ഈ ഭൂമിയെ നാം നമിക്കുകയും ഒരുപിടി മണ്ണെടുത്ത് തിരുനെററിയിൽ വച്ചുകൊണ്ട് ഇവിടെനിന്ന് പോകുകയും ചെയ്യേണ്ടത് സുറിയാനി ക്രിസ്ത്യാനിക്ക് ഒരാവശ്യമാണ് എന്ന് ഞാൻകരുതുന്നു. ആപൽഘട്ടങ്ങളിൽ ഏതു സന്ദർഭത്തിലും സഭയിൽ അസ്വസ്ഥതകളും അന്തഃഛിദ്രങ്ങളും ആവിർഭവിക്കുമോ ആസന്ദർഭത്തിൽ സഭ മുഴുവനായിട്ട് ഈ മണ്ണിൽ വരികയും ഈമണ്ണിനെ ചുംബിച്ചുകൊണ്ട് എഴുന്നേല്ക്കുകയുമാണെന്ന് വരികിൽ നമുക്ക് പ്രവചിക്കുവാൻ കഴിയും ഈ സഭയിലെ എല്ലാ അസ്വസ്ഥതകളും കെട്ടടങ്ങും എന്ന്. കാരണം ഞാനും നിങ്ങളും ഇത് ചെയ്യുന്ന സന്ദർഭത്തിൽ അങ്ങകലെ ആകാശത്തിന്റെ അനന്തതയിൽ ഇരുന്നുകൊണ്ട് ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ ആത്മാവ് ഈ പുണ്യദൃശ്യം കാണുകയാണ്. ഈ മണ്ണിൽ അലിഞ്ഞുചേർന്ന ആ ഭൗതിക ശരീരത്തിന്റെ അംശങ്ങളും, വിണ്ണിൽ വിശ്രമിക്കുന്ന ആത്മാവും, വൈദിക സെമിനാരിയിൽ നിന്നുയരുന്ന സ്തോത്രഗീതങ്ങളും, വചന ശുശ്രൂഷയും കേട്ട് നിർവൃതിയടയുകയാണ്. ഇതിൽ പരം എന്ത് വേണം ഒരു ജീവിതത്തിന് മണ്ണിൽ ലയിച്ചു കിടക്കുന്ന ആ ഭൗതികജീവിതത്തിന്റെ അംശങ്ങളും വിണ്ണിലിരിക്കുന്ന ആത്മാവും ഏകയോഗക്ഷേമമായി നീങ്ങുന്ന അതിസുന്ദരമായ ഒരു ദൃശ്യം ഈ ജൂബിലി സമ്മേളനത്തിൽ നമുക്ക് കാണുവാൻ ഇടവരട്ടെ എന്ന് പ്രാർത്ഥിച്ചുകൊണ്ട് ഉപസംഹരിക്കുന്നു. O

## ജീവചരിത്ര ഫലകം

### പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ

കശീശാപട്ടം വരെയുള്ള സ്ഥാനങ്ങളേററ തീയതികൾ ലഭ്യമല്ല.

1809 ആഗസ്റ്റ് 13 — 985 ചിങ്ങം 1
കണ്ടനാട്ടുപള്ളിയിൽകൂടിയ പള്ളി പ്രതിപുരുഷയോഗം പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന് റമ്പാൻ സ്ഥാനം നൽകി, എട്ടാം മാർത്തോമ്മാമെത്രാന്റെ കാര്യവിചാരകനാകുവാൻ തീരുമാനമെടുത്തു. സെമിനാരി സ്ഥാപിക്കുന്നതിനു തീരുമാനിച്ചതും ഈ യോഗമാണ്.

1809 ആഗസ്റ്റ് 27 — 985 ചിങ്ങം 15 ഞായർ
എട്ടാം മാർത്തോമ്മാ മെത്രാൻ പുലിക്കോട്ടിൽ മല്പാന് റമ്പാൻ സ്ഥാനം നൽകി.

1814 ഫെബ്രുവരി 15 — 989 കുംഭം 3
പഴയ സെമിനാരിക്ക് അടിസ്ഥാനമിട്ടു (തീയതി 1814 ഫെബ്രുവരി 12 ആകാനും സാദ്ധ്യതയുണ്ട്. '1813' എന്നു ചില ഗ്രന്ഥങ്ങളിൽ കാണുന്ന വർഷം ശരിയാകാനിടയില്ല.)

1815 മാർച്ച് 21 — 990 മീനം 9
പഴഞ്ഞി സെന്റ് മേരീസ് പള്ളിയിൽവെച്ച് കിടങ്ങൻ ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായിൽനിന്ന് 'ജോസഫ് മാർ ദീവന്നാസ്യോസ്' എന്ന പേരിൽ മെത്രാപ്പോലീത്താ സ്ഥാനമേററു.

(ഈ തീയതി നാല്പതു സഹദേന്മാരുടെ ഓർമ്മ ദിവസമാണെന്നു കരുതുന്നു. എന്നാൽ ഇതു വലിയ നോമ്പിലെ രണ്ടാം ചൊവ്വാഴ്ചയാണ്. ഇന്നത്തെ നിലയിൽ ചിന്തിച്ചാൽ വി. കുർബാനയും മേല്പട്ടവാഴ്ചയും നടക്കാൻ സാദ്ധ്യതയില്ലാത്ത ദിവസം. ഈ മേല്പട്ടവാഴ്ച നാല്പതാം വെള്ളിയാഴ്ച നടന്നതായി അഭിപ്രായമുള്ളതിനാൽ 1815 ഏപ്രിൽ 21 (990 മേടം 9)–ന് ആകാനും നേരിയ സാദ്ധ്യതയുണ്ട്.)

1816 ജനുവരി (ഫെബ്രുവരി) — 991 മകരം 21
തിരുവിതാംകൂർ ഗവൺമെന്റ് രാജകീയ വിളംബരം പ്രസിദ്ധീകരിച്ചു.

1816 നവംബർ 24 — 992 വൃശ്ചികം 12
പഴയ സെമിനാരിയിൽ വച്ചു കാലം ചെയ്തു. സെമിനാരി ചാപ്പലിൽ അടക്കപ്പെട്ടു.

വർഗീസ് ജോൺ തോട്ടപ്പുഴ

# മാർ ദീവന്നാസ്യോസ് ദ്വിതീയൻ

കേരളക്കരയിൽ ഇംഗ്ലീഷ്‌വിദ്യാഭ്യാസം ആരംഭിച്ചതു് ആരു്? മാർ ദീവന്നാസ്യോസ് ദ്വിതീയൻ. എപ്പോഴ്? 1815–ൽ. എവിടെ? കോട്ടയം സുറിയാനി സെമിനാരിയിൽ. അവിടെനിന്നു പഠിത്തം കിഴക്കെകുന്നിലേക്കു നീങ്ങുകയും വിദ്യാവിതരണമെന്ന മഹൽസേവനമനുഷ്ഠിച്ച സി. എം. എസ്സ്. കോളജായി ഉയരുകയും ചെയ്തു.

പോർട്ടുഗീസ് മേധാവിത്വകാലത്തു് ആ ഗവൺമെൻറിൻെറ പിൻതുണയോടെ ഘോരനായ മെനസിസ് മെത്രാൻ 1599–ാമാണ്ടു് ഉദയമ്പേരൂരിൽ സുറിയാനിക്കാരുടെ ഒരു സുന്നഹദോസ്‌കൂട്ടി മലങ്കരസഭയെ മുഴുവൻ അദ്ദേഹത്തിനു് അടിമപ്പെടുത്തി. 50–ൽ പരം വർഷങ്ങൾക്കുശേഷം 1653–ൽ നമ്മുടെ പൂർവ്വീകന്മാർ കൂനൻ കുരിശുസത്യം മൂലം പൂർവ്വീകവിശ്വാസവും പൂർവ്വീക സ്വാതന്ത്ര്യവും പുനഃസ്ഥാപിച്ചു. അനന്തരം അഭിഷിക്തനായ ആദ്യമേല്പട്ടക്കാരനായിരുന്നു മാർത്തോമ്മാ ഒന്നാമൻ. ആ നാമവാഹികളായി പകലോമററം തറവാട്ടുകാരായ ഒമ്പതു മെത്രാന്മാർ ഉണ്ടായിട്ടുണ്ടു്. അവരിൽ ഏററവും ഗണനീയൻ ആറാം മാർത്തോമ്മാ ആയിരുന്നു. പിന്നീടു് അദ്ദേഹത്തിനു മാർ ദീവന്നാസ്യോസ് എന്ന നാമം നൽകപ്പെട്ടു. വലിയ മാർ ദീവന്നാസ്യോസ് എന്ന നാമത്തിൽ അറിയപ്പെടുന്നതു് അദ്ദേഹമത്രേ. അദ്ദേഹം 47 വർഷം സഭാഭരണം നടത്തിയശേഷം 1808 മീനം 25–ാം തീയതി 80–ാമത്തെ വയസ്സിൽ നിരണത്തുവച്ചു കാലം ചെയ്യുകയും, അദ്ദേഹത്താൽ തന്നെ സ്ഥാപിക്കപ്പെട്ട പുത്തൻകാവു പള്ളിയിലേക്കു കൊണ്ടുപോയി അടക്കപ്പെടുകയും ചെയ്തു.

ഓലഫ്, ബേസ്, ഗോമൽ, ദോലദ് എന്നിങ്ങനെയാണു സുറിയാനി ഭാഷയിലെ അക്ഷരമാല. ഇഗ്നാത്തിയോസ് എന്ന പേരിൻെറ ആദ്യാക്ഷരം ഓലഫും, ബസ്സേലിയോസിൻേറതു് ബേസും. ഗ്രീഗോറിയോസിൻേറതു ഗോമലും ആകുന്നു. ഈ ക്രമത്തിനു സഭയിലെ നാലാംസ്ഥാനിയുടെ പേരു് നാലാം അക്ഷരമായ ദോലദിൽ ആരംഭിക്കണം. ആ ന്യായേനയത്രേ ശീമബന്ധം ആദ്യമായുണ്ടായപ്പോഴ് മലങ്കര മെത്രാപ്പോലീത്തായുടെ പേരു് ദീവന്നാസ്യോസ് എന്നുമാറിയതു്.

ബാലരാമവർമ്മ മഹാരാജാവിൻെറ കാലത്തു വേലുത്തമ്പി, ദളവാ ആയിരിക്കുമ്പോഴ് രാജ്യത്തുണ്ടായ വിപ്ലവങ്ങൾ, ടിപ്പുവിൻെറ ആക്രമണം, രാജസ്വാധീനനായ മാത്തുത്തരകൻ എന്ന റോമൻ കത്തോലിക്കൻെറ പീഡനങ്ങൾ എന്നിവ മൂലം ആറാം മാർത്തോമ്മായുടെ ജീവൻപോലും സുരക്ഷിതമായിരുന്നില്ല. ആകയാൽ സഹായിയും പിൻഗാമിയുമായി ഏഴാം മാർത്തോമ്മായെ അദ്ദേഹം വാഴിച്ചിരുന്നു. റസിഡണ്ടായിരുന്ന കർണ്ണൽ മെക്കോളിപോലും ദളവായുടെ അക്രമണങ്ങൾ മൂലം അപകടത്തിലായി. അദ്ദേഹം അപ്പോഴ് വലിയ

എം. സി. കുറിയാക്കോസ് റമ്പാൻ

മാർ ദീവന്നാസ്യോസിനോടു മൂവായിരം പൂവരാഹൻ കടം വാങ്ങി. അപകടം നീങ്ങിയപ്പോഴ് അദ്ദേഹം ആ തുക തിരിച്ചു നീട്ടിയെങ്കിലും മെത്രാപ്പോലീത്താ അതു കൈപ്പററിയില്ല. ആകയാൽ അദ്ദേഹം ആ തുക സിറിയൻ ബാലന്മാരുടെ വിദ്യാഭ്യാസാർത്ഥം വട്ടിക്കിട്ടു. ആ വട്ടിപ്പണത്തിൻെറ കടപ്പത്രം ഏഴാം മാർത്തോമ്മായിക്കത്രേ ലഭിക്കുവാൻ ഇടയായതു്. എന്നാൽ അദ്ദേഹം ആറാം മാർത്തോമ്മായുടെ കാലശേഷം 15 മാസം മാത്രമേ ജീവിച്ചിരുന്നുള്ളു. പിൻഗാമിയെ വാഴിക്കുവാൻ അദ്ദേഹത്തിനു സാധിച്ചില്ല. 1809 മിഥുനം 20–ാം തീയതി അദ്ദേഹം കാലം ചെയ്തു. മെത്രാപ്പോലീത്താ രോഗശയ്യയിൽ—മരണക്കിടക്കയിൽ—ബോധരഹിതനായിരിക്കവേ, ചില തല്പരന്മാർ അദ്ദേഹത്തിൻെറ ഒരനന്തരവൻ പട്ടക്കാരനെ വേഷം ചമയിച്ചു ശിരസ്സിൽ കൈവെപ്പിച്ചു മേല്പട്ടക്കാരൻ എന്നു ഘോഷണം ചെയ്തു. ഇപ്രകാരമത്രേ എട്ടാം മാർത്തോമ്മാ അവരോധിതനായതു്.



ഇക്കാലത്തോടടുത്തു് ഒരു സിറിയൻ ക്രിസ്ത്യൻ പട്ടണമായ കുന്നങ്കുളം, ടിപ്പുസുൽത്താൻ ആക്രമിച്ചു. മിക്കവരും പട്ടണം വിട്ടോടി. മുഹമ്മദ്മതം സ്വീകരിപ്പാൻ പുലിക്കോട്ടിൽ ഇട്ടൂപ്പു മല്പാനെ ടിപ്പു നിർബന്ധിച്ചു. അദ്ദേഹം ധീരതയോടെ എതിർത്തുനില്ക്കുകയും ജനത്തിനുവേണ്ടി പ്രാർത്ഥിച്ചുകൊണ്ടു് ആർത്താററുപള്ളിയിൽ താമസിക്കയും ചെയ്തു. ആ പ്രാർത്ഥനാഫലമെന്നോണം ടിപ്പുവിനു പെട്ടെന്നു് സ്വദേശത്തേക്കു് മടങ്ങിപോകേണ്ടി വന്നു. ജനത്തിനു സമാധാനം ഉണ്ടായി. ആർത്താററ് ദേവാലയത്തിനു ടിപ്പുവിൻെറ പടയാളികൾ വരുത്തിയ കേടുപാടുകൾ മല്പാൻ പോക്കി. അനന്തരം ആശയ സമ്പന്നനായിരുന്ന ആ മല്പാൻ സഭയുടെ പുരോഗമനാർത്ഥം ഒരു വൈദികസെമിനാരി സ്ഥാപിക്കണമെന്നു നിശ്ചയിച്ചു. ശില്പകലാസമർത്ഥനായിരുന്ന അദ്ദേഹം അതിനൊരു പ്ലാൻ നിർമ്മിക്കയും ചെയ്തു. വൈദികവിദ്യാർത്ഥികൾക്കു താമസിക്കുവാനും പഠിക്കുവാനും ഹാളുകൾ ഉണ്ടായിരിക്കണം. അവരെ പഠിപ്പിക്കുന്നതിനും മററുമായി പന്ത്രണ്ടു ഭയറാക്കാർക്കു താമസിക്കുവാൻ മുറികൾ വേണം. ആ സ്ഥാപനത്തിൻെറ സുസ്ഥിതിയിലും പുരോഗമനത്തിലും സർവ്വദാ ശ്രദ്ധ ചെലുത്തുവാൻ തക്കവണ്ണം മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനവും ആ സ്ഥാപനത്തിൽതന്നെയായിരിക്കണം. ഇവയെല്ലാം ഉപയുക്തമായിരിക്കത്തക്കവണ്ണമത്രേ അദ്ദേഹം പ്ലാൻ നിർമ്മിച്ചതു്. ഈ ആശയങ്ങൾ ആവിഷ്കരണം ചെയ്തു വടക്കൻപള്ളികളിൽ അദ്ദേഹം സഞ്ചരിച്ചുകൊണ്ടിരിക്കവെയത്രേ എട്ടാം മാർത്തോമ്മായുടെ അവരോധന വാർത്ത അദ്ദേഹം അറിഞ്ഞതു്. ആ സ്ഥാനാരോഹണം പ്രത്യക്ഷത്തിൽതന്നെ നീതിപൂർവ്വമല്ലായിരുന്നതിനാൽ അദ്ദേഹം അതിനെ എതിർത്തു. തെക്കു് കായംകുളം ഫീലിപ്പോസ് റമ്പാൻ അദ്ദേഹത്തിനു പിന്തുണ നൽകി. എങ്കിലും യാതൊരു പ്രക്ഷോഭത്തിനും അവർ ജനങ്ങളെ ക്ഷോഭിപ്പിച്ചില്ല. വൈദികസെമിനാരി സ്ഥാപിക്കേണ്ട ആവശ്യകത എട്ടാം മാർത്തോമ്മായെ ഇട്ടൂപ്പ റമ്പാൻ അറിയിക്കുകയും വട്ടിപ്പണത്തിൻെറ പലിശ വാങ്ങി അതിനായി വിനിയോഗിക്കണമെന്നു് അദ്ദേഹത്തോടു് ആവശ്യപ്പെടുകയും ചെയ്തു. എന്നാൽ അദ്ദേഹത്തിൻെറ അഭിപ്രായം പ്രതികൂലമായിരുന്നു. തന്മൂലം എതിർപ്പു വർദ്ധിച്ചു. റമ്പാൻ അദ്ദേഹത്തിൻെറ അഭിപ്രായങ്ങൾ മെക്കോളിയുടെ പിൻഗാമിയായിരുന്ന കർണൽ മൺറോയെ അറിയിച്ചു, അദ്ദേഹം പള്ളി പ്രതിനിധികളെ കൊല്ലത്തുകൂട്ടി വിചാരണ നടത്തിയശേഷം സ്ഥാനാരോഹണം അസാധുവാണെന്നു് ബോദ്ധ്യമായതിനാൽ വട്ടിപ്പണത്തിൻെറ പലിശ ഇട്ടൂപ്പറമ്പാനെ ഏല്പിച്ചു. ഭഗ്നാശയനായ എട്ടാം മാർത്തോമ്മാ ഒമ്പതാം മാർത്തോമ്മായെ വാഴിച്ചശേഷം 1816 മീനം 12–ാം തീയതി ഐഹികവാസം വെടിഞ്ഞു. തുടർന്നു ഒമ്പതാം മാർത്തോമ്മാ സ്ഥാനത്യാഗവും ചെയ്തു. മൺറോയാകട്ടെ, റസിഡണ്ടു മാത്രമല്ല ദിവാൻജികൂടി ആയിരുന്നു. സുറിയാനിക്കാരെ സഹായിക്കേണ്ടതിൻെറ ആവശ്യകത റാണി ലക്ഷ്മിഭായിയെ അദ്ദേഹം ഉൽബോധിപ്പിക്കുകയും വൈദികസിമ്മനാരിക്കു് ആവശ്യമായ സ്ഥലം കോട്ടയത്തു കരമൊഴിവായി നൽകുകയും ചെയ്തു. ഏവംവിധം റമ്പാനു ലഭിച്ച അവസരത്തെ അദ്ദേഹം ഉത്സാഹപൂർവ്വം വിനിയോഗിച്ചു 1814 കുംഭമാസത്തിൽ അദ്ദേഹം സിമ്മനാരി പണി ആരംഭിക്കുകയും 1815 മീനമാസത്തിൽ അവിടെ പഠനം ആരംഭിക്കുകയും ചെയ്തു. ഇതിനിടയിൽ റമ്പാനു വട്ടിപ്പണപ്പലിശ റസിഡണ്ടു കൊടുത്തതിനെപ്പററി മദ്രാസ് ഗവൺമെൻറിൽ നിന്നും ചോദ്യമുണ്ടായി. വാങ്ങിയ പലിശ തിരിച്ചുകൊടുപ്പാൻ ഇടയാകാതിരിപ്പാൻവേണ്ടി മൺറോയുടെ ഉപദേശപ്രകാരം റമ്പാൻ 1815 മീനം 9–ാം തീയതി ആഞ്ഞൂർ മാർ പീലക്സീനോസിൽനിന്നും മാർ ദീവന്നാസ്യോസ് ദ്വിതീയൻ എന്ന പേരിൽ മെത്രാൻപട്ടം സ്വീകരിച്ചു. സുറിയാനി ക്രിസ്ത്യാനികളെല്ലാവരും അദ്ദേഹത്തെ അവരുടെ മേലദ്ധ്യക്ഷനായി സ്വീകരിച്ചു് അനുസരിച്ചു നടന്നുകൊള്ളണമെന്നു ബ്രിട്ടീഷ് ഗവൺമെൻറിൻെറ ഉപദേശപ്രകാരം 1816 മകരത്തിൽ തിരുവിതാംകൂർ ഗവൺമെൻറും അതിനെത്തുടർന്നു കൊച്ചി ഗവൺമെൻറും വിളംബരം പ്രസിദ്ധപ്പെടുത്തി.

വേലുത്തമ്പി മൂലം കർണ്ണൽ മക്കോളിക്കു നേരിട്ട അപകടങ്ങളെപ്പററി അറിവുണ്ടായിരുന്ന കർണ്ണൽ മൺറോ സുറിയാനിക്കാരെ കൂടുതലായി സ്വാധീനപ്പെടുത്തുവാൻ കാംക്ഷിച്ചു. അവരുടെ ഇടയിൽ ആത്മീയവേല ചെയ്യുന്നതിനായി അദ്ദേഹം നോർട്ടൻ എന്നൊരു പാതിരിയെ വരുത്തി. ഒരു മദ്ധ്യസ്ഥനെന്നോണം അദ്ദേഹത്തെ സിമ്മനാരിയിൽ താമസിപ്പിക്കണമെന്നായിരുന്നു മൺറോയുടെ അഭിലാഷം. അദ്ദേഹം ഇതു മെത്രാപ്പോലീത്തായോടു് പറഞ്ഞു. “ആ പാതിരി ഒരു ഭിന്നമതക്കാരനാകുന്നു. ഞങ്ങളുടെയും അദ്ദേഹത്തിൻെറയും വിശ്വാസങ്ങൾ വ്യത്യസ്തങ്ങളാകയാൽ അദ്ദേഹം സിമ്മനാരിയിൽ താമസിക്കുന്നതു മതസംബന്ധമായ തർക്കങ്ങൾക്കും തന്മൂലം അനിഷ്ടസംഭവങ്ങൾക്കും ഇടയാക്കിയേക്കാം” എന്നായിരുന്നു അതിനു് മെത്രാപ്പോലീത്താ കൊടുത്ത മറുപടി. എങ്കിലും മൺറോയുടെ നിർബന്ധം മൂലം നോർട്ടൻ ചിലപ്പോഴൊക്കെ സിമ്മനാരി സന്ദർശിക്കുന്നതിനു മെത്രാപ്പോലീത്താ വൈമനസ്യത്തോടെ സമ്മതിച്ചു. സിമ്മനാരി സ്ഥാപനത്തിനു സായ്പിൻെറ സഹായം അഭ്യർത്ഥിച്ചതിനെപ്പററി അദ്ദേഹം ദുഃഖിച്ചു. “കോഴിക്കുഞ്ഞുങ്ങളുടെ മേൽ പരുന്തു ദൃഷ്ടിപതിപ്പിക്കുന്നതുപോലെ യൂറോപ്യന്മാർ നമ്മുടെ പാവപ്പെട്ട സഭയിന്മേൽ കണ്ണെറിഞ്ഞുകൊണ്ടാണിരിക്കുന്നതു്, ഇതെല്ലാം എങ്ങനെ പരിണമിക്കുമെന്നു സർവ്വശക്തൻ മാത്രം അറിയുന്നു. ഞാൻ ജീവിച്ചിരിക്കുന്നിടത്തോളം കാലം നമ്മുടെ

വിശ്വാസത്തിൽതന്നെ അതിനെ പാലിക്കും, ദൈവം തമ്പുരാൻ അതിനെ എന്നേക്കും നിലനിർത്തട്ടെ'' എന്നത്രേ അദ്ദേഹം അനുയായികളോടു പിന്നീടു പറഞ്ഞതു്. സിമ്മനാരി സ്ഥാപനശേഷം വൃദ്ധനായ അദ്ദേഹം അധികകാലം ജീവിച്ചിരുന്നില്ല. 1316 വൃശ്ചികം 12–ാം തീയതി അദ്ദേഹം കാലം ചെയ്യുകയും സിമ്മനാരി ചാപ്പലിൽ അടക്കപ്പെടുകയും ചെയ്തു. ആശയാദർശ സമ്പന്നനായിരുന്ന അദ്ദേഹം സുറിയാനി സമുദായത്തിന്റേതല്ല, കേരളീയരുടെ വിദ്യാഭ്യാസത്തിന്റെ പ്രാരംഭപ്രവർത്തകനായിരുന്നു. സ്വസഭയുടെ പുരോഗമനത്തിൽ അദ്ദേഹത്തിനു തീവ്രമായ ഔത്സുക്യമുണ്ടായിരുന്നു. തദ്ദേശ്യസാദ്ധ്യത്തിനായി അദ്ദേഹം അക്ഷീണപരിശ്രമം ചെയ്തുകൊണ്ടുമിരുന്നു. ഒന്നരവർഷം മാത്രമേ അദ്ദേഹം സഭാഭരണം നടത്തിയുള്ളു. ശീമക്കാരുടെ അഭാവം, റസിഡണ്ടും ദിവാനുമായ മൺട്രോയുടെ പിന്തുണ, മഹാറാണിയുടെ സഹായം, മെത്രാപ്പോലീത്തായുടെ ആശയസമ്പന്നതയും കാര്യപ്രാപ്തിയും ഇവയെല്ലാംകൂടി ഒത്തിണങ്ങിയ ഒരു സുവർണ്ണകാലം മലങ്കരസഭയ്ക്കു് അതിനു മുൻപോ പിൻപോ ഉണ്ടായിട്ടില്ല. നമ്മുടെ സഭയിൽ അദ്ദേഹം ചിരസ്മരണാർഹനായ ഒരു മേല്പട്ടക്കാരനത്രേ.

['മലങ്കരസഭ' 1948 വൃശ്ചികം]

—0—

# ചരിത്രത്തിന്റെ വഴിത്താരയിൽ

കെ. എം. മാത്യു (ചീഫ് എഡിററർ, മലയാള മനോരമ)

1814–ഫെബ്രുവരി 15. അന്നാണ് കോട്ടയത്തു മീനച്ചിൽ ആറിന്റെ തീരത്തെ ഒരു ഒട്ടൽക്കാട്ടിൽ പുലിക്കോട്ടിൽ ജോസഫ് റമ്പാൻ (ഇട്ടൂപ്പ് റമ്പാൻ) പഠിത്തവീടിനു തറക്കല്ലിട്ടത്.

ആ ഒട്ടൽക്കാട്ടിൽ ഉയർന്ന വിദ്യാമന്ദിരം പിന്നെ അറിവിന്റെ പ്രകാശഗോപുരമായി, ആദ്ധ്യാത്മിക ചൈതന്യത്തിന്റെ കരുത്തായി, ചരിത്രത്തിന്റെ അടിവേരുകൾ ഉറങ്ങുന്ന സങ്കേതമായി വളർന്നു.

നൂറ്റെഴുപത്താറു വർഷം മുമ്പു സ്ഥാപിതമായ വൈദികസെമിനാരിയുടെ ചരിത്രത്തിലേക്കു കടന്നുചെല്ലുമ്പോൾ, നമ്മെ ആകർഷിക്കുന്നത് ഈ മണ്ണിൽ ആഴത്തിൽ വേരോടിയിരിക്കുന്ന കേരള ചരിത്രത്തിന്റെ തായ്‌വേരാണ്. അതെ, ഈ പഠിത്തവീടാണു കേരള സാംസ്കാരിക ചരിത്രത്തിന്റെ തായ്‌വേര്. ചരിത്രത്തിന്റെ വഴിത്തിരിവുകളും ഉൾപ്പിരിവുകളും ഇവിടെ രൂപം കൊള്ളുന്നു.

പഠിത്തവീടെന്ന പേരിൽ സമാരംഭിച്ച ഈ വൈദിക സെമിനാരി മല്പാൻ പ്രസ്ഥാനത്തിൽ നിന്നുള്ള പുതിയൊരു കാൽവയ്പായിരുന്നു. വേദപഠനം എന്നാൽ ആരാധനാഭ്യാസനം മാത്രമാണെന്ന സങ്കല്പത്തേയും പഠിത്തവീടുമാററി മറിച്ചു. സുറിയാനിഭാഷ പഠിച്ചാൽ ആരാധന കൈകാര്യം ചെയ്യാമായിരുന്നതിനാൽ മല്പാൻ വീട്ടിലെ പഠനത്തിനു ശേഷം പലരും വൈദികരായി പട്ടം സ്വീകരിച്ചിരുന്നു.

വൈദിക വിദ്യാർത്ഥികളെ സുറിയാനിയും മററും പഠിപ്പിക്കുന്നതിനും അവർക്കു വൈദിക വൃത്തിയിൽ സമഗ്രമായ അഭ്യസനം നല്കുന്നതിനും തെക്കും വടക്കും ഓരോ പഠിത്തവീട് ഉണ്ടാക്കണമെന്നു തീരുമാനിച്ചപ്പോൾ, അതിനുവേണ്ടി പലയിടത്തുനിന്നും ആവശ്യങ്ങളുയർന്നു. എന്നാൽ ജോസഫ് റമ്പാൻ തെരഞ്ഞെടുത്തത് കേരളത്തിന്റെ നടുഭാഗമായ കോട്ടയമായിരുന്നു. പഠിത്തവീടിന്റെ സ്ഥാപനത്തെപ്പററി പറയുന്ന കണ്ടനാട്ടു പടിയോല (1809 ആഗസ്ററ് 13) കേരള സംസ്ക്കാരത്തിന്റെ ഒരു ചൂണ്ടുപലകയാണ്.

സുറിയാനി പാരമ്പര്യത്തിന്റെ കണ്ണി നശിക്കാതെയാണു പുലിക്കോട്ടിൽ ജോസഫ് റമ്പാൻ പഠിത്തവീട് എന്ന സെമിനാരി സ്ഥാപിച്ചത്. വിദ്യാഭ്യാസ വിഷയത്തിൽ ജോസഫ് റമ്പാനുണ്ടായിരുന്ന താൽപര്യം അന്നത്തെ തിരുവിതാംകൂർ റസിഡണ്ടായിരുന്ന കേണൽ മൺട്രോയുടെ ശ്രദ്ധയിൽപെട്ടു. നസ്രാണികളുടെ സർവ്വതോന്മുഖമായ പുരോഗതിക്ക് ആധുനിക രീതിയിലുള്ള വിദ്യാഭ്യാസം ആവശ്യമാണെന്നു കേണൽ മൺട്രോ വിശ്വസിച്ചിരുന്നു.

ഈ സമാനചിന്താഗതിക്കാർ തമ്മിൽ അടുത്തതു കേരളത്തിന്റെ സാംസ്കാരിക വളർച്ചയ്ക്ക് അടിത്തറയിട്ടു. സെമിനാരി സ്ഥാപിക്കുന്നതിനു കേണൽ മൺട്രോ വട്ടിപ്പണത്തിന്റെ നാലുവഷത്തെ പലിശപ്പണം ജോസഫ് റമ്പാനെ ഏല്പിച്ചതും തുടർന്നു സഭാരംഗത്തുണ്ടായ പ്രശ്നങ്ങളും ചരിത്രത്തിന്റെ ഭാഗമാണ്.

വട്ടിപ്പണത്തിന്റെ പലിശ മേല്പട്ടക്കാരനു മാത്രമേ കൈമാറാവൂ എന്നായിരുന്നു വ്യവസ്ഥ. സെമിനാരി സ്ഥാപിക്കുന്നതിനു കേണൽ മൺട്രോ ഈ വ്യവസ്ഥയിൽ ഇളവു വരുത്തിയതു മദ്രാസ് ഗവണ്മെൻറിന്റെ ശ്രദ്ധയിൽപെട്ടു. ബന്ധപ്പെട്ട പ്രശ്നങ്ങൾ ഒഴിവാക്കാൻ ജോസഫ് റമ്പാൻ മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാൻ സ്ഥാനം സ്വീകരിച്ചു. സെമിനാരിയിൽ അഭ്യസനം തുടങ്ങി അധികം കഴിയും മുമ്പായിരുന്നു ജോസഫ് റമ്പാൻ മെത്രാനായതു്. പുലിക്കോട്ടിൽ തിരുമേനി 1816 നവംബർ 24നു് കാലം ചെയ്തെങ്കിലും സെമിനാരിയുടെ പ്രവർത്തനം മുമ്പോട്ടുനീങ്ങി.

കേരളത്തിലെ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ തുടക്കം സെമിനാരിയിലാണ്. സാക്ഷരതയുടെ കാര്യത്തിൽ കേരളത്തെ മുൻപന്തിയിൽ എത്തിച്ചതിലും പുതിയ ജീവിത മേഖലകൾ കണ്ടെത്തുന്നതിനു് കേരളീയക്ക് അവസരം ഒരുക്കിയതിലും ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനു കാര്യമായ പങ്കുണ്ടെന്നു് ആരും സമ്മതിക്കും. അതിനു് അടിസ്ഥാന ഹേതുവായി ഭവിച്ചത് വൈദികസെമിനാരിയാണെന്നു് സമ്മതിക്കേണ്ടിവരും.

O



A. D. 1806–ൽ കേരളം സന്ദർശിച്ച ഡോ. ക്ലോഡിയസ് ബുക്കാനൻ ആറാം മാർത്തോമ്മായുടെ നിർദ്ദേശപ്രകാരം അദ്ദേഹത്തിന്റെ കീഴിലുള്ള രണ്ടു പുരോഹിതന്മാരുമായി ആംഗ്ലിക്കൻ സഭയുമായുള്ള യോജിപ്പിനെപ്പററി സംസാരിക്കുന്നു. ഈ വൈദികരുടെ പേരുകൾ ബുക്കാനൻ എഴുതിയിട്ടില്ല. വൈദികർ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും കായംകുളം ഫീലിപ്പോസ് റമ്പാനുമാണെന്ന് അനുമാനിക്കപ്പെടുന്നു. ബുക്കാനന്റെ 'ക്രിസ്ത്യൻ റിസേർച്ചസ് ഇൻ ഏഷ്യാ' എന്ന ഗ്രന്ഥത്തിൽനിന്നും ശ്രീ. ഇ. എം. ഫീലിപ്പോസ് (ഇടവഴീക്കൽ) തർജ്ജമചെയ്ത് 'ഇടവകപ്പത്രിക'യിൽ പ്രസിദ്ധീകരിച്ചതിൽനിന്നും എടുത്തതാണിതു്.

# ക്ലോഡിയസ് ബുക്കാനനുമായുള്ള കൂടിക്കാഴ്ച

ഞാൻ ഈ ജനങ്ങളുടെ ഇടയിൽ വന്നതിൽ പിന്നെ ആംഗ്ലിക്കൻ സഭയുമായി അവർ ഒരു കാലത്തു യോജിച്ചേക്കും എന്നു എനിക്കു ആശയുണ്ടായിരിക്കുന്നു. ഇന്ധ്യായിൽ റോമാസഭയ്ക്കുള്ള വലിയ ശക്തിയേയും ആ ശക്തിയെ എതിർക്കുന്നതിൽ നമ്മുടെ സഭ (നവം 25) തനിച്ചു നില്ക്കുന്നതിലുള്ള ബലഹീനതയേയും പററി ഞാൻ ഓർത്തുനോക്കിയപ്പോൾ സുറിയാനിസഭയുടെ സഹായവും സഹകരണവും അതിന്റെ പുരാതനത്വത്തിൽനിന്നും കിഴക്കിന്നടുത്ത രാജ്യങ്ങളിൽ അതിനുള്ള അധികാരശക്തിയേയും ലഭിക്കുന്നതു എത്രയോ വളരെ ആവശ്യമുള്ള ഒരു സംഗതിയായി എനിക്കു തോന്നി. ആവശ്യമുണ്ട് എന്നു് തോന്നിയാൽ നമ്മുടെ സഭയ്ക്കു മേലിൽ പ്രവർത്തിക്കാനായി ആ വിഷയത്തെപ്പററി വാദിച്ചു ഒരു അടിസ്ഥാനം ഇടുകഎങ്കിലും ചെയ്യുന്നതു ഉപയോഗകരമായിരിക്കും എന്നു എനിക്കു തോന്നി. ആദ്യം ഉണ്ടായ കൂടിക്കാഴ്ചയിൽ ഈ വിഷയത്തെപ്പററി മെത്രാപ്പോലീത്തായോടു സംസാരിക്കുവാൻ എനിക്കു ഭയം ആയിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ സഭയിലെ രണ്ടു വൈദീകന്മാരുമായി ഈ വിഷയത്തെപ്പററി ഞാൻ സ്വാതന്ത്ര്യമായി സംസാരിച്ചാൽ അദ്ദേഹത്തിനു

സന്തോഷമായിരിക്കും എന്ന്. മെത്രാപ്പോലീത്താ എന്നെ മനസ്സിലാക്കി. (നവം. 26) ഈ വിഷയത്തെപ്പററി ഇതിനുമുമ്പ് എന്നോട് സംസാരിച്ചവരിൽ ആരും അത്ര വെളിവായി സംഗതി മുഴുവനും തുറന്ന് എന്നോടുപറഞ്ഞിട്ടില്ല. അതിന്റെ കാരണം ഇപ്പോൾ വെളിപ്പെട്ടു. ആംഗ്ലിക്കൻ സഭയിലെ കൈവെപ്പിന്റെ സാധുത്വത്തെപ്പററി അവർക്കു സംശയങ്ങൾ ഉണ്ട് എന്ന് മെത്രാപ്പോലീത്തായുടെ സഹായവൈദീകന്മാർ എന്നോടു പറഞ്ഞു. ''ഇംഗ്ലിഷുകാർ പരാക്രമശാലികളും മഹിമയുള്ള ഒരു ജാതിയും ആയിരിക്കാം. എന്നാൽ അവരുടെ സഭ നിങ്ങളുടെ വിവരണപ്രകാരം തന്നെ പുതിയ സഭയാണല്ലോ. എവിടെനിന്നാണ് നിങ്ങൾക്കു കൈവെപ്പ് ലഭിച്ചിട്ടുള്ളത്'' എന്നിപ്രകാരം അവർ ചോദിച്ചു. ''റോമായിൽനിന്നും'' എന്നു ഞാൻ മറുപടി പറഞ്ഞു. ''പൂർവ്വകാലം മുതലേ ഞങ്ങളുടെ ശത്രുവും ഞങ്ങൾക്കു യോജിക്കാൻ പാടില്ലാത്തതുമായ ഒരു സഭയിൽ നിന്നുമാണ് നിങ്ങൾക്കു കൈവെപ്പ് ലഭിച്ചിട്ടുള്ളത്'' എന്നു അവർ വീണ്ടും പറഞ്ഞു. ക്രിസ്തുവിന്റെ നാമം ധരിച്ചിട്ടുള്ള എല്ലാ സഭകൾക്കും രക്ഷ കിട്ടിയേക്കാം എന്നു അവർ സമ്മതിച്ചു. എന്നാൽ യോജിപ്പിനെപ്പററി ആലോചിക്കുന്ന വിഷയത്തിൽ ആരംഭകാലം മുതലേ നിർമ്മലമുള്ള ഒരു ക്രൈസ്തവസഭയായി അവർ ജീവിച്ചുവരുന്നു എന്നും, അപ്പോസ്തോലന്മാരിൽ നിന്നും പരമ്പരയായി കൈവെപ്പ് നടന്നുവരിക എന്നു ലോകത്തിൽ ഒരു സംഗതി ഉണ്ടെങ്കിൽ അതു് അവർക്കു ലഭിച്ചിട്ടുണ്ട് എന്നും, അവരുടെ ഈ അവകാശത്തെ ആക്ഷേപിക്കുന്നതായി ചരിത്രത്തിലോ പാരമ്പര്യത്തിലോ യാതൊരു രേഖയും ഇല്ല എന്നും ഉള്ള സംഗതികൾ ആലോചിക്കേണ്ടിയിരിക്കുന്നു എന്നു അവർ പറഞ്ഞു. ആ കൈവെപ്പ് തന്നെ അപ്പോസ്തോലന്മാരിൽനിന്നും റോമാസഭയിലേക്കും കടന്നിട്ടുണ്ടെന്നു ഞാൻ അഭിപ്രായപ്പെട്ടു. അങ്ങനെ ഉണ്ടായിരിക്കാം എന്നാലും ആ സഭ സത്യവിശ്വാസത്തിൽ നിന്നും മാറിപ്പോയിരിക്കുന്നു എന്നു അവർ പറഞ്ഞു. ഇസ്രായേലിലെ ഒരു പ്രധാന പുരോഹിതന്റെ ദുർവൃത്തി അദ്ദേഹത്തിന്റെ പിൻഗാമികളെ ബദ്ധപ്പെടുത്തുന്നില്ല എന്നപോലെ പട്ടത്വമാകുന്ന നൽവരം പുറപ്പെട്ടുവരുന്നതായ വഴിയുടെ അശുദ്ധത പട്ടത്വത്തെ മലിനപ്പെടുത്തുന്നില്ല എന്നും ഞാൻ മറുപടി പറഞ്ഞു. അന്ത്യോഖ്യാസഭയിൽ നിന്നും ലഭിക്കാമായിരുന്നതുപോലെ തന്നെ അപ്പോസ്തോല നൽവരത്തെ റോമ്മാസഭയിൽനിന്നും ലഭിച്ചിട്ടുണ്ട് എന്നു ആംഗ്ലിക്കൻ സഭ വിചാരിക്കുന്നു. ആംഗ്ലിക്കൻ സഭയുടെ കൈവെപ്പ് സുറിയാനി സഭയുടേതിനേക്കാൾ ഉൽകൃഷ്ടമായതെന്നോ പരിശുദ്ധമായതെന്നോ വിചാരിക്കാൻ ആംഗ്ലിക്കൻ സഭയ്ക്കു അവകാശം ഉണ്ട് എന്ന് ഞാൻ വിചാരിക്കുന്നില്ല. ഈ സംഗതിയാണ് ഞാൻ വളരെ വിശദമായി പറയണം എന്നു അവർ ആഗ്രഹിച്ചതു്. ഈ വിഷയം സംബന്ധിച്ചുണ്ടാകാവുന്ന കാര്യമായ എഴുത്തുകുത്തുകളിൽ സുറിയാനിസഭയുടെ പുരാതനത്വവും നൈർമ്മല്യവും വ്യക്തമായി സമ്മതിക്കപ്പെട്ടിരിക്കണം എന്നു അവർ ആഗ്രഹിച്ചു

□

## സ്മാരക കബറിടം

പുലിക്കോട്ടിൽ തിരുമേനിയുടെ ജന്മദേശമായ കുന്നംകുളത്തു് അദ്ദേഹത്തിന്റെ ഒരു സ്മാരക കബറിടം പണിയണമെന്ന് ദേശവാസികൾ ആഗ്രഹിച്ചു. അതനുസരിച്ച് അദ്ദേഹത്തിന്റെ കബറിടത്തിൽനിന്ന് ഒരു കരിശ്രു് കൊണ്ടുവന്നു കുന്നംകുളം പഴയപള്ളിയ്ക്കകത്തു് ഒരു സ്മാരകകബറിടം പണിതു് അതിൽ ആ കരിശ്രു് സ്ഥാപിക്കുകയുണ്ടായി. ഒരു കെടാവിളക്കു് ആ കബറിടത്തിന്റെ മുമ്പിൽ കത്തിക്കൊണ്ടിരുന്നു. അഭീഷ്ടകാര്യസിദ്ധിക്കായി അനേകർ ആ കബറിടത്തിന്റെ മുമ്പിൽ മുട്ടുകുത്തി. 'മച്ചി' എന്നു മുദ്രകുത്തപ്പെട്ട പല സ്ത്രീകളും കബറിടത്തിൽവന്ന് പ്രാർത്ഥിക്കുകയും സന്താനലബ്ധിയുണ്ടാവുകയും ചെയ്ത അനേകം സംഭവങ്ങൾ പലർക്കും പറയാനുണ്ട്. പുലിക്കോട്ടിൽ തറവാട്ടിൽ കരീസ്സു്, താണ്ടമ്മ എന്ന ദമ്പതിമാർക്കു് മക്കളില്ലായിരുന്നു. അവർ നിത്യവും കബറിടത്തിൽ വന്ന് പ്രാർത്ഥിച്ചു. തങ്ങൾക്കുണ്ടാവുന്ന ആൺകുട്ടിക്കു് തിരുമേനിയുടെ പേരിടാമെന്ന് അവർ നിശ്ചയിക്കുകയും ചെയ്തു. അവരുടെ പ്രാർത്ഥനയുടെ ഫലമാണ് എം. ഡി. സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ.

കാലംചെയ്ത അച്ചന്റെ മദ്ധ്യസ്ഥതയിൽ കുന്നംകുളത്തു തരകൻ കുടുംബക്കാർക്കു് വളരെയധികം അനുഗ്രഹങ്ങൾ ലഭിക്കുവാനിടയായിട്ടുണ്ട്. ജനനം മുതൽ സംസാരശക്തിയില്ലാതിരുന്ന ഒരു യുവാവിന് സംസാരശക്തി ലഭിച്ച സംഭവം അതിലൊന്നാണ്. ആ കുടുംബത്തിൽ ധനാഢ്യനായ ഒരു അമ്പത്തെട്ടുകാരന് അമ്പത്തിമൂന്നു വയസ്സുള്ള അയാളുടെ ഭാര്യ ഒരു ആൺകുഞ്ഞിനെ പ്രസവിച്ചതു് തിരുമേനിയുടെ മദ്ധ്യസ്ഥതയിൽക്കൂടിയാണെന്ന് അവർ വിശ്വസിക്കുന്നു. തിരുമേനിയുടെ ശ്രാദ്ധദിവസം പൊതുസദ്യ നടത്തുന്നതിനു വേണ്ടി കുന്നംകുളം ആർത്താററ വില്ലേജിൽ നാലു് ഏക്കർ വിസ്തീർണ്ണമുള്ളതും 'മുങ്ങിനിലം' എന്നു് പേരുള്ളതുമായ ഒരു നെൽപ്പാടം തരകൻ കുടുംബക്കാർ ആർത്താററുപള്ളിക്കു് ദാനം ചെയ്തിട്ടുണ്ട്.

ഫാ. ജോസ് പുലിക്കോട്ടിൽ



# സഭാ പ്രസിദ്ധീകരണങ്ങൾ

## A. ആരാധന സംബന്ധമായവ

| | രൂ. | സ. |
| --- | --- | --- |
| പാമ്പാക്കുട നമസ്ക്കാരക്രമം (പ്ളാസ്ററിക്ക് ബയൻറ്) | 30 | 00 |
| സ്ലീബാ ക്യംതാ നമസ്ക്കാരക്രമം & കുർബാനക്രമം (പ്രത്യേക ഗീതങ്ങൾ, കുമ്പസാരക്രമം, ദൈവമാതാവിനോടുള്ള മദ്ധ്യസ്ഥപ്രാർത്ഥന മുതലായവ ചേർന്നത്) | 20 | 00 |
| സ്ലീബാ ക്യംതാ നമസ്ക്കാരക്രമവും കുർബാനക്രമവും മാത്രം | 14 | 00 |
| നോമ്പിലെ പ്രൊമിയോൻ | 25 | 00 |
| ദു:ഖവെള്ളിയാഴ്ച ഗീതങ്ങൾ | 5 | 00 |
| ഹാശ്ഗീതങ്ങൾ | 2 | 00 |
| കുടുംബാരാധനക്രമം | 3 | 50 |
| വി. ദൈവമാതാവിന്റെ പെരുനാളിന്റെ വെങ്കീസാ പ്രാർത്ഥനക്രമം | 7 | 00 |
| പ. പരുമല തിരുമേനിയുടെപെരുനാളിന്റെ വെങ്കീസാ പ്രാർത്ഥനക്രമം | 7 | 00 |
| നോമ്പുകളിലെ കുടുംബാരാധനക്രമം | 5 | 00 |
| കന്തീലാ കഹനൈത്താ ക്രമം (ഗദ്യം) | 15 | 00 |
| Childrens Hand Book of Common prayer | 5 | 00 |
| Service Book of the Holy Qurbana | 15 | 00 |
| സുന്നഹദോസ് പരിഷ്ക്കരിച്ച വേദവായനക്കുറിപ്പ് | 10 | 00 |
| പെരുന്നാൾ ശുശ്രൂഷക്രമം | 7 | 00 |
| വലിയനോമ്പിലെയും മൂന്നുനോമ്പിലെയും നമസ്ക്കാരം—ഗീതങ്ങൾ | 15 | 00 |
| പാതിരാനമസ്ക്കാരം | 1 | 00 |
| നിത്യപ്രാർത്ഥന (പാമ്പാക്കുട) | 5 | 00 |
| ഹാശാഗീതങ്ങളും ദു:ഖവെള്ളിയാഴ്ച നമസ്ക്കാരവും | 5 | 00 |
| സന്ദർഭോചിത പ്രാർത്ഥനകൾ | 11 | 00 |
| വി. കുർബാന തക്സാ | 50 | 00 |
| കൂദാശക്രമങ്ങൾ | 25 | 00 |
| ആനീദാക്രമം | 25 | 00 |
| ആണ്ടുതക്സാ | 50 | 00 |

## B. ചരിത്രപുസ്തകങ്ങൾ

| | രൂ. | സ. |
| --- | --- | --- |
| Truth Triumphs (Life and achievements of Vattasseril Mar Dionysius) | 20 | 00 |
| മലങ്കര നസ്രാണികൾ Vol: II | 35 | 00 |
| Christ The Universal Seviour | 20 | 00 |
| ചിത്രമെഴുത്ത് കെ. എം. വർഗീസിന്റെ തച്ചിൽ മാത്തുത്തരകന്റെ തങ്കകൊമ്പൻ | 5 | 00 |
| വലിയ മാർ ദീവന്നാസ്യോസും തരണനല്ലൂർ നമ്പൂതിരിപ്പാടും | 5 | 00 |
| 5—ാം മാർ തോമ്മായുടെ പീഡാനുഭവം അഥവാ ഡച്ചുകാരുടെ പന്തീരായിരം | 5 | 00 |
| മാത്യൂസ് മാർ അത്താനാസ്യോസിന്റെ പഞ്ചകല്യാണി | 20 | 00 |
| പാലക്കുന്നത്ത് മത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ—ഒരു പഠനം | 20 | 00 |
| മലങ്കര സുറിയാനി നസ്രാണികളുടെ ജാത്യോൽകൃഷ്ടവും രാജ്യഭസവാനിരതയും | 25 | 00 |
| ഓർത്തഡോക്സ് പഠനങ്ങൾ | 15 | 00 |
| ഓർത്തഡോക്സ്സഭ ഒരു പഠനം | 20 | 00 |
| പ. ബസേലിയോസ് പൗലൂസ് (മുറിമററത്തിൽ) ബാവായുടെ ജീവചരിത്രം | 12 | 00 |
| പ. ഗീവർഗീസ് ദ്വീതീയൻ ബാവായുടെ ജീവചരിത്രം | 15 | 00 |
| ഓർത്തഡോക്സ് സഭയിലെ ആരാധനയും ആചാരാനുഷ്ഠാനങ്ങളും | 10 | 00 |
| അനുദിനധ്യാനം (365 ദിവസങ്ങളിലെയും ധ്യാനത്തിന്) | 40 | 00 |

For Copies apply to:
The Secretary, M. O. C. Publication's
Devalokam, Kottayam-88

**Best Compliments from:- St. Mary Magdalene Convent, Aduppputty**



പരിശുദ്ധ ഗീവർഗീസ് II ബാവാ ശിലാസ്ഥാപനം നിർവ്വഹിച്ചപ്പോൾ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിൽ കൊച്ചി ഭദ്രാസനത്തിന്റെ പൗലൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ പരിശ്രമത്താൽ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനി 1961 ഏപ്രിൽ 3-ാംനു കുന്നംകുളം മൂലേപ്പാട്ട് കെ. റ്റി. വർഗ്ഗീസിന്റെ സ്ഥലത്ത് (ചിറളയം) St. Mary Magdalene Convent-ന്റെയും ചാപ്പലിന്റേയും ശിലാസ്ഥാപനം നടത്തി. തുടർന്ന് കെ. റ്റി. വർഗ്ഗീസ് സ്വന്തം ചെലവിൽ അതിന്റെ പണി പൂർത്തിയാക്കി. നിയുക്ത കാതോലിക്കാ ഔഗേൻ മാർ തീമോത്തിയോസ് തിരുമേനി മഠത്തിന്റേയും, ചാപ്പലിന്റേയും കൂദാശ 1963 ഏപ്രിൽ 29-ാംനു നിർവ്വഹിച്ചു. 1963 സെപ്തംബർ 10-ാംനു പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ കോൺവെന്റിന്റെ ഭരണഘടന അംഗീകരിച്ചു. ബാവാ തിരുമേനിയുടെ നിർദ്ദേശപ്രകാരം അടുപ്പുട്ടിയിൽ കാക്കശ്ശേരി ജോസഫ് കോർ എപ്പിസ്ക്കോപ്പാ കോൺവെന്റിന് ദാനം ചെയ്ത സ്ഥലത്ത് പുതിയ മഠവും ചാപ്പലും പണിതു. തുടർന്ന് ഔഗേൻ പ്രഥമൻ ബാവാ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയെ മഠത്തിന്റെ രക്ഷാധികാരിയായി നിയമിച്ചു. 1967 ഡിസംബർ 28-ാംതീയതി യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെ സഹകരണത്തോടു കൂടി പുതിയ മഠത്തിന്റെയും ചാപ്പലിന്റേയും കൂദാശ നിർവ്വഹിച്ചു. തുടർന്ന് ചിറളയത്തുനിന്ന് കോൺവെന്റ് അടുപ്പുട്ടിയിലേക്ക് മാററി സ്ഥാപിച്ചു.

കോൺവെന്റിന്റെവക യു. പി. സ്കൂൾ കെട്ടിടത്തിന് 1975 ഒക്ടോബർ 29-ാംതീയതി യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി തറക്കല്ലിട്ടു. 1976 ജൂണിൽ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുസമ്മേളനത്തിൽ മന്ത്രി ശ്രീ. ഇ. ജോൺ ജേക്കബ് സ്കൂളിന്റെ ഉൽഘാടനകർമ്മം നിർവ്വഹിച്ചു. ടി സമ്മേളനത്തിൽ തോമസ് മാർ തീമോത്തിയോസ് തിരുമേനി ആശംസാ പ്രസംഗം നടത്തി. ഈ സ്കൂളിനോടനുബന്ധിച്ച് അടുപ്പുട്ടിയിൽ ഒരു നേഴ്സറി സ്കൂളും ഒരു എൽ. പി. സ്കൂളും കാഞ്ഞിരമുക്ക് (പഴഞ്ഞി) ഒരു എൽ. പി. സ്കൂളും നടത്തിവരുന്നു. മുളന്തുരുത്തി വെട്ടിക്കൽ ദയറായുടെ സമീപം ഒരു കോൺവെന്റും ചാപ്പലും ഈ സ്ഥാപനത്തിന്റെ വകയായിട്ടുണ്ട്. 1989 ഫെബ്രുവരി 10-ാംതീയതി യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി കോൺവെന്റിനും (വെട്ടിക്കൽ) ഡിസംബർ 10-ാം തീയതി പരിശുദ്ധ മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായും തോമസ് മാർ മക്കാറിയോസ് തിരുമേനിയും ചേർന്ന് ത്രോണോസിനും ശിലാസ്ഥാപനം നടത്തി.

# പുലിക്കോട്ടിൽ തിരുമേനിയും കേണൽ മൺറോയും

കോട്ടയം പഴയ സിമ്മനാരിയുടെ സ്ഥാപകൻ ആരാണ്? മലങ്കര സഭാചരിത്രകാരന്മാരെല്ലാവരും അക്കാര്യത്തിൽ ഏകാഭിപ്രായക്കാരാണ്: പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്. എന്നാൽ പത്തൊമ്പതാം നൂററാണ്ടിന്റെ ആദ്യപാദത്തിൽ കേരളത്തിലെത്തിയ ആംഗ്ലേയ മിഷണറിമാർ എഴുതിയ ചരിത്രത്തിൽ കോട്ടയം സിമ്മനാരിയുടെ സ്ഥാപകനായി മൺറോയെയാണ് ചിത്രീകരിച്ചിരിക്കുന്നത്. അവർ ധരിച്ചുവശായത് അവർ സിമ്മനാരി സ്ഥാപിച്ചുവെന്നും പുലിക്കോട്ടിൽ റമ്പാനെ അവിടെ ഉദ്യോഗസ്ഥനായി നിയമിച്ചു എന്നുമാണ്. ഈ വ്യത്യസ്ത വീക്ഷണങ്ങൾ തമ്മിൽ ഒരു ശീതസമരം തന്നെ നടന്നു; കുലീനമായ ധർമ്മസമരം ആ സമരത്തിന്റെ ചിത്രം അനാവരണം ചെയ്യാൻ കേണൽ മൺറോയുടെ ഏതാനും കത്തുകൾ ഭാഗ്യവശാൽ നമുക്ക് ലഭിച്ചിട്ടുണ്ട്. അവയുടെ അടിസ്ഥാനത്തിൽ തെളിഞ്ഞുവരുന്ന പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ രൂപം ചിത്രീകരിക്കാനുള്ള ശ്രമമാണ് ഈ ലേഖനത്തിൽ നടത്തിയിട്ടുള്ളത്.

1815 ആഗസ്റ്റ് 7-ാംതീയതിയിലെ കത്ത് (Extract)

Major Munro, the Company's Resident in Travancore, Conceived and has now executed the benevolent design of erecting a College for the instruction of Syrian preists and laymen at Kottayam in Travancore, which he purposed to place under the superintendence of Ramban Joseph, one of the most pious and respectable preist in Travancore....One of them has lately died and Ramban Joseph who was to superintend the College in the new Bishop.

ഇവിടെ സിമ്മനാരി സ്ഥാപകൻ കേണൽ മൺറോയും പുലിക്കോട്ടിൽ റമ്പാച്ചൻ സൂപ്രണ്ടും ആണെന്ന ഭാവത്തിലാണ് കത്ത്, അദ്ദേഹം തുടർന്നെഴുതി:

"....In the meantime, the college proceeds under the present superintendence of the new Bishop Joseph, and it is my dest intention to adopt the best measures in my power for placing it in a state of efficiency...."

കേണൽ മൺറോയുടെ സ്വപ്നങ്ങളും പ്രതീക്ഷകളും നടപ്പിലാക്കാൻ ചുമതലപ്പെട്ട ഒരു കീഴുദ്യോഗസ്ഥനായിട്ടാണ് പുലിക്കോട്ടിൽ മെത്രാച്ചനെ സായിപ്പ് കരുതിയത് മറെറാരു മിഷണറി രേഖ പറയുന്നു:

"The College when finished, was placed- under the Metran but the Resident soon felt that other supervision was also needed" (W. S. Hunt. 'The Anglican Church in Travancore and Cochin 1816-1916-Vol. I 1920 P. 11)



COLONEL MONROE

അങ്ങനെയാണ് റവ. തോമസ് നോർട്ടനെ സായിപ്പ് ക്ഷണിച്ചുവരുത്തിയത്. കൊല്ലത്തുവച്ച് 1816 ജൂണിൽ മൺറോയും പുലിക്കോട്ടിൽ മെത്രാച്ചനും നോർട്ടണും തമ്മിൽ ഒരു കൂടിക്കാഴ്ച നടന്നു. നോർട്ടനെ കോട്ടയം സിമ്മനാരിയിൽ താമസിപ്പിക്കണം അതാണ് സായിപ്പിന്റെ ആഗ്രഹം. കുറെനാളായി മിഷണറിമാരുടെ മനോഗതം മാറുന്നത് അറിഞ്ഞിരുന്ന മെത്രാപ്പോലീത്താ വിജൃംഭിതവീര്യനായി തീർത്തുപറഞ്ഞു. അദ്ദേഹം ഒരു ഭിന്നമതാവലംബിയാകയാൽ സിമ്മനാരിയിൽ താമസിക്കുന്നത് മതപരമായ ഭിന്നതകൾക്കിട വരുത്തിയേക്കും, അതുകൊണ്ട് ആ ആപേക്ഷ നിരസിക്കേണ്ടി വന്നതിൽ ഖേദമുണ്ട് (ഇ. എം. ഫിലിപ്പ്.)

വൈദിക സിമ്മനാരി തന്റെയും തന്റെ സമുദായത്തിന്റെയും ചിരകാലാഭിലാഷമാണ്. മൺറോയുമായി ബന്ധപ്പെടുന്നതിന് മുമ്പ് കണ്ടനാട് വച്ച് 1810–ൽ കൂടിയ മലങ്കര പള്ളി പ്രതിപുരുഷയോഗത്തിൽവച്ച് അംഗീകരിച്ച പടിയോലയിലെ തീരുമാനപ്രകാരം തന്റെ ചുമതലയിൽ വന്നുചേർന്ന ഒരു ദിവ്യദൗത്യമായി അദ്ദേഹം അതിനെ കണ്ടു. കേണൽ മൺറോയുടെ എല്ലാ സഹായവും അക്കാര്യത്തിൽ അദ്ദേഹം സ്വീകരിച്ചു മൺറോയുടെ ശുപാർശപ്രകാരം തിരുവിതാംകൂർ റാണി സ്ഥലം അനുവദിച്ചതും ദ്രവ്യം സംഭാവന ചെയ്തതും ഒക്കെ നന്ദിപൂർവ്വം സ്മരിക്കുമ്പോഴും തന്റെ സമുദായമാണ് സിമ്മനാരിയുടെ ഉടമ എന്ന കാര്യത്തിൽ പുലിക്കോട്ടിൽ റമ്പാന് അശേഷം സംശയമുണ്ടായിരുന്നില്ല. റാണിയോട് സ്ഥലം അപേക്ഷിച്ചത് റമ്പാൻ, റാണി സ്ഥലം നൽകിയത് റമ്പാന്റെ പേരിൽ; പ്ലാൻ തയ്യാറാക്കിയത് റമ്പാൻ, പണിയിച്ചതും റമ്പാൻ തന്നെ. എന്നിട്ടും മിഷണറിമാർ പതുന്തിനെപ്പോലെ മലങ്കരസഭയുടെ മുകളിൽ വട്ടമിട്ടു പറക്കുന്നത് റമ്പാനെ വേദനിപ്പിച്ചു. അതുകൊണ്ടാണ് തന്റെ മേധാവിയായി നോർട്ടനെ നിയമിക്കുന്ന കാര്യത്തിൽ അദ്ദേഹം ഉറച്ച തീരുമാനം പ്രഖ്യാപിച്ചത്) അതേ സമയം ബൈബിൾ വിവർത്തനവുമായി ബന്ധപ്പെട്ട്, കേണൽ മൺറോ ആഗ്രഹിച്ചതിൻ പ്രകാരം, എല്ലാ നേതൃത്വവും നൽകുവാൻ പുലിക്കോട്ടിൽ മെത്രാച്ചൻ തയ്യാറായിരുന്നു. അക്കാര്യം മലങ്കരസഭയ്ക്ക് പ്രയോജനകരമാണെന്ന കാര്യത്തിൽ അദ്ദേഹത്തിന് തർക്കമില്ലായിരുന്നു. മൺറോ എഴുതുന്നു:

"....... The Bishop of the Syrians assured me, when I proceeded to Madras, that he would employ unremitting endeavours to complete the translation of the whole scriptures in to Malayalam language "1815 Aug. 7

പക്ഷെ ആ സ്വപ്നം പൂർത്തീകരിക്കാൻ അദ്ദേഹത്തിന് കഴിഞ്ഞില്ല. സെമിനാരിയിലെ അദ്ധ്യാപനം, കെട്ടിടങ്ങളുടെ പൂർത്തീകരണം, പള്ളിഭരണത്തിന്മേലുള്ള മേൽനോട്ടം കാര്യക്ഷമവും ഫലപ്രദവുമാക്കുന്നതിന്റെ ഭാഗമായി ഒരു കേന്ദ്രീകൃത സെക്രട്ടറിയേറ്റിന്റെ രൂപകൽപന, മലങ്കരയിലെ വിവിധ പള്ളികളിലായി ചിതറിക്കിടക്കുന്ന പുരാതന രേഖകളും സുറിയാനി ഗ്രന്ഥങ്ങളും സിമ്മനാരി ലൈബ്രറിയിൽ സമാഹരിക്കാനുള്ള ശേഖരണയത്നം എന്നിങ്ങനെ നിരവധി പ്രയത്നങ്ങളിൽ മുഴുകിയ അദ്ദേഹത്തിന് ബൈബിൾ വിവർത്തനം പൂർത്തിയാക്കാൻ കഴിഞ്ഞില്ല. എങ്കിലും സങ്കീർത്തന പുസ്തകത്തിന്റെ വിവർത്തനം അദ്ദേഹം പൂർത്തിയാക്കി. ബൈബിളിന്റെ സുവിശേഷങ്ങളും സങ്കീർത്തനപുസ്തകവും സുറിയാനിയിൽനിന്ന് ആദ്യമായി മലയാളത്തിൽ വിവർത്തനം ചെയ്തതിന്റെ ബഹുമതി



അദ്ദേഹം അർഹിക്കുന്നു. മലങ്കരസഭയിലെ ഒരു മേലദ്ധ്യക്ഷന്റെ നാനാവിധ ചുമതലകളെപ്പറ്റി അജ്ഞനായ മൺറോ 1816 ജൂലൈ 19 ന് വീണ്ടും എഴുതുന്നു:

...." I have repeatedly urged the Bishop to hasten the translation of the scriptures".

ഒരു കാര്യം താമസം വിനാ കേണൽ മൺറോയ്ക്ക് ബോധ്യമായി: പുലിക്കോട്ടിൽ മെത്രാച്ചനെ മറികടന്ന് സിമ്മനാരിയിലോ മലങ്കര സഭാകാര്യങ്ങളിലോ ഒന്നും പ്രവർത്തിക്കാനൊക്കുകയില്ല. 1816 ജൂലൈ 22 ന് അദ്ദേഹം നോർട്ടന് എഴുതുന്നു.

"....A course of instruction ought to be commenced at the earliest practicable moment at the college and I beg that you will have the kindness to call upon the Metropolitan for information regarding him intentions on that subject...."

ഇക്കാലത്താണ് സിമ്മനാരിയോടനുബന്ധിച്ച് ഒരു ചാപ്പൽ ഉണ്ടാക്കണമെന്ന് മെത്രാപ്പോലീത്തായ്ക്ക് തോന്നിയത്. ഒരു പക്ഷെ, അദ്ദേഹത്തിന്റെ ജീവിതത്തിലെ അവസാന പ്രവർത്തനവും അതായിരുന്നിരിക്കണം. (പലരും ധരിച്ചിട്ടുള്ളത് ചാപ്പൽ നിർമ്മാണം ആരംഭിച്ചത് പുന്നത്ര മെത്രാച്ചന്റെ കാലത്താണെന്നാണ്.) തന്റെ പ്ലാനും പദ്ധതിയും അനുസരിച്ച് അദ്ദേഹം ചാപ്പൽ നിർമ്മാണം ആരംഭിച്ചു. കേണൽ മൺറോ ഇക്കാര്യത്തിൽ തികഞ്ഞ നിസ്സംഗതയാണ് കാണിച്ചത്. 1817 മാർച്ച് 13ന് അദ്ദേഹം ഇപ്രകാരം എഴുതി:

"....The late Metran informed me that he had began to build a church at the college. I don't know what progress has been made in its errection......"

സെമിനാരിയുടെ ഉടമസ്ഥത, നടത്തിപ്പ് ഈവക കാര്യങ്ങളിലുള്ള അഭിപ്രായ വ്യത്യാസം കൊണ്ടാകാം, മൺറോ അക്കാലങ്ങളിൽ സിമ്മനാരിയിൽ പോകാതിരുന്നതെന്ന് അദ്ദേഹത്തിന്റെ കത്തുകളിൽ സൂചനയുണ്ട്. തിരുവിതാംകൂർ റാണിയുടെയും മിഷണറിമാരുടെയും സഹായം സ്വീകരിച്ചതോടൊപ്പം മലങ്കരയിലെ പള്ളികളിൽനിന്ന് സംഭാവനകളും സ്വീകരിച്ച് സിമ്മനാരിയെ സ്വയം പര്യാപ്തമാക്കാൻ പുലിക്കോട്ടിൽ മെത്രാച്ചൻ നടത്തിയ ശ്രമങ്ങളെപ്പറ്റി മിഷണറി രേഖകളിൽ തികഞ്ഞ മൗനം പുലർത്തിയിരിക്കുന്നു. സിമ്മനാരി സ്ഥാപകന്റെ. ജീവിതച്ചിലവിനും സിമ്മനാരി നിർമ്മാണത്തിനും ദ്രവ്യസഹായം ചെയ്ത കണക്കുകൾ കുറുപ്പുംപടി പള്ളിയുടെ രേഖകളിൽ കാണുന്നുണ്ട്.

മലങ്കരസഭയുടെ പുരാതനമായ ആരാധനാക്രമങ്ങളും രേഖകളും സിമ്മനാരിയിൽ സൂക്ഷിക്കണമെന്ന് അദ്ദേഹത്തിന് നിർബന്ധമായിരുന്നു അദ്ദേഹം വളരെ ക്ലേശിച്ച് അത് സാധിക്കുകയും ചെയ്തു. (പക്ഷേ അവ സൂക്ഷിച്ചു പരിരക്ഷിക്കുവാൻ പഴയ സിമ്മനാരിക്ക് സാധിച്ചില്ല എന്ന് പിൽക്കാല ചരിത്രം സാക്ഷിക്കുന്നു. പുലിക്കോട്ടിൽ മെത്രാച്ചന്റെ പിൻഗാമികളായി വന്ന പലരും ആ വലിയ ഭാവനയെ ഉൾക്കൊള്ളുന്നതിൽ പരാജയപ്പെട്ടു. പഴയ സിമ്മനാരിക്ക് അവകാശപ്പെട്ടതും അവിടെ സൂക്ഷിക്കേണ്ടതും സൂക്ഷിച്ചിരുന്നതുമായ അനവധി കൈയ്യെഴുത്തുപുസ്തകങ്ങളും രേഖകളും കേരളത്തിലെയും യൂറോപ്പിലെയും ഗ്രന്ഥപ്പുരകളിൽ എത്തിയതിന്റെ രഹസ്യം ഇതാകാം.) രേഖകൾ സൂക്ഷിക്കുക മാത്രമല്ല, അവയുടെ ഒരു കാററലോഗ് എഴുതിയുണ്ടാക്കുകയും ചെയ്തു അദ്ദേഹം. മൺറോ 1817 മാർച്ച് 13ന് എഴുതി:

...."The list of Syrian books which you sent me wants many of the Old Testaments and the Metran (കിടങ്ങൻ മാർ പീലക്സിനോസ്")should be desired to collect all the books that are wanting. The late Metran (പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്") furnished me with a list which includes, I believe, all those books are not found in the list which you have sent...."

## പ്രാർത്ഥനയാൽ അത്ഭുതം

പള്ളിമേൽക്കൂരകളിൽ "കുരോട്" പോലും വന്നെത്താത്ത കാലം. കുന്നംകുളത്തെ പഴയ പള്ളിയുടെ 'ചന്ദ്രത്ത്" മാളികയും ഓലമേഞ്ഞതായിരുന്നു. അന്നൊരു ദിവസം അങ്ങാടിയിൽ തീപിടുത്തമുണ്ടായി പള്ളിമാളികയ്ക്ക് തീപിടിച്ചാൽ അങ്ങാടി മുഴുവൻ ചാമ്പലാകുമെന്നു മനസ്സിലാക്കിയ ഇട്ടൂപ്പ് മല്പാൻ (പുലിക്കോട്ടിൽ തിരുമേനി) പള്ളിപ്പറമ്പിൽ ഉണ്ടായിരുന്നവരോട് മാളികയുടെ മുകളിൽ മേഞ്ഞിരുന്ന ഓല പൊളിച്ചിറക്കുവാൻ ആജ്ഞാപിച്ചു. ഉടൻതന്നെ അവിടെക്കൂടിയിരുന്നവരിൽ ചിലർ മാളിക മുകളിൽ എത്തി. അപ്പോഴേയ്ക്കും പള്ളിയ്ക്ക് തീപിടിച്ചിരുന്നു. എല്ലാവരും ബദ്ധപ്പെട്ട് താഴേയ്ക്ക് ഇറങ്ങിത്തുടങ്ങി. എന്നാൽ ഒരാൾ മാത്രം ആ ഉന്നതമായ മാളിക മുകളിൽ അവശേഷിച്ചു. നാലുഭാഗവും അഗ്നി ആളിപ്പടർന്നു. താഴെ കൂടിയിരുന്നവരുടെ കണ്ഠങ്ങളിൽനിന്ന് ദീനരോദനം ഉയർന്നു. ശദ്രക്, മേശക്, അബേദ്നഹോ സഹോദരന്മാരോടൊപ്പം അഗ്നികുണ്ഡത്തിൽ നടന്ന സർവ്വശക്തനായ, യഹോവയുടെ നാമത്തിൽ പ്രാർത്ഥിച്ചുകൊണ്ട് ഇട്ടൂപ്പ് മല്പാൻ തന്റെ തോളിൽ കിടന്നിരുന്ന തുവാല എടുത്ത് നിലത്തു വിരിച്ചു. എരിഞ്ഞടങ്ങുന്ന മേൽക്കൂരയിൽ അമ്പരന്നു നില്ക്കുന്ന ആ നിസ്സഹായനോട് (ഇദ്ദേഹം പുലിക്കോട്ടിൽ മല്പാന്റെ ഒരു ശിഷ്യനാവാം) താൻ വിരിച്ച തുവാലയിലേയ്ക്ക് ചാടുവാൻ അദ്ദേഹം കല്പിച്ചു. ഉടൻതന്നെ മാളിക മുകളിൽനിന്ന് അയാൾ എടുത്തു ചാടി. പ്രപഞ്ച സ്രഷ്ടാവും പരിപാലകനുമായ മശിഹായുടെ അദൃശ്യകരങ്ങൾ ആ വിശ്വാസിയെ, ഒരു തലനാരിഴയ്ക്കുപോലും കോട്ടംതട്ടാതെ നിലത്ത് എത്തിച്ചു. കണ്ടുനിന്നവർ ആനന്ദബാഷ്പം ചൊരിഞ്ഞ് ദൈവത്തെ സ്തുതിച്ചു. ഇട്ടൂപ്പ് മല്പാൻ ഗദ്ഗദകണ്ഠനായി തന്റെ പ്രിയശിഷ്യനെ ആലിംഗനം ചെയ്തു. തീപിടുത്തത്തിൽ കത്തിക്കരിഞ്ഞ കഴുക്കോലിന്റെ അവശിഷ്ടങ്ങൾ ഇന്നും പള്ളിമാളികയിൽ കാണാം.

പുലിക്കോട്ടിൽ മെത്രാച്ചനിൽ നിന്ന് കിട്ടിയ ലിസ്റ്റിലെ പല പുസ്തകങ്ങളും അടുത്ത നാലുമാസത്തിനകം കിടങ്ങൻ മാർ പീലക്സിനോസിൽ നിന്ന് പുതിയ ലിസ്റ്റ് ലഭിച്ചപ്പോൾ അപ്രത്യക്ഷമായിരിക്കുന്നു.!!?

പുലിക്കോട്ടിൽ മെത്രാച്ചന്റെ അന്ത്യത്തോടെ കേണൽ മൺറോ സിമ്മനാരിമേൽ പിടിമുറുക്കി. പിൻഗാമിയായി വന്ന കിടങ്ങൻ മെത്രാച്ചൻ ദുർബ്ബലനും വിധേയനുമാണെന്ന് മിഷനറിമാർ ദ്രുതഗതിയിൽ ഗ്രഹിച്ചു. മലങ്കര മെത്രാനെന്ന രാജകീയ വിളംബരം കിട്ടിയതോടെ മെത്രാൻ സംതൃപ്തനായി. (തന്റെ മുൻഗാമിയായ കാട്ടുമങ്ങാട്ട് മെത്രാച്ചനെ കെട്ടുകെട്ടിച്ച കൊട്ടാരത്തിൽ നിന്നു തന്നെ അംഗീകരിച്ച വിളംബരം പുറപ്പെട്ടതിൽ അദ്ദേഹം മതിമറന്നാഹ്ലാദിച്ചതിൽ അദ്ദേ

ഹത്തെ കുററപ്പെടുത്താനാവില്ല. പക്ഷേ, ആറ്റാദലഹ രിയിൽ സിമ്മനാരിയുടെ കടിഞ്ഞാൺ മിഷണറിമാ രിലേക്ക വഴുതിപ്പോയി എന്നാണ് മൺറോയുടെ കത്തുകൾ വ്യക്തമാക്കുന്നത്.

1817ന് Jan 22–ാം തീയതിയിലെ കത്തിലെ സ്വരഭേദം ശ്രദ്ധിക്കുക:

"....You will hair heard from Mr. Norton, that the Bishop Joseph (പുലിക്കോട്ടിൽ) died some time ago and has been succeeded by a Bishop named Philexinos. The new Bishop manifests the best despositions, and in anxious for the assistance and Co-operation of the Missionaries. I propose that Mr. Baily as soon as he can speak Malayalam shall be fixed at Kottayam and I have made arrangements for builbing a house at that place for his accommodation ...... "

1812 ജനുവരി 16 ലെ കത്തിലും ഈ കാര്യം വ്യക്ത മാക്കിയിരുന്നതു കാണുക:

"....But in order to accomplish all the objects which we have in view it will be absolutely necessary that one of the clergyman should fix his residence at Kottayam......."

ഒരു മാസംകൂടെ കഴിഞ്ഞ് എഴുതുന്ന കത്തിൽ പിടി മുറുകിയതിൻെറ തെളിവുകൾ ലഭ്യമാണ്.

1817 ഫെബ്രുവരി 13

"......I trust that in the course of March, if God please I shall be at Kottayam and I have to be able to examine the accounts of the College ... I beg that you will exercise vigilant and strict control over all the disbursements at the College... "

അങ്ങനെ സിമ്മനാരിയുടെ കണക്കുകൾ ആദ്യമായി മിഷണറിമാർ പരിശോധിക്കുന്ന കീഴ്‌വഴക്കമുണ്ടായി. ഒരു മെത്രാൻ അവിടെ താമസിച്ചിരുന്നുവെങ്കിലും അദ്ദേഹം മിഷണറിമാരുടെ ആജ്ഞാനുവർത്തിയായി കഴിയുന്നതിൽ അഭിമാനം കൊണ്ടു. കാലംചെയ്ത മെത്രാ ച്ചൻെറ ആസ്തികളെപ്പററി നിർദ്ദേശം കൊടുക്കാൻപോലും മൺറോ ധൈര്യപ്പെടുന്നത് മറെറാരു കത്തിൽ നാം കാണുന്നു.

1817 മാർച്ച് 13

" ......All the property of the late Metran





that is in any shape connected with the public situation that he held must be delivered over to his successor, the books, Crosier, Staff etc belong to the office and must be transferred to the present Metran."

ഏതാനും മാസങ്ങൾ കഴിയുമ്പോഴേക്കും സിമ്മനാ രിയുടെ നടത്തിപ്പിൽ പൂർണ്ണമായും പിടിമുറുക്കിയ മൺറോ, മലങ്കരസഭയുടെ ആഭ്യന്തരഭരണ കാര്യങ്ങളിൽ ഇടപെടുക എന്ന സ്ഥിതിയിലേക്ക് നീങ്ങുന്നുണ്ട്. അനുകൂലമായ രാഷ്ട്രീയ കാലാവസ്ഥയും വിധേയത്വ ഭാവം മാത്രമുള്ള ഒരു മെത്രാനും ബ്രിട്ടീഷ് കേണൽ മൺ റോയെ മലങ്കര സഭയുടെ മേധാവിയാക്കുകയായിരുന്നു. 1818 May 23-ലെ ഒരു കത്ത് കാണുക.

...."The Contumacy manifested by the Kathanar philip should not be permitted to pass unpunished and I request you that you will arrange with the Metran the best mode of calling him to an account for his very flagrant misconduct "

ഒരു വൈദികൻെറ മേൽ ശിക്ഷണ നടപടികൾ
സ്വീകരിക്കുന്നതിന് സഭയുടെ മേലദ്ധ്യക്ഷനെ നിർബ
ന്ധിക്കുക എന്ന നിലയോളം എത്തി നിൽക്കുന്ന മൺ
റോയെയാണ് നാം ഈ കത്തിൽ കണ്ടുമുട്ടുന്നത്; പുലി
ക്കോട്ടിൽ മെത്രാച്ചൻെറ പ്രവചനം സത്യമായി എന്ന്
സാരം. ഈ സാധ്യതകൾ കണക്കിലെടുത്താണ് അദ്ദേ
ഹം മൺറോയുടെ അതിർകവിഞ്ഞ ഇടപെടലുകളെ
എപ്പോഴും ചെറുത്തുനിന്നിരുന്നത്. പക്ഷേ സിമ്മനാരി
സ്ഥാപകൻെറ കാലംകഴിഞ്ഞു മാസങ്ങൾക്കകം സ്ഥാപ
കൻെറ ഹിതത്തിന് വിരുദ്ധമായി മിഷണറിമാർ
സിമ്മനാരിയിൽ താമസം തുടങ്ങി (നോർട്ടനും, ബെ
യിലിയും) പുലിക്കോട്ടിൽ മെത്രാച്ചൻെറ ക്രാന്തദർശി
ത്വവും, രക്തസാക്ഷി മനോഭാവവും എവിടെ? കിട
ങ്ങൻ മെത്രാച്ചൻെറ വിധേയത്വ മനോഭാവവും നിഷ്
ക്രിയത്വവും എവിടെ? അങ്ങനെയാണ് പുലിക്കോട്ടിൽ
മെത്രാച്ചന് ശേഷം മിഷണറിമാർ കോട്ടയം സെമി
നാരിയുടെ ഉടമസ്ഥരായത്. തങ്ങളുടെ ഇഷ്ടാനിഷ്ട
ങ്ങൾക്ക് ചുട്ടുപിടിക്കാനുള്ള ഗതിവേഗം പോലും കിട
ങ്ങൻ മെത്രാച്ചനില്ലെന്ന് ബോധ്യമായപ്പോൾ അദ്ദേ
ഹത്തെ നീക്കം ചെയ്ത് തൽസ്ഥാനത്ത് കർമ്മകുശലനാ
യ പുന്നത്തറ കത്തനാരെ മെത്രാൻ സ്ഥാനത്തവരോധി
ക്കാൻ മൺറോ ചരടുവലികൾ നടത്തി. അതിനും ആവ
ശ്യമായ തെളിവുകൾ അദ്ദേഹത്തിൻെറ കത്തുകളിലുണ്ട്.

ഇപ്രകാരം ക്രമശ്ശഃസിമ്മനാരിമേലും മലങ്കരസഭ
യുടെ ഭരണത്തിന്മേലും ആഴത്തിൽ വേരോടിയ മിഷ
ണറി സ്വാധീനമാണ് പിൽക്കാലത്ത് മാവേലിക്കര
സുന്നഹദോസിൽ വച്ച് മലങ്കരസഭ വിച്ഛേദിച്ചത്.
മറേറതൊരു വിദേശബന്ധത്തിൻെറയും പാഠം പോലെ

## പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരും ശക്തൻ തമ്പുരാനും പാട്ടുകാരൻെറ ദൃഷ്ടിയിൽ

"....ഒട്ടുകാലം കഴിഞ്ഞപ്പോൾ കൊച്ചിനാമം
പുകൾപൊങ്ങും
ശ്രേഷ്ഠനായ് ഭാണ രാജൻ ക്ഷത്രിയൻ മഹാ–
ധീരൻ ശക്തനാം പെരുമ്പടപ്പ്
ശൗര്യതേജോൽക്കരൻ ചരുചരിത്രപൂർവ്വകധീരൻ
കാര്യനാം കാര്യാത്ഥനാകിയ ധരശ്രേഷ്ഠൻ
തന്നുടെയെഴുന്നള്ളത്തു
........ ....... .... ....... .......
വങ്കരമാം പട തുല്യം വന്നു കുന്നംകുളം തന്നിൽ
തെംങ്കാരഭൂപനതി കോമളരൂപൻ തൻെറ
മന്ത്രിയും അരികേയുണ്ട്.
....................... ...... ......................
മംഗലഭൂതലമായ ചിറളയമതിലെത്തി
പുംഗവനൊരു വൃദ്ധക്കഹന തന്നെക്കണ്ടിട്ടരുളി
ച്ചെയ്തനേരത്ത്
ആർത്താററുപള്ളി ഞങ്ങൾക്കുതരിക മഹാരാജാ
ആർത്തിയായുലകാലത്തിന് വേലചെയ്ത രക്ഷി
ക്കയെന്നു മൂപ്പച്ചൻ
ഭക്തിയോടെ വൃദ്ധവാക്യം കേട്ട രാജനരുൾചെയ്തു
മുക്തീശൻ ദേവാലയം നടത്തി തന്നീടുവൻ ഭേദ
മില്ലതിനൊട്ടുമേ
തന്ത്രരാജനെത്തി കുന്നംകുളം പള്ളിയതിൻ മുമ്പിൽ
കത്തരുമൊത്തു നിന്നിട്ടവരോടരുൾചെയ്തു;
കർത്തവ്യനെവിടെയെന്ന്
സുന്ദരനന്ദന നാരാജചന്ദ്രഹിതംപോലെ
ചെന്നുടനവുസേപ്പുകഹനാ രാജൻ മുമ്പിൽ നിന്നു–
ടൻ പ്രീതി ചെയ്തിട്ട്.
രൂപസൗന്ദര്യതരവേഷം കണ്ടുരാജനതിമോദാൽ
......."

(ആർത്താററ് പള്ളിയ്ക്കുവേണ്ടി ഓർത്തഡോ ക്സുകാരും കത്തോലിക്കരും തമ്മിലുണ്ടായ വഴ ക്കുകൾ അവസാനിപ്പിക്കുന്നതിനായി കൊച്ചി രാജാവായ ശക്തൻതമ്പുരാൻ, പുലിക്കോട്ടിൽ ഇട്ടൂപ്പ് (യൗസേപ്പ്) കത്തനാരുടെ ശ്രമഫലമായി ആർത്താററ് പള്ളിയിൽ എഴുന്നള്ളുന്നതാണ് സന്ദർഭം. ഈ സംഭവം 1825–ൽ വിരചിതമായ 'ആർത്താററ് പള്ളിപ്പാട്ടി'ൽ മനോഹരമായി വർ ണ്ണിച്ചിട്ടുണ്ട്. ആ പാട്ടിലെ പ്രസക്ത ഭാഗങ്ങളാ ണ് മുകളിൽ കൊടുത്തിരിക്കുന്നത്.)

ഈ ബന്ധവും ഒരു പാഠം അവശേഷിപ്പിച്ചു: ഭാവനാ ശൂന്യരായ മേലദ്ധ്യക്ഷന്മാരുടെ കൈകളിൽ ഏത് സ ഹായികളും ക്ഷണത്തിൽ വളന്ന് സിൻബാദിൻെറ കഴുത്തുഞെരിച്ച കടൽക്കിഴവനായി തീരാം. (ഈ ലേഖ നത്തിനാധാരമായ കേണൽ മൺറോയുടെ കത്തുകൾ പി ചെറിയാൻ ജഡ്ജിയുടെ സഭാചരിത്രം 'അനു ബന്ധം A'യിൽ ലഭ്യമാണ്.) O

(ഒരു ചരിത്രഗവേഷകൻ)

ഫാ. കെ. എം. അലക്സാണ്ടർ

# സെമിനാരി സ്ഥാപകൻ

അധികം ആരും അദ്ദേഹത്തെക്കുറിച്ച് കേട്ടുകാണുകയില്ല. ഓർത്തഡോക്സ് സഭയുടെ ജീവനാഡിയായ ഒന്നിന് ആരംഭമിട്ടത് അദ്ദേഹമാണ്. ഇന്നും അത് വളർന്നുകൊണ്ടിരിക്കുന്നതിൽ അദ്ദേഹം സന്തോഷാശ്രുക്കൾ പൊഴിച്ചുകൊണ്ട് വിശ്രമിക്കുന്ന സഭയുടെ വൈദികസെമിനാരി സ്ഥാപകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസാണ് ആ പിതാവ്. സെമിനാരി ചാപ്പലിൽ അന്ത്യവിശ്രമം കൊള്ളുന്ന ആ തിരുമേനി ഒരു മെത്രാപ്പോലീത്തായായി ജീവിച്ചിരിച്ചത് വെറും ഇരുപതുമാസംമാത്രം. പക്ഷേ അദ്ദേഹത്തിന്റെ വ്യക്തി മാഹാത്മ്യം ദശാബ്ദങ്ങൾ ജീവിക്കുന്നു. വെല്ലുവിളികളും ആപത്സന്ധികളും സംഘട്ടനങ്ങളും അദ്ദേഹം അഭിമുഖീകരിച്ചു.

അദ്ദേഹം കുന്നംകുളത്തെ പുരാതന കുടുംബമായ 'പുലിക്കോട്ടിൽ' ഭൂജാതനായി. ചരിത്രപ്രസിദ്ധമായ ആർത്താററുപള്ളിയുടെ വികാരിയായിരുന്നു. അതുവരെയുള്ള അദ്ദേഹത്തിന്റെ ജീവിതത്തെ സംബന്ധിച്ച് അധികം വിവരം ഒന്നും ഇല്ല. കുന്നംകുളത്തുനിന്നും കോട്ടയത്തെത്തി. പട്ടക്കാർക്കുവേണ്ടിയുള്ള ഒരു പഠിത്തവീട് കെട്ടുവാൻ ആരംഭമിട്ടുന്ന ഇട്ടുപ്പു റമ്പാനെയാണ് സഭാചരിത്രം ആദ്യമായി കാണുന്നത്. ആ തുടക്കം അദ്ദേഹം വഴിപോലെ പൂർത്തീകരിച്ചു. 1814 ഫെബ്രുവരിയിൽ ആരംഭിച്ച കെട്ടിട നിർമ്മാണം പല ബുദ്ധിമുട്ടുകളെയും അതിജീവിച്ച് 1815-ൽ പൂർത്തിയായി. താൻതന്നെ പ്രധാന മല്പാനായിട്ട് പഠിത്തവും തുടങ്ങി. ഇംഗ്ലീഷുകാരുടെ സഹായങ്ങൾ അദ്ദേഹത്തിനു വളരെയധികം ഉണ്ടായിരുന്നു. പക്ഷേ സഭയുടെ വിശ്വാസത്തിനോ ഭാവിക്കോ ഹാനിവരുന്നതു വല്ലതും ഈ ഇടപാടുകൊണ്ട് ഉണ്ടാകാതിരിക്കുവാൻ അദ്ദേഹം പ്രത്യേകം ശ്രുഷ്കാന്തി കാട്ടി. എന്നിട്ടും അദ്ദേഹം ആശങ്കാകുലനാകത്തക്ക ചില സന്ദർഭങ്ങളും ഉണ്ടായിട്ടുണ്ട്. അദ്ദേഹത്തിന്റെ വ്യക്തിത്വത്തെ ജ്വലിപ്പിച്ച പല ഗുണങ്ങളും അദ്ദേഹത്തിലുണ്ടായിരുന്നു. അവ എല്ലാവർക്കും മാതൃകാപരവും ഉത്തേജനം നൽകുന്നതുമാണ്. 1816 നവംബർ 24-ാം തീയതി അദ്ദേഹം ദിവംഗതനായി.

ആ പുണ്യവാന്റെ ഏററവും പ്രധാനപ്പെട്ട സന്ദേശം പ്രാർത്ഥനയും ഉപവാസവും ആണ്. യാമപ്രാർത്ഥനകളും രഹസ്യപ്രാർത്ഥനകളും നോമ്പും കഠിനനിഷ്ഠയോടു നടത്തുവാൻ ആ യഥാർത്ഥ താപസൻ എത്രമാത്രം ശ്രുഷ്കാന്തി കാണിച്ചു എന്നതു വിശദീകരിക്കുവാൻ പ്രയാസമാണ്. അദ്ദേഹത്തിന്റെ അമാനുഷിക വ്യക്തിവിലാസത്തിന്റെ പിന്നിലെ നിർണ്ണായക ശക്തി ഈ ആത്മീയജീവിതം ഒന്നുമാത്രമായിരുന്നു.

സ്ഥാനമോഹമില്ലാതെ തികച്ചും ലളിതമായ ഒരു ജീവിതം നയിച്ച ആ പിതാവ് ഒരു യഥാർത്ഥ മാതൃകയാണ്. ജീവിതം മുഴുവനും റമ്പാനായിട്ടിരിക്കുവാൻ ആഗ്രഹിച്ചത് സാധിച്ചില്ലായെങ്കിലും അകത്തും പുറത്തും ഒരു യഥാർത്ഥ ദയറായക്കാരനായിട്ടാണദ്ദേഹം ജീവിച്ചത്. എപ്പോഴും കറുത്ത കുപ്പായം ധരിക്കുന്നത് അദ്ദേഹത്തിന്റെ പ്രത്യേക നിഷ്കർഷയായിരുന്നു. വളരെ വിരളമായി ഏററം ഔദ്യോഗിക സന്ദർഭങ്ങളിൽ മാത്രമാണ് ചുവന്ന കുപ്പായം ധരിക്കാറുണ്ടായിരുന്നത്.

അദ്ദേഹത്തിന്റെ നിസ്വാർത്ഥതയും പക്ഷപാതരാഹിത്യവും അനുപമവും അതിശയിക്കത്തക്കതുമായിരുന്നു. സെമിനാരിയുടെ ചുമതല വളരെ ക്ലേശഭൂയിഷ്ഠമായ സാഹചര്യത്തിൽ നടത്തിക്കൊണ്ടുപോന്നപ്പോൾ ഉണ്ടായ ഒരു സംഭവം ഇവിടെ പ്രസ്താവ്യമാണ്. ഒരിക്കൽ സ്വന്തം കുടുംബത്തിൽനിന്നും വളരെ അടുത്ത ബന്ധമുള്ള ചില ബന്ധുക്കൾ സെമിനാരിയിൽ എത്തി തങ്ങളുടെ സാമ്പത്തികമായും മററുമുള്ള പ്രയാസങ്ങൾ അദ്ദേഹത്തെ അറിയിച്ചു. അവർക്ക് ഒരു നേരത്തെ ആഹാരം കൊടുത്തു. എത്രയും വേഗം തിരിച്ചുപോകും എന്നദ്ദേഹം പ്രതീക്ഷിച്ചു. എങ്കിലും പോകാഞ്ഞതിനാൽ വീണ്ടും ഞെരുങ്ങി ഒരു നേരത്തെ ആഹാരംകൂടി കൊടുത്തു. പിന്നെയും താമസിക്കുന്നതു കണ്ടപ്പോൾ അത് അത്ര പന്തിയല്ലെന്നു കണ്ട് അദ്ദേഹം നിസ്സങ്കോചം അവരോടു പറഞ്ഞു ''നിങ്ങൾ കുടുംബത്തേക്കു പോകണം; ബുദ്ധിമുട്ടുകൾ മുകളിൽനിന്നും തീർക്കണം. ഈ സ്വത്തു നിങ്ങൾക്കുള്ളതല്ല: തീയാണിത്.'' യാത്രച്ചിലവിന് നാലഞ്ചുചക്രം കൊടുത്ത് അവരെ പറഞ്ഞുവിട്ടു. ഈ കാര്യത്താൽ അദ്ദേഹത്തിനു സ്വന്തമാളുകളോടു സ്നേഹമില്ലായിരുന്നു എന്നു വിചാരിക്കരുത്. സ്വന്തമാളുകളോടുള്ള സ്നേഹത്താൽ സഭയുടെയും ദൈവത്തിന്റെയും മുതലിനെ കൈവിട്ടു കളിക്കുന്നതു ശാപകരമാണെന്ന് അദ്ദേഹം ഉത്തമമായി വിശ്വസിച്ചിരുന്നു എന്നാണ് മനസ്സിലാക്കേണ്ടത്. അദ്ദേഹത്തിന്റെ നിസ്വാർത്ഥതയെ ഉദാഹരിക്കുന്ന സംഗതികൾ തീരുന്നില്ല. മരണപത്രികയിൻപ്രകാരം സ്വകുടുംബക്കാർക്കു തിരിച്ചുകൊടുക്കുവാൻ അദ്ദേഹം ഉദ്ദേശിച്ച വസ്തുക്കൾ ഏതൊക്കെ എന്നു കേൾക്കുമ്പോൾ അതു കറെക്കൂടി വ്യക്തമാകും— കുടുംബത്തുനിന്നുംകൊണ്ടുവന്ന കാപ്പപ്പെട്ടി (മുരിക്കുംതടി കൊണ്ടുള്ളത്), ഒരു ചെറിയ കോളാമ്പി, ഒരു പിച്ചാത്തി, നാരായം ഇത്രമാത്രം.

ഭാവിയെക്കുറിച്ചുള്ള വ്യക്തമായ ഒരു വീക്ഷണവും ദർശനവും ഒരു യഥാർത്ഥനേതാവിന്റെ ഗുണവിശേഷണങ്ങളാണ്. ഇതു രണ്ടും സമഞ്ജസമായി മാർ ദീവന്നാസ്യോസിൽ സമ്മേളിച്ചിരുന്നു എന്നു നിസ്സംശയം പറയാം. വൈദികസെമിനാരി ഇന്നേവരെ നിലനില്ക്കുന്നതിനും, ഉത്തരോത്തരം അഭിവൃദ്ധിപ്പെടുന്നതിനും പിന്നിൽ വിശാലമായ ദർശനം ഒരു നല്ല പങ്കുവഹിക്കുന്നുണ്ട്.

പ്രയാസങ്ങളെ സമചിത്തതയോടെ നേരിടുന്നതിലാണ് ഒരുവന്റെ കാര്യശേഷി എന്ന വസ്തുത അദ്ദേഹത്തിന്റെ ജീവിതത്തിലെ ഒരു പാഠമാണ്. ഒരു സമർത്ഥനായ ശില്പിയായിരുന്ന ആ മഹാരഥൻ പ്രവർത്തന നിപുണതയുടെ പര്യായമാണ്. സ്വന്തം സഭയ്ക്കുവേണ്ടി എരിഞ്ഞടങ്ങിയ ആ ദിവ്യപുരുഷൻ യഥാർത്ഥ ത്യാഗജീവിതത്തിന്റെ ഉദാഹരണമായിരുന്നു. സ്വന്തം സുഖത്തിനോ സന്തോഷത്തിനോവേണ്ടി ആഗ്രഹിക്കുന്ന ഒരുവനും മററുള്ളവർക്കുവേണ്ടി ഒന്നും നേടുവാൻ സാധിക്കുകയില്ല എന്ന വസ്തുത അദ്ദേഹത്തിനറിയാമായിരുന്നു.

എല്ലാററിലുമുപരിയായി സഭയോടുള്ള സ്നേഹത്തെപ്രതി ആരോടും ധൈര്യമായി ഇടപെട്ട അദ്ദേഹത്തിന്റെ സ്വഭാവവിശേഷം പ്രത്യേകം ശ്രദ്ധേയമാണ്. സ്വന്തം നിലനില്പ് അദ്ദേഹത്തിനു പ്രശ്നമല്ലായിരുന്നു. അതുകൊണ്ടുതന്നെയായിരുന്നു വിദേശിയുടെ ഭീമമായ സഹായത്തെയും പിന്തുണയെയും സ്വജീവനെയും തൃണവൽഗണിച്ച് അദ്ദേഹം സംസാരിച്ചതും പ്രവർത്തിച്ചതും.

ഇപ്രകാരം ജീവനുള്ള സന്ദേശങ്ങൾ പകർന്നുകൊണ്ട് ആ കബർസഭയുടെ ഭാവി വൈദികരെ എന്നുമെന്നും പ്രചോദിതരാക്കുന്നു. മലങ്കര സഭാ മക്കളായ പലർക്കും പ്രത്യേകിച്ചു വൈദികർക്കു് ആ കബർ ആശ്വാസത്തിന്റെയും അനുഗ്രഹത്തിന്റെയും വിളനിലമാണ്. വൈദികസെമിനാരി അനുദിനം പുരോഗമിക്കുന്നതിന്റെ പിന്നിലെ പ്രധാന സംഗതി ഈ പിതാവിന്റെ മദ്ധ്യസ്ഥ പ്രാർത്ഥനയാണ്. അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിൽ അഭയപ്പെടുന്നവർക്ക് അവിടുന്ന് അനുഗ്രഹമുഖാന്തിരമാണെന്ന് അനുഭവത്തിൽനിന്ന് ഉറപ്പിച്ചു പറയുവാൻ കഴിയും.

''യഹോവയുടെ കണ്ണ് നീതിമാന്മാരുടെ മേലും അവന്റെ ചെവി അവരുടെ നിലവിളിക്കു തുറന്നിരിക്കുന്നു'' സങ്കീ: 34:15.

(സെമിനാരി ആനുവൽ 1972-73)

000

## ശില്പകലാ വിദഗ്ദ്ധൻ

ആർത്താററു പള്ളിയുടെ ശില്പവൈദഗ്ദ്ധ്യം എന്തുകൊണ്ടും സന്ദർശകരെ ആകൃഷ്ടരാക്കും. മദ്ബഹയുടെ മനോജ്ഞമായ കമാനവും അതിൽ വൃത്തം, കേന്ദ്രം, ആരങ്ങൾ എന്നിവകൊണ്ട് കൊത്തിയുയർത്തിയ (Emboss) പുഷ്പങ്ങളും, കിഴക്കേ അകംചുവരിൽ കാണുന്ന തൂണുകളും, പഴയ മദ്ബഹായുടെ കവാടവും യഹോവയുടെ കൊട്ടാരവും ആരാമവുമെന്ന സങ്കല്പം മനുഷ്യ ഹൃദയത്തിലുണർത്തുന്ന ഈ പള്ളിയുടെ പിടിയൊത്താ ചുമരുകളുടെ നിർമ്മിതിയും ശില്പകലയിലെ മറെറാരു പ്രതിഭാസമാണ്. ഒരു പ്രത്യേക ശൈലിയിലുള്ള സൃഷ്ടിയല്ലെങ്കിൽതന്നെയും, തനി കേരളീയവും അസ്സീരിയൻ-പാർത്ഥിയൻ എന്നീ വിദേശശൈലികളും ചേർന്നിണങ്ങിയ ഒരു ''ഇക്ലെക്ടിക്'' രൂപമാണ് അതിനുള്ളത്. വിഹഗവീക്ഷണത്തിൽ ഒരു കുരിശുപോലെ തോന്നുന്ന കുന്നംകുളം പഴയ പള്ളിയുടെ രചന കൗതുകം ജനിപ്പിക്കുന്നു. അസ്സീരിയൻ ശില്പശൈലിയുടെ അനുരണനങ്ങളോടൊപ്പം കേരളീയ ക്ഷേത്ര ശൈലിയും സ്ഫുരിച്ചു കാണുന്ന പുലിക്കോട്ടിൽ തിരുമേനിയുടെ ഈ മഹത്തായ സംഭാവനകൾ ശില്പകലയിലുള്ള അദ്ദേഹത്തിന്റെ വൈദഗ്ദ്ധ്യത്തെ വിളിച്ചറിയിച്ചുകൊണ്ട് പരിലസിക്കുന്നു.

പ്രൊ. ജോസഫ് വർഗീസ്

# പുലിക്കോട്ടിൽ തിരുമേനിയുടെ കബറിടം

**പു**ലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ തിരുമേനിയുടെ പഴയ സെമിനാരി ചാപ്പലിലെ കബറിടത്തെക്കുറിച്ച് പല വീക്ഷണങ്ങളും നിലവിലുണ്ട്. സെമിനാരി ചാപ്പലിൽ 'കിടത്തി സംസ്കരിച്ച'താണെന്ന് വിചാരിക്കത്തക്കവിധത്തിലുള്ള ഒരു കബറിടമാണ് 1965 വരെ ഉണ്ടായിരുന്നത്. 'കാലംചെയ്ത അച്ചൻ' എന്ന പേരിൽ തിരുമേനി ജന്മനാട്ടിൽ അറിയപ്പെടുന്നതിനാൽ, തിരുമേനിയെ അടക്കിയത് 'അച്ചനെ' അടക്കുന്നതുപോലെ കിടത്തിയാണെന്ന നിഗമനം ചിലർ എടുക്കുകയും അതിനു പ്രചാരം ലഭിക്കുകയുംചെയ്തിട്ടുണ്ട്.

തൊഴിയൂർ സ്വതന്ത്ര സുറിയാനി സഭയിലെ മേല്പട്ടക്കാരെ കബറടക്കുന്ന ഒരു ഫോട്ടോ ഈയിടെ കാണുവാനിടയായി. ആ ചിത്രത്തിൽ 1967–ൽ കാലംചെയ്ത ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായെ ചാരുകസേരയിൽ ഇരുത്തിയാണ് (കിടത്തി എന്നും പറയാമല്ലോ) കബറടക്കിയിരിക്കുന്നത്. അംശവടി തോളത്ത് ചരിച്ചു വച്ചിരിക്കുകയാണ്. (ഫോട്ടോ കാണുക.)

പുലിക്കോട്ടിൽ തിരുമേനി തൊഴിയൂർ സഭയിലെ കിടങ്ങൻ സ്കറിയ മാർ പീലക്സിനോസിൽനിന്നാണല്ലോ മെത്രാൻസ്ഥാനമേററത്. ആ നിലയിൽ തൊഴിയൂർ സഭയിലെ ക്രമപ്രകാരംതന്നെ അദ്ദേഹത്തെ കബറടക്കി എന്നു ന്യായമായും കരുതാവുന്നതാണ്. സെമിനാരിയിൽ 150 വർഷം ഭദ്രമായി നിലനിന്നിരുന്ന പഴയ കബറിന് 6 അടി നീളമില്ല എന്നതും ഈ വസ്തുതയെ കൂടുതൽ ഉറപ്പിക്കുന്നു. കിടത്തി അടക്കുന്ന രീതിയിൽ കബർ പണിതിരുന്നു എങ്കിൽ 6 അടിയിൽ കൂടുതൽ വലിപ്പം ഉണ്ടാകുമായിരുന്നു. ഏകദേശം 5 അടി മാത്രം നീളംവരുന്ന പഴയ കബർ (ഫോട്ടോ കാണുക) പുലിക്കോട്ടിൽ തിരുമേനിയെ ചാരുകസേരയിൽ ഇരുത്തി (കിടത്തി) അടക്കി എന്നതിൻെറ ദൃഢമായ ഒരു തെളിവാണ്.

സെമിനാരിയിൽ വൈദികവിദ്യാർത്ഥികളുടെ എണ്ണം വർദ്ധിച്ചപ്പോൾ സ്ഥലസൗകര്യത്തിനുവേണ്ടി രണ്ടരയടി സമചതുരത്തിൽ പണിത കബറിടമാണ് ഇപ്പോൾ ചാപ്പലിൽ കാണുന്നത്. 175–ാം ചരമജൂബിലിയോടനുബന്ധിച്ച് കബർ മനോഹരമായി പുതുക്കിപ്പണിയുന്നതിനുള്ള തീരുമാനപ്രകാരം, കബർ മനോഹരമായി പുതുക്കിപ്പണിതുവരുന്നു. പരിശുദ്ധൻെറ പ്രാർത്ഥന നമുക്കു കോട്ടയായിരിക്കട്ടെ.

ഫാ. സി. സി. ചെറിയാൻ



തൊഴിയൂർസഭയിലെ കബറടക്കം–1967–ൽ കാലംചെയ്ത തൊഴിയൂർസഭയിലെ ഗീവർഗ്ഗീസ് മാർ കൂറിലോസ് തിരുമേനിയുടെ കബറടക്കശുശ്രൂഷയുടെ ദൃശ്യം. (മാർത്തോമ്മാസഭയിലെ തോമസ് മാർ അത്താനാസ്യോസ് തിരുമേനിയേയും, മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയേയും [പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ] കാണാം.)

# പുലിക്കോട്ടിൽ തിരുമേനിയുടെ കബറിടം

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ തിരുമേനിയുടെ പഴയ സെമിനാരി ചാപ്പലിലെ കബറിടത്തെക്കുറിച്ച് പല വീക്ഷണങ്ങൾ നിലവിലുണ്ട്. സെമിനാരി ചാപ്പലിൽ 'കിടത്തി സംസ്കരിച്ച'താണെന്ന് വിചാരിക്കത്തക്കവിധത്തിലുള്ള ഒരു കബറിടമാണ് 1965 വരെ ഉണ്ടായിരുന്നത്. 'കാലംചെയ്ത അച്ചൻ' എന്ന പേരിൽ തിരുമേനി ജന്മനാട്ടിൽ അറിയപ്പെടുന്നതിനാൽ, തിരുമേനിയെ അടക്കിയത് 'അച്ചനെ' അടക്കുന്നതുപോലെ കിടത്തിയാണെന്ന നിഗമനം ചിലർ എടുക്കുകയും അതിനു പ്രചാരം ലഭിക്കുകയുംചെയ്തിട്ടുണ്ട്.

തൊഴിയൂർ സ്വതന്ത്ര സുറിയാനി സഭയിലെ മേല്പട്ടക്കാരെ കബറടക്കുന്ന ഒരു ഫോട്ടോ ഈയിടെ കാണുവാനിടയായി. ആ ചിത്രത്തിൽ 1967—ൽ കാലംചെയ്ത ഗീവർഗ്ഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായെ ചാരുകസേരയിൽ ഇരുത്തിയാണ് (കിടത്തി എന്നും പറയാമല്ലോ) കബറടക്കിയിരിക്കുന്നത്. അംശവടി തോളത്ത് ചരിച്ചു വച്ചിരിക്കുകയാണ്. (ഫോട്ടോ കാണുക.)

പുലിക്കോട്ടിൽ തിരുമേനി തൊഴിയൂർ സഭയിലെ കിടങ്ങൻ സ്കറിയ മാർ പീലക്സീനോസിൽനിന്നാണല്ലോ മെത്രാൻസ്ഥാനമേറ്റത്. ആ നിലയിൽ തൊഴിയൂർ സഭയിലെ ക്രമപ്രകാരംതന്നെ അദ്ദേഹത്തെ കബറടക്കി എന്നു ന്യായമായും കരുതാവുന്നതാണ്. സെമിനാരിയിൽ 150 വർഷം ഭദ്രമായി നിലനിന്നിരുന്ന പഴയ കബറിന് 6 അടി നീളമില്ല എന്നതും ഈ വസ്തുതയെ കൂടുതൽ ഉറപ്പിക്കുന്നു. കിടത്തി അടക്കുന്ന രീതിയിൽ കബർ പണിതിരുന്നു എങ്കിൽ 6 അടിയിൽ കൂടുതൽ വലിപ്പം ഉണ്ടാകുമായിരുന്നു. ഏകദേശം 5 അടി മാത്രം നീളംവരുന്ന പഴയ കബർ (ഫോട്ടോ കാണുക) പുലിക്കോട്ടിൽ തിരുമേനിയെ ചാരുകസേരയിൽ ഇരുത്തി (കിടത്തി) അടക്കി എന്നതിന്റെ ദൃഢമായ ഒരു തെളിവാണ്.

സെമിനാരിയിൽ വൈദികവിദ്യാർത്ഥികളുടെ എണ്ണം വർദ്ധിച്ചപ്പോൾ സ്ഥലസൗകര്യത്തിനുവേണ്ടി രണ്ടരയടി സമചതുരത്തിൽ പണിത കബറിടമാണ് ഇപ്പോൾ ചാപ്പലിൽ കാണുന്നത്. 175—ാം ചരമജൂബിലിയോടനുബന്ധിച്ച് കബർ മനോഹരമായി പുതുക്കിപ്പണിയുന്നതിനുള്ള തീരുമാനപ്രകാരം, കബർ മനോഹരമായി പുതുക്കിപ്പണിതുവരുന്നു. പരിശുദ്ധന്റെ പ്രാർത്ഥന നമുക്കു കോട്ടയായിരിക്കട്ടെ.

ഫാ. സി. സി. ചെറിയാൻ



തൊഴിയൂർ സഭയിലെ കബറടക്കം—1967—ൽ കാലംചെയ്ത തൊഴിയൂർസഭയിലെ ഗീവർഗ്ഗീസ് മാർ കൂറിലോസ് തിരുമേനിയുടെ കബറടക്കശുശ്രൂഷയുടെ ദൃശ്യം. (മാർത്തോമ്മാസഭയിലെ തോമസ് മാർ അത്താനാസ്യോസ് തിരുമേനിയേയും, മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയേയും [പ്ര. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ] കാണാം.



പുലിക്കോട്ടിൽ തിരുമേനിയുടെ
സെമിനാരിചാപ്പലിലെ
ഇപ്പോഴത്തെ കബറിടം.




കേരളത്തിലാദ്യമായി, പഴയ സെമിനാരിയിൽ
ഇംഗ്ലീഷ്‌വിദ്യാഭ്യാസം ആരംഭിച്ചപ്പോൾ ആദ്യാക്ഷ
രങ്ങൾ കുറിച്ചതെന്നു കരുതപ്പെടുന്ന ചുവർബോർഡ്



1965 വരെ സെമിനാരി ചാപ്പലിൽ സ്ഥിതിചെയ്തിരുന്ന
പുലിക്കോട്ടിൽ തിരുമേനിയുടെ കബറിടം.



# 175–ാം ചരമജൂബിലി–ചരിത്രസംഭവങ്ങൾ

| | |
|---|---|
| 1990 നവംബർ 23 വെള്ളി | 175–ാം ചരമജൂബിലി ആഘോഷങ്ങളോടനുബന്ധിച്ച് പഴയ സെമിനാരിയിൽ അഖില മലങ്കര സഭാതലത്തിൽ സിമ്പോസിയം. |
| 1990 നവംബർ 24 ശനി | ശ്രേഷ്ഠ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസിന്റെ അദ്ധ്യക്ഷതയിൽ ചേന്ന സമ്മേളനത്തിൽവച്ച് ഡോ. പി. സി. അലക്സാണ്ടർ 175–ാം ചരമജൂബിലി ആഘോഷങ്ങൾ ഉദ്ഘാടനം ചെയ്തു. |
| 1991 ഫെബ്രുവരി 25–മാർച്ച് 1 | ഈ തീയതികളിൽ കൂടിയ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് പുലിക്കോട്ടിൽ തിരുമേനിയുടെ സെമിനാരി ചാപ്പലിലെ കബറിടം മനോഹരമായി പുതുക്കിപ്പണിയണമെന്നു തീരുമാനിച്ചു. |
| 1991 ജൂലൈ 9–12 | ഈ തീയതികളിൽ കൂടിയ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് പുലിക്കോട്ടിൽ തിരുമേനിക്ക് ഒരു Title കൊടുക്കണമെന്നാവശ്യപ്പെട്ടുകൊണ്ടുള്ള കുന്നംകുളം പള്ളിവികാരിയുടെ കത്ത് ചർച്ചചെയ്യുകയും ചേരുന്ന ഒരു Title കൊടുക്കുന്നതിന് എപ്പിസ്കോപ്പൽ സ്റ്റാൻഡിംഗ് കമ്മററിയെ ചുമതലപ്പെടുത്തുകയും ചെയ്തു. |
| 1991 ഒക്ടോബർ 31 വ്യാഴം | ഈ തീയതിയിൽ കൂടിയ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് പുലിക്കോട്ടിൽ തിരുമേനി സഭയ്ക്കു നല്കിയിട്ടുള്ള സംഭാവനകളെ സ്മരിച്ചുകൊണ്ട് 'സഭാജ്യോതിസ്സ്' എന്ന ബഹുമതി നൽകി, അദ്ദേഹത്തെ ആദരിക്കുവാൻ തീരുമാനിച്ചു. പുതുക്കിപ്പണിയുന്ന കബറിടത്തിന്റെ രൂപ്പാൻ അംഗീകരിച്ചു. |
| 1991 നവംബർ 6 ബുധൻ | പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ 190/1991 നമ്പർ കല്പനയിലൂടെ പുലിക്കോട്ടിൽ തിരുമേനിക്ക് 'സഭാജ്യോതിസ്സ്', എന്ന ബഹുമതി നല്കുന്ന വിവരം സഭാംഗങ്ങളെ അറിയിച്ചു. (നവം. 6 കല്പന എഴുതിയ തീയതി) |
| 1991 നവംബർ 10 ഞായർ | ചരമജൂബിലി ആഘോഷങ്ങളോടനുബന്ധിച്ച് അഖില മലങ്കര സഭാതലത്തിൽ കുന്നംകുളം സെൻറ് ഗ്രീഗോറിയോസ് പള്ളിയിൽവച്ച് ചരിത്രസെമിനാർ. |
| 1991 നവംബർ 17 ഞായർ | ചരമജൂബിലി ആഘോഷങ്ങളോടനുബന്ധിച്ച് അഖില മലങ്കര സഭാതലത്തിൽ കുന്നംകുളം ആർത്താററ് മെത്രാസനാസ്ഥാനത്തു വച്ച് ബൈബിൾ സെമിനാർ. |
| 1991 നവംബർ 21 ബുധൻ | സെമിനാരി ചാപ്പലിലെ കബറിടം പുലിക്കോട്ടിൽ തിരുമേനിയുടെ പുതുക്കിപ്പണിയുന്നതിനുവേണ്ടി, നിലവിലുണ്ടായിരുന്ന കബറിടം (തറനിരപ്പിനു മുകളിലുള്ള ഭാഗം) സെമിനാരി ആക്ടിംഗ് പ്രിൻസിപ്പൽ മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെ സാന്നിദ്ധ്യത്തിലും മേൽനോട്ടത്തിലും പൊളിച്ചു. |
| 1991 നവം: 24 ഞായർ | പുലിക്കോട്ടിൽ തിരുമേനിയുടെ 175–ാം ചരമദിനം. |
| 1991 നവം: 25 തിങ്കൾ | പഴയ സെമിനാരിയിൽ തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ പ. ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ ഭക്ത്യാദരപൂർവ്വം കൊണ്ടാടി. |
| 1991 ഡിസംബർ 1 ഞായർ | 175–ാം ചരമജൂബിലി ആഘോഷങ്ങളുടെ സമാപനം കുന്നംകുളത്തു വച്ച് നടന്നു. പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനം മുഖ്യമന്ത്രി ശ്രീ. കെ. കരുണാകരൻ ഉദ്ഘാടനംചെയ്തു. സമ്മേളനത്തിൽവച്ച് പുലിക്കോട്ടിൽ തിരുമേനിക്ക് 'സഭാജ്യോതിസ്സ്', എന്ന ബഹുമതി നല്കി. ധനകാര്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി 'മലങ്കരസഭ' മാസിക പ്രസിദ്ധീകരിച്ച ജൂബിലിസ്മരണിക പ്രകാശനം ചെയ്തു. |



പുലിക്കോട്ടിൽ തിരുമേനിയുടെ
സെമിനാരിചാപ്പലിലെ
ഇപ്പോഴത്തെ കബറിടം.




കേരളത്തിലാദ്യമായി, പഴയ സെമിനാരിയിൽ
ഇംഗ്ലീഷ്‌വിദ്യാഭ്യാസം ആരംഭിച്ചപ്പോൾ ആദ്യാക്ഷ
രങ്ങൾ കുറിച്ചതെന്നു കരുതപ്പെടുന്ന ചുവർബോർഡ്



1965 വരെ സെമിനാരി ചാപ്പലിൽ സ്ഥിതിചെയ്തിരുന്ന
പുലിക്കോട്ടിൽ തിരുമേനിയുടെ കബറിടം.



## 175–ാം ചരമജൂബിലി–ചരിത്രസംഭവങ്ങൾ

| | |
|---|---|
| 1990 നവംബർ 23 വെള്ളി | 175–ാം ചരമജൂബിലി ആഘോഷങ്ങളോടനുബന്ധിച്ച് പഴയ സെമിനാരിയിൽ അഖില മലങ്കര സഭാതലത്തിൽ സിമ്പോസിയം. |
| 1990 നവംബർ 24 ശനി | ശ്രേഷ്ഠ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ ക്ലീമ്മീസിൻെറ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽവച്ച് ഡോ. പി. സി. അലക്സാണ്ടർ 175–ാം ചരമജൂബിലി ആഘോഷങ്ങൾ ഉദ്ഘാടനം ചെയ്തു. |
| 1991 ഫെബ്രുവരി 25–മാർച്ച് 1 | ഈ തീയതികളിൽ കൂടിയ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് പുലിക്കോട്ടിൽ തിരുമേനിയുടെ സെമിനാരി ചാപ്പലിലെ കബറിടം മനോഹരമായി പുതുക്കിപ്പണിയണമെന്നു തീരുമാനിച്ചു. |
| 1991 ജൂലൈ 9–12 | ഈ തീയതികളിൽ കൂടിയ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് പുലിക്കോട്ടിൽ തിരുമേനിക്ക് ഒരു Title കൊടുക്കണമെന്നാവശ്യപ്പെട്ടുകൊണ്ടുള്ള കുന്നംകുളം പള്ളിവികാരിയുടെ കത്ത് ചർച്ചചെയ്യുകയും ചേരുന്ന ഒരു Title കൊടുക്കുന്നതിന് എപ്പിസ്കോപ്പൽ സ്റ്റാൻഡിംഗ് കമ്മററിയെ ചുമതലപ്പെടുത്തുകയും ചെയ്തു. |
| 1991 ഒക്ടോബർ 31 വ്യാഴം | ഈ തീയതിയിൽ കൂടിയ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് പുലിക്കോട്ടിൽ തിരുമേനി സഭയ്ക്കു നല്കിയിട്ടുള്ള സംഭാവനകളെ സ്മരിച്ചുകൊണ്ട് 'സഭാജ്യോതിസ്സ്' എന്ന ബഹുമതി നൽകി, അദ്ദേഹത്തെ ആദരിക്കുവാൻ തീരുമാനിച്ചു. പുതുക്കിപ്പണിയുന്ന കബറിടത്തിൻെറ പ്ലാൻ അംഗീകരിച്ചു. |
| 1991 നവംബർ 6 ബുധൻ | പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ 190/1991 നമ്പർ കല്പനയിലൂടെ പുലിക്കോട്ടിൽ തിരുമേനിക്ക് 'സഭാജ്യോതിസ്സ്' എന്ന ബഹുമതി നല്കുന്ന വിവരം സഭാംഗങ്ങളെ അറിയിച്ചു. (നവം. 6 കല്പന എഴുതിയ തീയതി) |
| 1991 നവംബർ 10 ഞായർ | ചരമജൂബിലി ആഘോഷങ്ങളോടനുബന്ധിച്ച് അഖില മലങ്കര സഭാതലത്തിൽ കുന്നംകുളം സെൻറ് ഗ്രീഗോറിയോസ് പള്ളിയിൽവച്ച് ചരിത്രസെമിനാർ. |
| 1991 നവംബർ 17 ഞായർ | ചരമജൂബിലി ആഘോഷങ്ങളോടനുബന്ധിച്ച് അഖില മലങ്കര സഭാതലത്തിൽ കുന്നംകുളം ആർത്താററ് മെത്രാസനാസ്ഥാനത്തു വച്ച് ബൈബിൾ സെമിനാർ. |
| 1991 നവംബർ 21 ബുധൻ | പുലിക്കോട്ടിൽ തിരുമേനിയുടെ സെമിനാരി ചാപ്പലിലെ കബറിടം പുതുക്കിപ്പണിയുന്നതിനുവേണ്ടി, നിലവിലുണ്ടായിരുന്ന കബറിടം (തറനിരപ്പിനു മുകളിലുള്ള ഭാഗം) സെമിനാരി ആക്ടിംഗ് പ്രിൻസിപ്പൽ മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെ സാന്നിദ്ധ്യത്തിലും മേൽനോട്ടത്തിലും പൊളിച്ചു. |
| 1991 നവം: 24 ഞായർ | പുലിക്കോട്ടിൽ തിരുമേനിയുടെ 175–ാം ചരമദിനം. |
| 1991 നവം: 25 തിങ്കൾ | പഴയ സെമിനാരിയിൽ തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ പ. ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ ഭക്ത്യാദരപൂർവ്വം കൊണ്ടാടി. |
| 1991 ഡിസംബർ 1 ഞായർ | 175–ാം ചരമജൂബിലി ആഘോഷങ്ങളുടെ സമാപനം കുന്നംകുളത്തു വച്ച് നടന്നു. പ. മാത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനം മുഖ്യമന്ത്രി ശ്രീ. കെ. കരുണാകരൻ ഉദ്ഘാടനംചെയ്തു. സമ്മേളനത്തിൽവച്ച് പുലിക്കോട്ടിൽ തിരുമേനിക്ക് 'സഭാജ്യോതിസ്സ്' എന്ന ബഹുമതി നല്കി. ധനകാര്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി 'മലങ്കരസഭ' മാസിക പ്രസിദ്ധീകരിച്ച ജൂബിലിസ്മരണിക പ്രകാശനം ചെയ്തു. |

# പഴഞ്ഞി സെൻറ്മേരീസ് പള്ളി

(കുന്നംകുളം ഭദ്രാസനം)



ആർത്താററ് ഇടവകക്കാരായിരുന്ന പഴഞ്ഞി നിവാസികൾ ആർത്താററ്
നിന്ന് പിരിഞ്ഞ് എ. ഡി. 1249–ൽ വി: ദൈവമാതാവിൻെറ നാമത്തിൽ സ്ഥാ
പിച്ച ഈ ദേവാലയം പലതവണ പുതുക്കി പണിയപ്പെട്ടിട്ടുണ്ട്. വി. ദൈവ മാതാ
വിൻെറ പെരുന്നാളും കോതമംഗലത്ത് കബറടങ്ങിയ പ. ബസ്സേലിയോസ് യൽദൊ
കാതോലിക്കാ ബാവായുടെ (തിരുശേഷിപ്പ് പള്ളിയിൽ സ്ഥാപിച്ചിരിക്കുന്നു)
ഓർമ്മപ്പെരുന്നാളും (ഒക്ടോബർ 3) പ്രധാന പെരുന്നാളാണ്. പെങ്ങാമുക്ക്
മൂലേപ്പാട്, കാട്ടകാമ്പാൽ, മങ്ങാട്, പെരുന്തുരുത്തി, മൂക്ക്തല, അയിന്നൂര്,
കോടോൽ, കരിക്കാട് എന്നിവിടങ്ങളിലെ പള്ളികൾ ഇവിടെനിന്ന് പിരിഞ്ഞ് സ്വ
തന്ത്രമായവയാണ്. 1871–ൽ ആരംഭിച്ചതാണ് ഇവിടുത്തെ സണ്ടേസ്കൂൾ. പള്ളി
ക്കുള്ളിൽ നിരവധി ചുമർചിത്രങ്ങളുണ്ട്. പ: പരുമല തിരുമേനിയും, പുലിക്കോ
ട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് തിരുമേനിയും അനേകനാൾ ഇവിടെ താമസി
ച്ച് സഭാ ഭരണം നടത്തിയിട്ടുണ്ട്. 1815 മാർച്ച് 22–ാം തീയതി പുലിക്കോട്ടിൽ
ജോസഫ് മാർ ദീവന്നാസ്യോസും (പഴയസെമിനാരി സ്ഥാപകൻ) 1978 മെയ് 15–ാം
തീയതി യാക്കൂബ് മാർ പോളിക്കാർപ്പോസ്, ഗീവറുഗീസ് മാർ ദീയസ്കോ
റോസ്, സഖറിയ മാർ ദീവന്നാസ്യോസ്, മാത്യൂസ് മാർ ബർന്നബാസ്, യൂഹാനോൻ
മാർ അത്താനാസ്യോസ് എന്നിവരും ഇവിടെവച്ച് സ്ഥാനാഭിഷിക്തരായി. കുന്നം
കുളം മെത്രാസനാധിപൻ അഭി. പൗലൂസ് മാർ മിലിത്തിയോസ് തിരുമേനി ഈ
ഇടവകാംഗമാണ്. 782 ഭവനങ്ങൾ ഇടവകയിലുണ്ട്. ഫാ: സി. വി. അബ്രഹാം,
ഫാ. കെ. സി. ജോസഫ് എന്നീ പട്ടക്കാർ ഇവിടെ സേവനം അനുഷ്ഠിക്കുന്നു.

# സെമിനാരി സ്ഥാപനം ചില ചരിത്ര വസ്തുതകൾ

1. 985 (M.E) ചിങ്ങം 1(1809 A.D)

**കണ്ടനാട്ടുയോഗം**

ഏഴാം മാത്തോമ്മായുടെ നാല്പതാം ദിവ
സം— അടിയന്തിരത്തിൽ സംബന്ധിക്കാനെ
ത്തിയ 54 പള്ളി പ്രതിനിധികളുടെ പ്രത്യേ
ക യോഗമായിരുന്നു ഇത്. എട്ടാം മാത്തോമ്മാ
യെ സഭാദ്ധ്യക്ഷനായി പ്രഖ്യാപിച്ചതോടൊ
പ്പം സെമിനാരി സ്ഥാപനത്തിലേക്കു നയിച്ച
രണ്ടു സംഗതികളും അവിടെ തീരുമാനിക്കപ്പെ
ട്ടു.

(എ) കായംകുളം ഫീലിപ്പോസ് റമ്പാനെയും
കുന്നംകുളം ഇട്ടൂപ്പകത്തനാരെ റമ്പാനാക്കി അ
ദ്ദേഹത്തെയും എട്ടാം മാത്തോമ്മായുടെ കാര്യ
വിചാരകന്മാരായി നിയമിച്ചു.

(ബി) വൈദികസ്ഥാനാർത്ഥികളെ സുറിയാനി
യും മററും പഠിപ്പിക്കുന്നതിനും അഭ്യസനം നൽ
കുന്നതിനും തെക്കും വടക്കും ഓരോ പഠിത്ത
വീടുകൾ ഉണ്ടാക്കണമെന്നും, വിവരമുള്ള വൈ
ദികരെ അവിടെ മല്പാന്മാരായി നിയമിക്ക
ണമെന്നും മല്പാന്മാരുടെയും വിദ്യാർത്ഥികളുടെ
യും ചെലവു പള്ളികളിൽനിന്നു വരിപ്പണം
പിരിച്ചു നടത്തണമെന്നും തീരുമാനിച്ചു. (എ
ട്ടാമത്തെ തീരുമാനം)

2. A. D. 1810

തിരുവിതാംകൂറിലെയും കൊച്ചിയിലേ
യും ബ്രിട്ടീഷ് റസിഡണ്ടായി കേണൽ മൺ
റോ നിയമിതനായി.

3. ഇട്ടൂപ്പറമ്പാൻ കേണൽ മൺറോയെയും, തി
രുവിതാംകൂർ റാണി ലക്ഷ്മീബായിയെയും
കണ്ടു കോട്ടയത്ത് ഒരു സെമിനാരി സ്ഥാപി
ക്കുവാനുള്ള ആഗ്രഹം അറിയിച്ചു.

4. സെമിനാരിക്കുള്ള സ്ഥലം, രാജകീയ വി
ളംബര പ്രകാരം അനുവദിച്ചുകിട്ടി. (ഇട്ടൂപ്പ
റൈട്ടരുടെ തീയ്യതി ശരിയെങ്കിൽ, രാജകീയ
വിളംബരം പുറപ്പെടുന്നതിനു മുമ്പു സെമിനാ
രിക്കു കല്ലിട്ടു പണിതുടങ്ങി.)

**സെമിനാരി തോപ്പിൻെറ നിനവ്**

'.......അവുസേപ്പു റമ്പാനു്

നിങ്ങൾ ഇവിടെ ഹാജരായി പുത്തൻകൂർ
നസ്രാണികൾക്കു വേദം പഠിക്കുന്നതിന് സെ
മിനാരി ഇല്ലെന്നും, ഒന്നു പണിയുന്നതിനു
സ്ഥലം വേണമെന്നും അപേക്ഷിക്കയാൽ അ
തിലേക്ക് കോട്ടയം പ്രവൃത്തിയിൽ ഗോവിന്ദ
പുരം കരയിൽ നിശ്ചയിച്ച സ്ഥലത്തിൻെറ
അതിരുകൾ:— തിരുനക്കര തേവരെ ആറാട്ടി
നു് ആററുകടവിലേക്ക് എഴുന്നെള്ളിക്കുന്നതും

ഫാ. പി. എ. കുര്യാക്കോസ്
(മാനേജർ, പഴയ സെമിനാരി)

വടക്കുതെക്കായി കിടക്കുന്നതുമായ നാട്ടുവഴി
ക്ക് പടിഞ്ഞാറ്, ഇടനട (പൊടിവ്) പടി
ഞ്ഞാറ്, കവണാറിനുകിഴക്ക്, ആറാട്ടുകടവി
നും, നാട്ടുവഴിക്കും കവണാറിനും തെക്ക്, ഈ
നാല് എല്പകകൾക്കുള്ളിൽ വടക്ക്തെക്ക് 120
ദണ്ഡും കിഴക്ക്പടിഞ്ഞാറ് 60 ദണ്ഡും (പൊ
ടിവ്) 990 കാർത്തിക 6–ാം തീയതി മുതൽ
(പൊടിവ്) പണിയുന്നതിന് അനുഭോഗക്കൊ
ഴവായി കൊടുത്തിരിക്കുന്നു. ഇതിനു സർക്കാരി
ലേക്കുള്ള കരം പണം ആറേകാലും, ഒരു വിള
ക്കു വയ്ക്കുന്നതിനുള്ള ചെലവിലേയ്ക്ക് വകവെച്ച്
അനുവദിച്ചുകൊടുത്തിരിക്കുന്നു. അതിനാൽ
സെമിനാരി കെട്ടിച്ചും, വിളക്ക്വയ്പിനു് അ
നുവദിച്ചിട്ടുള്ള സംഖ്യ അതിനായി ഉപയോ
ഗപ്പെടുത്തിയും, റമ്പാനും പിന്നാലെവരുന്ന
റമ്പാന്മാരും കൈവശംവച്ച് അനുഭോഗമായി
അനുഭവിച്ചു കൊള്ളേണ്ടതാകുന്നു.

ഇതിനു സാക്ഷിയായി ഈ നിനവ് 990

(പൊടിവ്) 6–ാംതീയതി തിരുമനസ്സിലെ കല്പനപ്രകാരം എഴുതിയ വലിയ മേലെഴുത്ത് യോഗീശ്വരൻ രാമൻ എഴുത്ത് (ഒപ്പ്)

5. കേണൽ മൺറോയുടെ സ്വാധീന പ്രകാരം വട്ടിപ്പണപ്പലിശയുടെ കുടിശിഖയായ 3360 രൂപായും തിരുവിതാംകൂർ റാണിയിൽനിന്നും ഇരുപതിനായിരം രൂപയും കെട്ടിടംപണിയാൻ തടിയും റമ്പാന്‍ ലഭിച്ചു.

6. 989–ാം ആണ്ട് കുംഭം 3–ാം തീയതി (1814 Feb. 15) സെമിനാരിക്ക് കല്ലിട്ട് പണി ആരംഭിച്ചു.

7. **നിർമ്മാണവും പഠനാരംഭവും**

''....മൂന്നുവശവും ആറു ചുററി ഒഴുകുന്നതായും അന്നു തരിശായിട്ടും ഒട്ടൽകാടു പിടിച്ചും കിടന്ന സ്ഥലം മാത്രമേ താൻ ബുദ്ധിയോടെ തിരഞ്ഞെടുത്തു.... ഒരു മെത്രാനും നാലു റംബാന്മാരും ഇരിക്കാൻ തക്കവണ്ണവും ശെമ്മാശന്മാർക്കും പിള്ളേർക്കും വെവ്വേറെ മുറികളും തെക്കും വടക്കും ഓരോ നിലയും കിഴക്കും പടിഞ്ഞാറും രണ്ടു നിലയും നാലുകെട്ടുമായിട്ടും റമ്പാന്റെ ചട്ടപ്രകാരം 990 (1815) മീനമാസത്തിൽ പണികൾമിക്കതും കുറവു തീർത്തശേഷം ആഞ്ഞൂർ നിന്നും കിടങ്ങൻ എന്നു പേരു പറയുന്ന മാർ പീലക്സിനോസു മെത്രാനെ വരുത്തി സെമിനാരിയിൽ ഇരുത്തി പഠിത്വം തുടങ്ങിക്കണമെന്നും വിചാരിച്ചതിനു മാർത്തൊമ്മൻ മെത്രാൻ വിരോധം പറകയാൽ ഇട്ടൂപ്പ് റമ്പാൻ തന്നെ ഏതാനും ശെമ്മാശ്ശന്മാരെ വരുത്തി പഠിത്വം തുടങ്ങി.

(മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ സഭാചരിത്രം—ഇട്ടൂപ്പ്റൈട്ടർ പേജ് 188)

8. വട്ടിപ്പണപ്പലിശ റമ്പാൻ വാങ്ങുന്നതിന്റെ പിന്നിലെ നിയമ പ്രശ്നം ഒഴിവാക്കാൻ, കേണൽ മൺറോയുടെയും ജനങ്ങളുടെയും നിർദ്ദേശപ്രകാരം ഇട്ടൂപ്പ് റമ്പാൻ മെത്രാനാകുന്നതിനു തെരഞ്ഞെടുക്കപ്പെട്ടു. (കേണൽ മൺറോ, ആഗസ്റ്റ് 7. 1815 ന് സി. എം. എസ്. സെക്രട്ടറിക്കു മദ്രാസിലേക്ക് അയച്ച കത്ത്, 1816 ലെ മിഷനറി രജിസ്റ്ററിൽ കാണുന്നതിൽ, അദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടു എന്നു പറയുന്നു.)

9. 990– മീനം 9–ന് (1815 മാർച്ച് 21) ഇട്ടൂപ്പ് റമ്പാൻ, ആഞ്ഞൂർ മെത്രാനിൽ നിന്നു (കിടങ്ങൽ മാർ പീലക്സിനോസ്) മെത്രാൻ അഭിഷേകം പ്രാപിച്ചു.

10. 991 മകരം 21 (1816 ജനുവരി)ന് മാർ ദീവന്നാസ്യോസിനെ അനുസരിച്ചു കൊള്ളണം എന്നു രാജകീയ വിളംബരം പ്രസിദ്ധീകരിച്ചു.

11. 992 വൃശ്ചികം 12(1816 നവംബർ 24) ന് മാർ ജോസഫ് ദീവന്നാസ്യോസ് കാലം ചെയ്തു.

—0—

## ദേശീയ ഉത്സവം

വൃശ്ചികം 12–ന് പുലിക്കോട്ടിൽ തിരുമേനിയുടെ (കാലംചെയ്ത അച്ചന്റെ) ശ്രാദ്ധദിനം കുന്നംകുളത്ത് ഒരു ദേശീയ ഉത്സവമായി ആചരിച്ചുവരുന്നു. കുന്നംകുളത്ത് അന്ന് സ്കൂളുകൾക്കെല്ലാം അവധിയാണ്. കടകളും വീടുകളും തെരുവുകളും അന്ന് കമനീയമായി അലങ്കരിക്കുന്നു തലേദിവസം സന്ധ്യാനമസ്കാരത്തിനും റാസയ്ക്കുംശേഷം പട്ടണംചുററി അതിഗംഭീരമായ ഒരു ഘോഷയാത്ര നടത്താറുണ്ട്. ജാതിമതഭേദമെന്യേ സകലരും ആ ഘോഷയാത്രയിൽ സംബന്ധിക്കുന്നു.

പെരുന്നാളിനോടനുബന്ധിച്ച് ഉച്ചതിരിഞ്ഞ് റാസയ്ക്കുശേഷം സമൂഹസദ്യ നടത്തുന്നു ഉദ്ദേശം ഇരുന്നൂറുപറ അരി ഈ സദ്യയ്ക്ക് ഉപയോഗിക്കുന്നു

ഫാ. ജോസ് പുലിക്കോട്ടിൽ





# പഴയസെമിനാരി സ്ഥാപനം

വർഗീസ് ജോൺ, തോട്ടപ്പുഴ

കണ്ടനാട്ടു മർത്തമറിയം (സെൻറ് മേരീസ്) പള്ളിയിൽവച്ചു 985 ചിങ്ങം ഒന്നാം തീയതി ആറാം മാർത്തോമ്മാ മെത്രാന്റെ നാല്പതാം ചരമദിവസം അടിയന്തിരത്തിൽ സംബന്ധിച്ച 54 പള്ളികളുടെ പ്രതിനിധിയോഗമാണു പഴയ സെമിനാരി സ്ഥാപനത്തിലേക്കു നയിച്ച തീരുമാനങ്ങളെടുത്തത്. 1809 ആഗസ്റ്റ് 13–ാം തീയതി ഞായറാഴ്ചയാണ് ഈ യോഗം കൂടിയതെന്നു കരുതുന്നു. ഏഴാം മാർത്തോമ്മാ മെത്രാൻ കാലം ചെയ്തതു 1809 ജൂലൈ 4 (984 മിഥുനം 22)–ാം തീയതി ചൊവ്വാഴ്ചയാണ്. കണ്ടനാട്ടുയോഗത്തിന്റെ എട്ടാമത്തെ തീരുമാനം താഴെ ചേർക്കുന്നു.

'തെക്കും വടക്കും സുറിയാനിക്കാരുടെ പൊതുവിലുള്ള ഉപകാരത്തിനു വേണ്ടി ഓരോ പഠിത്ത വീടു തീർപ്പിക്കയും അതിൽ ഓരോ മല്പാന്മാർ ഇരുന്നു പൈതങ്ങളെയും ശെമ്മാശന്മാരെയും വേദന്യായത്തിലും മററും പഠിപ്പിക്കയും പള്ളികളിൽ നിന്നു വരിയിട്ടു മുതൽ എടുത്ത് ഇവരുടെ ചെലവു നടത്തിക്കയും ശെമ്മാശന്മാർക്കും പട്ടക്കാർക്കും പള്ളിക്കടുത്ത ക്രമങ്ങൾ വശമായാൽ യോഗ്യതപോലെ മല്പാന്മാരുടെ എഴുത്തോടുകൂടി യജമാന സ്ഥാനത്തുനിന്നു കൂദാശ പ്രവൃത്തികൾ തികച്ചു കൊടുത്ത് അനുവാദം വാങ്ങിച്ചു നടക്കാം' (ഇട്ടൂപ്പ് റൈട്ടർ, മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ സഭാചരിത്രം (1906) p 156).

സെമിനാരി കോട്ടയത്തു സ്ഥാപിച്ചതിനെപ്പററി ഇട്ടൂപ്പിന്റെ ചരിത്രത്തിൽ നിന്ന്:–'.... .. സുറിയാനിക്കാർക്കു പൊതുവിൽ ഉപകാരത്തിനു വേണ്ടി ഒരു പഠിത്തവീടു പണിയിപ്പിക്കുന്നതിന് ഇട്ടൂപ്പുറമ്പാനെ ഭരമേല്പിച്ചു. പണിവകയ്ക്കു 1809–ാമാണ്ടു മുതൽ 1313–ാമാണ്ടുവരെ നാലാണ്ടത്തെ വട്ടിപ്പണം കൂടിയ തന്ന വരാഹൻ 900–ക്കു തലരൂപാ 3360 കണ്ടനാട്, മുളന്തുരുത്തി, നടമെൽ, കരിങ്ങാച്ര, ചാട്ടുകുളങ്ങരെ ഈ പള്ളിക്കാരോടും പാലാ കൊച്ചിട്ടൻ, ഇട്ടിമാത്തുതരകൻ ഇവരോടും പറ്റുചീട്ട് എഴുതി വാങ്ങിച്ചുകൊണ്ടു രൂപാ മൂവായിരത്തി മുന്നൂററിഅറുപതും ഇട്ടൂപ്പു റമ്പാനെ ഏല്പിച്ചു പഠിത്ത വീടിനു കോട്ടയത്തു റമ്പാൻ ബോധിച്ച സ്ഥലത്ത് ആറുണ്ട് സ്ഥലം അളന്നു കൊടുത്തേക്കവണ്ണം തഹസീൽദാർക്ക് ഉത്തരവും കൊടുത്ത് ഇട്ടൂപ്പു റമ്പാനെയും ആ ശേവരത്തിലുള്ള പള്ളിക്കാരെയും 989 മകരം ആദിയിൽ യാത്ര പറഞ്ഞയച്ചു.... ' (p. 187)

'സെമിനാരി പണിക്ക്, നാലു കാലത്തെ പലിശപ്പണവും വാങ്ങിച്ചു കോട്ടയത്തു വന്നു ഗോവിന്ദപുരം എന്ന പ്രദേശത്തു സെമിനാരിക്കു പണിയും തുടങ്ങി ...' എന്നു നിരണം ഗ്രന്ഥവരിയിൽ കാണുന്നു.

നാലു വർഷത്തെ വട്ടിപ്പണ പലിശ (3360 രൂപാ) വാങ്ങിയതിനു ശേഷമാണ് ഇട്ടൂപ്പു റമ്പാൻ സെമിനാരി പണിയാരംഭിച്ചത് എന്നു സ്പഷ്ടമാണ്. 1808 ഡിസംബർ ഒന്നിനാണു വട്ടിപ്പണം നിക്ഷേപിച്ചത്. എട്ടാം മാർത്തോമ്മാ മെത്രാൻ ഒരു വർഷത്തെ പലിശ വാങ്ങിയിരുന്നു (ഇട്ടൂപ്പ്, p. 160). ഏഴാം മാർത്തോമ്മാ മെത്രാനാണ് ആദ്യവർഷത്തെ പലിശ വാങ്ങിയതെന്നു ചില ഗ്രന്ഥങ്ങളിൽ പറയുന്നതു ശരിയല്ല. 1809 ഡിസംബർ ഒന്നു മുതൽ 1813 ഡിസംബർ ഒന്നു വരെയുള്ള നാലു വർഷത്തെ പലിശ 1813 ഡിസംബർ ഒന്നിനു ശേഷമായിരിക്കാം റമ്പാനെ ഏല്പിച്ചതു. 989 മകരം ആദ്യസമയത്തു (1814 ജനുവരി) കേണൽ മൺറോ റമ്പാനെയും കൂട്ടരെയും കോട്ടയത്തേക്കു പറഞ്ഞയയ്ക്കുകയും ചെയ്തു.

'....റമ്പാൻ പഠിത്തവീടു പണിയുന്നതിനു .... മുതലും വാങ്ങി കോട്ടയത്തു വന്നു ... 1813–നു കൊല്ലം 989–ാമാണ്ടു കുംഭമാസം 3–ാം നു കോട്ടയത്തു സെമിനാരിക്കു കല്ലിട്ടു പണി ആരംഭിക്കയും ചെയ്തു ....റമ്പാന്റെ പട്ടപ്രകാരം 990 മീനമാസത്തിൽ പണികൾ മിക്കതും കുറവു തീർത്തശേഷം....' പഠിത്തം തുടങ്ങി–' ഇട്ടൂപ്പു തുടർന്നു പറയുന്നു (p. 188)

ഇട്ടൂപ്പ് കൊടുത്തിരിക്കുന്ന ഇംഗ്ലീഷ് (A.D.) വർഷവും കൊല്ലവർഷവും (M. E) തമ്മിൽ പൊരുത്തപ്പെടുന്നില്ല. ഇട്ടൂപ്പിന്റെ ചരിത്രത്തിൽ ഇപ്രകാരമുള്ള പല ഉദാഹരണങ്ങളും ചൂണ്ടിക്കാണിക്കാനുണ്ട്. 989 കുംഭം 3, 1814 ഫെബ്രുവരി മാസത്തിലാണു വരേണ്ടത്. കൊല്ലവർഷം ക്രിസ്ത്വാബ്ദം ആകുന്നതിനു ചിങ്ങം മുതൽ ധനു പകുതിവരെ 824–ം ധനു പകുതി മുതൽ കർക്കടകം വരെ 825–ം ആണു കൂട്ടേണ്ടതു്.

മലയാളക്കണക്കിനു 989 കുംഭം 3, 1814 ഫെബ്രുവരി 12 ശനിയാഴ്ചയാണ് (തിരുവനന്തപുരം പബ്ലിക് ലൈബ്രറിയിൽ നിന്നു ലഭിച്ചതാണ് ഈ വിവരം.) സുറിയാനി കണക്കിന് ഈ തീയതി 1814 ഫെബ്രുവരി 15 ചൊവ്വാഴ്ചയുമാണു വരുന്നത്. 19—ാം ശതകത്തിലെ സുറിയാനി കണക്കു (ജൂലിയൻ)തീയതി ഇംഗ്ലീഷ് (ഗ്രിഗോറിയൻ) തീയതിയാക്കാൻ 12 കൂട്ടണം. 20, 21 നൂററാണ്ടുകളിൽ 13 ആണു കൂട്ടേണ്ടതു്.

മുൻ കാലങ്ങളിൽ തീയതി രേഖപ്പെടുത്തുന്നതിനു സുറിയാനി കണക്കു് ആണു കൂടുതലും ഉപയോഗിച്ചിട്ടുള്ളതു്. ആ നിലയ്ക്കു് 1814 ഫെബ്രുവരി 15—ാം തീയതി ചൊവ്വാഴ്ചയായിരിക്കാം പഴയ സെമിനാരിക്കു കല്ലിട്ടതു്. തച്ചു ശാസ്ത്രപ്രകാരം ശനിയാഴ്ച പുതിയ പണി ആരംഭിക്കയില്ലെന്നും ചൊവ്വാഴ്ച ഇതിനു നല്ല ദിവസമാണെന്നും പറയപ്പെടുന്നു. (ഇതിനെപ്പററി ആധികാരികമായ വിവരം ലഭിച്ചിട്ടില്ല). 990 മീനമാസത്തിൽ (1815 മാർച്ച്—ഏപ്രിൽ) പഠനം ആരംഭിച്ചുവെന്നു കാണുന്നതിനാൽ ഒരു വർഷംകൊണ്ടു പണി പൂർത്തിയായതായി കരുതാം.

പഴയ സെമിനാരിസ്ഥാപനം നടന്ന തീയതിയായി 1813, 1813 ഫെബ്രുവരി 12, 1813 ഫെബ്രുവരി 18 എന്നിവയാണു ചില ഗ്രന്ഥങ്ങളിൽ കാണുന്നതു്. ഈ തീയതികളൊന്നും ശരിയല്ലെന്നു് ഇതിൽനിന്നു വ്യക്തമാണല്ലോ.

988 മീനം 18(1813 മാർച്ച്)നു് എട്ടാം മാർത്തോമ്മാമെത്രാനു മദ്രാസ് ഗവൺമെൻറിൽനിന്നു ലഭിച്ച 17 ചോദ്യങ്ങൾക്കു 988 മേടം 20 (1813 ഏപ്രിൽ) നു് മെത്രാൻ കൊടുത്ത മറുപടിയിൽ 'പട്ടക്കാരുടെയും അത്മായക്കാരുടെയും വിദ്യാഭ്യാസത്തിനു പ്രത്യേകിച്ചു സ്ഥലങ്ങളൊന്നും നിശ്ചയിച്ചു ചട്ടം കെട്ടിയിട്ടില്ല' എന്നു പറയുന്നുണ്ടു് (ഇട്ടൂപ്പ്, p. 180 ഏഴാം ചോദ്യവും ഉത്തരവും), ഈ കാലത്തു് മെത്രാനും റമ്പാനും തമ്മിൽ വിരോധമായിരുന്നുവെങ്കിൽ കൂടി. 1813 ഫെബ്രുവരിയിൽ (988 കുംഭം 3) പഴയ സെമിനാരിക്കു കല്ലിട്ടിരുന്നുവെങ്കിൽ ആ വിവരം മറുപടിയിൽ ചേർക്കുമായിരുന്നു.

1813 നവംബർ മാസത്തിൽ സെമിനാരി സ്ഥാപിച്ചിരിക്കുന്ന സ്ഥലം സംഭാവനയായി ലഭിച്ചുവെന്നും 1814 ഫെബ്രുവരി മാസത്തിൽ സെമിനാരി പണി ആരംഭിച്ചുവെന്നും David Daniel 'The Orthodox Church of India' 1986 (Page 143, 602) എന്ന ഗ്രന്ഥത്തിൽ പറയുന്നു.





സെമിനാരി സ്ഥാപിച്ചിരിക്കുന്ന സ്ഥലത്തിൻെറ നിനവിൽ '.......990 കാർത്തിക 6—ാം തീയതി മുതൽ .......പണിയുന്നതിനു് അനുഭോഗക്കൊഴുവായി കൊടുത്തിരിക്കുന്നു.... ' എന്നു കാണുന്നു. (ഇസഡ്. എം. പാറേട്ട്, മലങ്കരനസ്രാണികൾ Vo. III' 1976 p. 98). 'കാർത്തിക' തമിഴ് മാസമായ 'കാർത്തികൈ'യോ ശകാബ്ദത്തിലെ (Saka Era) 'കാർത്തിക'യോ ആണെന്നു കരുതുന്നു. തമിഴിലെ 'കാത്തികൈ' മലയാളത്തിലെ വൃശ്ചിക മാസവുമായി ചേർന്നുവരുന്നു. കൊല്ലവർഷത്തോടു മാസങ്ങളുടെ തമിഴ് പേരുകൾ ചേർക്കുന്നരീതി മുൻകാലത്തുണ്ടായിരുന്നു. ഉദാ:— ആനി (മിഥുനം), ആടി(കർക്കിടകം)തൈ (മകരം). അങ്ങനെയെങ്കിൽ 990 കാത്തിക 6-ാംതീയതി, 1814 നവംബർ 20—നോടു് അടുത്തുവരും. ശകാബ്ദത്തിലെ 'കാർത്തിക' ആണെങ്കിൽ 1814 ഒക്ടോബർ അവസാനമായിരിക്കും. ശകാബ്ദത്തിലെ കാർത്തികമാസം ഇപ്പോൾ ഒക്ടോബർ 23 മുതൽ നവംബർ 21 വരെയാണ്. (കലണ്ടർ കാണുക). ഈ നിനവു് എഴുതിയതു് 990 ധനു 6ാം തീയതിയാണെന്നു് ഇ. എം. ഫിലിപ്പ് (മാർത്തോമ്മാശ്ലീഹായുടെ ഇൻഡ്യൻസഭ, 1951, p. 479) പറയുന്നു. ഇതു് 1814 ഡിസംബർ ആയിരിക്കും. കൊല്ലവർഷം 990—ാം ആണ്ടു് 1814 ആഗസ്റ്റ് പകുതി മുതൽ 1815 ആഗസ്റ്റ് പകുതിവരെയുള്ള കാലമാണ്. കാർത്തികമാസത്തെക്കുറിച്ചുള്ള നിഗമനം ശരിയല്ലെങ്കിൽ തന്നെ നിനവിൽ പറയുന്ന തീയതി 990 കാർത്തിക 6—1814 ആഗസ്റ്റ് മാസത്തിനു ശേഷമുള്ളതാണെന്നു് ഉറപ്പായി പറയാം.

ഇട്ടൂപ്പ് റൈട്ടറുടെ പഴയ രീതിയിലുള്ള തീയതി 989 കുംഭം 3—ശരിയാണെങ്കിൽ നിനവു പുറപ്പെടുവിക്കുന്നതിനു മുമ്പേ വാക്കാലുള്ള ഉറപ്പിൻമേൽ സെമിനാരിക്കു കല്ലിട്ടു പണി തുടങ്ങിയിരിക്കണം. 'നിനവ്' എന്ന വാക്കിനു 'കല്പന, ഓർമ്മക്കുറിപ്പ്' എന്നെല്ലാം അർത്ഥമുണ്ടു് (ശബ്ദതാരാവലി, ശ്രീകണ്ഠേശ്വരം).

നിരണം ഗ്രന്ഥവരി, ഇടവഴീക്കൽ കുടുംബത്തിലെ നാളാഗമ പുസ്തകം തുടങ്ങിയ പുരാതന രേഖകളിലൊന്നും പഴയ സെമിനാരി സ്ഥാപനത്തിൻെറ കൃത്യമായ തീയതി പറയുന്നില്ല. പുകടിയിൽ ഇട്ടൂപ്പ് റൈട്ടറുടെ 'മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ സഭാചരിത്രം' എന്ന ഗ്രന്ഥത്തിൽ മാത്രമാണു തീയതി കൊടുത്തിട്ടുള്ളതു്. ഇതിനെ അടിസ്ഥാനമാക്കിയാണു് മററുള്ളവർ ചരിത്രമെഴുതിയിട്ടുള്ളതു്. അച്ചടി പിശകുകൊണ്ടോ അശ്രദ്ധകൊണ്ടോ ഇട്ടൂപ്പിൻെറ ചരിത്രത്തിൽ പല പിശകുകളും വന്നുകൂടിയിട്ടുണ്ടു്. പഴയസെമിനാരി സ്ഥാപനം '989 കുംഭം 3 നു്' എന്നു് ഇട്ടൂപ്പു പറയുന്നതിനെ അടിസ്ഥാനമാക്കിയാണു് ഈ ലേഖനം തയ്യാറാക്കിയിരിക്കുന്നതു്. ഈ തീയതി കൃത്യമാണോ എന്നു പരിശോധിക്കാൻ നിവൃത്തിയില്ല. ഏതായാലും 1814 നു മുമ്പു സെമിനാരിക്കു് അടിസ്ഥാനമിട്ടിട്ടില്ല എന്നു് ഉറപ്പായി പറയാൻ കഴിയും. 00

## പുലിക്കോട്ടിൽ തിരുമേനിയും പഴഞ്ഞിപ്പള്ളിയും

പുലിക്കോട്ടിൽ തിരുമേനിയുടെ മാതൃഭവനം പഴഞ്ഞിയിലായിരുന്നു. ബാല്യകാലത്തു് മാതാവിനോടൊപ്പം പഴഞ്ഞിപ്പള്ളിയിൽ വരാറുണ്ടായിരുന്ന് ബാലൻ പള്ളി വികാരിയുമായി പലപ്പോഴും സമയം ചെലവഴിക്കുക പതിവായിരുന്നു. ബാലൻെറ ദൈവീകകാര്യങ്ങളോടുള്ള താൽപര്യം മനസ്സിലാക്കിയ വൈദികൻ മാതാപിതാക്കളുടെ അനുവാദത്തോടുകൂടി ബാലനെ സുറിയാനി പഠിപ്പിക്കുവാൻ തുടങ്ങി. പഴഞ്ഞിപ്പള്ളി വികാരിയായിരുന്ന ഈ വൈദികനാണു് പുലിക്കോട്ടിൽ തിരുമേനിയെ പൗരോഹിത്യ പാതയിലേയ്ക്കു് കൈപിടിച്ചു് നയിച്ചതു്. വൈദികനാകാനുള്ള പ്രചോദനം ലഭിച്ച ഈ ദേവാലയത്തെ തിരുമേനി എന്നും സ്മരിച്ചിരുന്നു. 1815-മാർച്ച് 21-നു് പുലിക്കോട്ടിൽതിരുമേനിയുടെ മെത്രാപ്പോലീത്താസ്ഥാനാരോഹണത്തിനു് സാക്ഷ്യം വഹിക്കുവാനും പഴഞ്ഞിപ്പള്ളിയ്ക്കാണു് ഭാഗ്യമുണ്ടായതു്.

സുകു പഴഞ്ഞി

# പിതാക്കന്മാരെ അനുകരിപ്പിൻ

വി. മാർത്തോമ്മാ ശ്ലീഹാ മലങ്കരസഭയെ ഭരമേല്പിച്ചതന്ന സത്യവിശ്വാസവും ദൈവഹിതാനുഗ്രഹങ്ങളും മാതൃകാപൂർവ്വം തലമുറകൾക്ക കൈമാറിയ പൂർവ്വപിതാക്കന്മാരെ ആദരിക്കാനും, കർത്താവിൽ ധന്യമായിരുന്ന അവരുടെ വിശ്വാസത്തിനെ അനുകരിപ്പാനും (എബ്രാ 13:7) നാം എത്രയോ കടപ്പെട്ടിരിക്കുന്നു. വിശിഷ്യാ ശ്ലൈഹികപിന്തുടർച്ചയനുസരിച്ച് തനിക്ക ലഭിച്ച മലങ്കരയിലെ കുഞ്ഞാടുകളേയും, പെണ്ണാടുകളേയും, മുട്ടാടുകളേയും ആത്മീയമായും, ഭൗമികമായും സത്യത്തിൽ പാലിക്കുവാനും, പുരോഗതിയുടെ പന്ഥാവുകളിലേക്ക് ജനത്തെ നയിക്കുന്നതിന് ഒരു നൂതന ഭാഷാവിജ്ഞാനത്തിനു തുടക്കം കുറിക്കാനും പരിശുദ്ധാത്മാവിനാൽ രണ്ടു ശതാബ്ദങ്ങൾക്കുമുമ്പ് നിയോഗിക്കപ്പെട്ട പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനിയെ ഓർക്കുമ്പോൾ ഓർത്തഡോക്സ് സഭയ്ക്കോ, മലങ്കരയിലെ മാർത്തോമ്മാ ക്രിസ്ത്യാനികൾക്കോ മാത്രമല്ല മലയാളക്കരയിലെ ഓരോ പൗരനും ആ പാദാരവിന്ദങ്ങളെ നമസ്കരിക്കാൻ തയ്യാറാകും. അദ്ദേഹത്തിൻെറ ക്രാന്തദർശിത്വത്തിൻെറ ഫലമാണ് കോട്ടയം പഴയ സെമിനാരിയെന്നും, അതേ സെമിനാരിയിലാണ് കേരളത്തിൽ ആദ്യമായി ഇംഗ്ലീഷുവിദ്യാഭ്യാസം ആരംഭിച്ചതെന്നും പറയുമ്പോൾ ശാസ്ത്രകേരളത്തിൻെറ ഓരോ വിജ്ഞാനശാഖയിലും ഇന്നും അദ്ദേഹം നിറഞ്ഞുനില്ക്കുന്നു എന്നു സമ്മതിക്കേണ്ടിവരും.

ശ്ലീഹന്മാരെയും, അവർ കാണിച്ചുതന്ന മാതൃകപ്രകാരം നടക്കുന്നവരേയും അനുകരിക്കുവാൻ വി. പൗലോസ് ഫിലി 3:17 ൽ ആഹ്വാനംചെയ്തിരിക്കുന്നു. സഭ ശ്ലീഹന്മാരെ അനുകരിപ്പാൻ തക്കവണ്ണം തങ്ങൾ മാതൃകകാട്ടിയതായി 2. തെസ്സ 3:9—ൽ പ്രതിപാദിക്കുക മാത്രമല്ല, തെസ്സലോനിക്കയിലെ സഭ ശ്ലീഹന്മാർക്കും കർത്താവിനും അനുകാരിയായിത്തീർന്നതിനാൽ അവർ മറ്റു പ്രദേശങ്ങൾക്കും മറ്റു സഭകൾക്കും മാതൃകയായിട്ടു മാറുകയും ചെയ്തു (1 തെസ്സ 1:7, 8). സ്തുതി ചൊവ്വാകപ്പെട്ട വിശ്വാസത്തിൽ ഉറച്ചുനിന്നുകൊണ്ട് ആത്മീകാഭിവൃദ്ധിക്കുതകുന്ന സെമിനാരി സ്ഥാപിക്കുവാനും, ഭൗമികവിദ്യാഭ്യാസത്തിനു നവോത്ഥാനം നല്കുവാനും മലങ്കര മെത്രാപ്പോലീത്ത ആയിരുന്ന ജോസഫ് മാർ ദീവന്നാസ്യോസ് നേതൃത്വം നല്കിയത് മലങ്കരസഭ എല്ലാവർക്കും മാതൃകയാകേണ്ടതിനു തന്നെയായിരുന്നു.

പിതാക്കന്മാരുടെ കാൽപ്പാടുകളെ പിന്തുടരാനും, അവരെ അനുകരിക്കാനുമാണ് വി. വേദപുസ്തകം കർശനമായി നിർദ്ദേശിക്കുന്നത്. ''സഹോദരന്മാരെ നിങ്ങൾ എല്ലാവരും എന്നെ അനുകരിപ്പിൻ. ഞങ്ങൾ നിങ്ങൾക്കു കാണിച്ച മാതൃകപ്രകാരം നടക്കുന്നവരേയും കുറിക്കൊൾവിൻ'' (ഫിലി 3:17). മാത്രമല്ല, 1 കൊരി 4:14—16 വാക്യങ്ങൾ വായിക്കുമ്പോൾ ''നിങ്ങളെ നാണിപ്പിപ്പാനല്ല, എൻെറ പ്രിയമക്കളോടെന്നപോലെ ബുദ്ധി പറഞ്ഞുകൊണ്ട് ഇതെഴുതുന്നു. നിങ്ങൾക്ക് ക്രിസ്തുവിൽ പതിനായിരം

---

പോൾ സിനിരാജ് മുഹമ്മദ്
(മലങ്കര സഭാ മിഷനറി)

---

ഗുരുക്കന്മാരുണ്ടെങ്കിലും പിതാക്കന്മാർ ഏറെയില്ല. ക്രിസ്തുയേശുവിൽ ഞാനല്ലോ നിങ്ങളെ സുവിശേഷത്താൽ ജനിപ്പിച്ചത്. ആകയാൽ എൻെറ അനുകാരികൾ ആകുവിൻ എന്നു ഞാൻ നിങ്ങളെ പ്രബോധിപ്പിക്കുന്നു''. 'പ്രിയമക്കളോടെന്നപോലെ' എന്നപ്രയോഗത്തിൽനിന്നും വി. പൗലോസ് കൊരിന്തിലെ സഭയ്ക്കു പിതാവാണെന്നു വ്യക്തം. 2 കൊരി 6:13—ലും ഇതു കാണാം. പിതാവെന്ന സ്ഥാനം വൃഥാ എടുക്കുകയല്ല, മറിച്ച് കൊരിന്തിലെ സഭയെ ക്രിസ്തുയേശുവിൽ വീണ്ടും ജനിപ്പിക്കുവാൻ തനിക്കു കഴിഞ്ഞതുകൊണ്ടുതന്നെ. പുരാതനസഭകളിൽ പട്ടക്കാർക്ക് അച്ചനെന്ന് മലയാളത്തിലും, Father എന്ന് ഇംഗ്ലീഷിലും സംബോധന ചെയ്യാറുണ്ട്. Father എന്നാൽ ജനയിതാവ്, പിതാവ് എന്നൊക്കെയാണർത്ഥം. പട്ടത്വത്തെ

## 'മലങ്കരസഭാജ്യോതിസ്'

മലങ്കരസഭയുടെ 'ബീക്കൺ' ആണ് പഴയ സെമിനാരി. പുലിക്കോട്ടിൽ തിരുമേനി കത്തിച്ചു വച്ചതായ ദീപസ്തംഭമാണത്. വൈദിക സെമിനാരി സ്ഥാപിച്ചതിലൂടെ മലങ്കര ഓർത്തഡോക്സ് സഭയുടെ പെരുമയെ ആഗോളതലത്തിലേക്കുയർത്തിയ ദാർശനികനാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്. ഓർത്തഡോക്സ് സഭയുടെ സിരാകേന്ദ്രമായി കോട്ടയം പട്ടണത്തെ രൂപാന്തരപ്പെടുത്തിയത് പഴയ സെമിനാരിയാണ്. അവിടെനിന്നാണ് എം. ഡി. സെമിനാരിയും ദേവലോകവും എല്ലാം ആരംഭിച്ചത്. ഇതിന്റെയെല്ലാം പിന്നിലെ 'രാജശില്പി'യായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്.

'ജ്യോതിസ്സ്'' എന്ന വാക്കിന് സൂര്യൻ എന്നർത്ഥം. പ്രകാശവും തേജസ്സും പരത്തുന്ന സൂര്യൻ മററുള്ളവർക്കുവേണ്ടി പ്രകാശിക്കുന്നു; ജീവിക്കുന്നു 'മലങ്കരസഭാ ജ്യോതിസ്സ്'' എന്ന നാമധേയം പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് തികച്ചും അന്വർത്ഥമാണ്. കാലഘട്ടത്തിനനുസൃതമായ ക്രാന്തദർശിത്വത്തോടെ, പഴയ സെമിനാരി സ്ഥാപിച്ച് അന്ധകാരാവൃതമാകാമായിരുന്ന മലങ്കരസഭാ ചരിത്രത്തെ പ്രദീപ്തമാക്കിയ, പ്രകാശവും തേജസ്സും പ്രോജ്ജ്വലിപ്പിക്കുന്ന സൂര്യനാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്.

വൈദേശികരുടെ ക്രൈസ്തവകാഴ്ചപ്പാടുകൾ ഓർത്തഡോക്സ് വിശ്വാസത്തെ തകിടംമറിക്കുമെന്നു കണ്ടപ്പോൾ അതിനെതിരെ അഗ്നിപോലെ ജ്വലിച്ച് ഓർത്തഡോക്സ് വിശ്വാസത്തിന്റെ കാവൽഭടനായി അദ്ദേഹം നിലകൊണ്ടു. വിശ്വാസത്തിൽ ഓർത്തഡോക്സും വീക്ഷണത്തിൽ വിപ്ലവകാരിയുമായിരുന്ന അദ്ദേഹം കണ്ണിലെ കൃഷ്ണമണിപോലെ ഓർത്തഡോക്സ് വിശ്വാസത്തെ പരിപാലിച്ചു പ്രപഞ്ച സൃഷ്ടാവു നല്കിയ ബുദ്ധിയെയും, ജ്ഞാനത്തെയും, അവസരങ്ങളെയും ശരിയായ രീതിയിൽ വിനിയോഗിച്ച്, സ്വന്തം സമുദായത്തിന്റെയും നാടിന്റെയും സമഗ്ര പുരോഗതിക്കുവേണ്ടി അദ്ദേഹം പ്രയത്നിച്ചു പ്രാർത്ഥന, നോമ്പ്, ഉപവാസം എന്നിവ വഴി ദൈവത്തിൽ നിന്നും അനുഗ്രഹങ്ങൾ പ്രാപിച്ച്, സൂര്യന്റെ പ്രകാശംകൊണ്ട് ശോഭിക്കുന്ന ചന്ദ്രനെപ്പോലെ കേരളത്തിലെ മുഴുവൻ സുറിയാനി ക്രിസ്ത്യാനികളുടെയും പുരോഹിതനായി—പുരോഹിതൻ എന്ന വാക്കിന്റെ അർത്ഥം 'മുമ്പെ നടക്കുന്നവൻ/നില്ക്കുന്നവൻ—ദൈവത്തിന്റെ സഭയെ ആത്മീയ അധികാരത്തിന്റെ അംശവടി കൈയിലെടുത്ത് കൊണ്ട് അദ്ദേഹം നയിച്ചു ഇന്നും, പുണ്യസ്മരണകളിലൂടെ, ചരിത്രത്തിലൂടെ, ചരിത്രസാക്ഷ്യങ്ങളിലൂടെ 'മലങ്കരസഭാ ജ്യോതിസ്സായ' ആ പരിശുദ്ധ പിതാവിനെ നമ്മൾ അറിയുന്നു. ആ 'നിത്യജ്യോതിസ്സി'ന്റെ അമരാനുഗ്രഹകിരണങ്ങളാൽ അഭിഷിക്തരാകുന്നു.

('ജ്യോതിസ്സ്'' എന്ന വാക്കിന് സൂര്യൻ, പ്രകാശം, തേജസ്സ്, നക്ഷത്രം, ദർശനം, അഗ്നി, ചന്ദ്രൻ, മിന്നാമിനുങ്ങ്, കൃഷ്ണമണിയുടെ മദ്ധ്യത്തിലുള്ള ബിന്ദു, രശ്മി, ആകാശം, ഗ്രഹം, മിന്നൽ, ജ്യോതിർശാസ്ത്രം എന്നീ 14 അർത്ഥങ്ങളുണ്ട്. ശബ്ദതാരാവലിയിൽ നിന്ന്)

അംഗീകരിക്കുന്ന പ്രൊട്ടസ്റ്റന്റ് സഭകളിൽ പട്ടക്കാരെ അച്ചൻ എന്നു മലയാളത്തിൽ വിളിക്കാറുണ്ടെങ്കിലും (പൗരസ്ത്യസഭകളിൽനിന്നും കടമെടുത്ത പാരമ്പര്യം) ഇംഗ്ലീഷിൽ Father എന്ന് സംബോധന ചെയ്യാറില്ല, പാസ്റ്റർ എന്നാണു പയോഗിക്കുന്നത്. പാസ്റ്റർ എന്നാൽ മേയ്ക്കുന്നവൻ, വചനത്തെ പരിശീലിപ്പിക്കുന്നവൻ എന്നേ അർത്ഥമുള്ളു. വി. പൗലോസ് പറയുന്നത് 'ക്രിസ്തുവിൽ നിങ്ങൾക്ക് പതിനായിരം ഗുരുക്കന്മാർ (Pastors) ഉണ്ടെങ്കിലും, പിതാക്കന്മാർ (Fathers) ഏറെയില്ല'. ഞാൻ നിങ്ങളെ സുവിശേഷത്താൽ ജനിപ്പിച്ച പിതാവായിരിക്കുന്നു. ഈ ആശയത്തിലാണ് തിമോത്തിയോസിനെ മകനായും (1 കൊരി 4:17), ഒനേസിമോസിനെ ജനിപ്പിച്ചതായും (വാ. 10) പൗലോസ് അവകാശപ്പെടുന്നത്. ആകയാൽ വി. പൗലോസിനെ അനുകരിക്കുവാൻ സഭയ്ക്കു ആഹ്വാനം നൽകുന്നു. ഇതേ പ്രബോധനം 1 കൊരി 11:1 ലും ആവർത്തിച്ചു രേഖപ്പെടുത്തുന്നു.

വി. പൗലോസ് ജനിപ്പിച്ച കൊരിന്തിലെ സഭയും, ഫിലിപ്പിയായിലെ സഭയും, തെസ്സലോനിക്കയിലെ സഭയും മററും പൗലോസിനെ അനുകരിക്കുന്നുവെങ്കിൽ മാർത്തോമ്മാ ശ്ലീഹാ ജനിപ്പിച്ച മലങ്കരസഭ മാർത്തോമ്മാ ശ്ലീഹായെ അനുകരിക്കേണ്ടതു് വേദാനുസരണമാണെന്നു നിശ്ചയം. മാർത്തോമ്മാശ്ലീഹായുടെ പിൻഗാമികളെ നാം അനുകരിക്കുന്നതും ആവശ്യഘടകം തന്നെ. മാർത്തോമ്മാശ്ലീഹായുടേയും, മലങ്കരയിലെ പൂർവ്വപിതാക്കന്മാരുടേയും, പ്രത്യേകിച്ച് പുലിക്കോട്ടിൽ തിരുമേനിയുടേയും വിശ്വാസജീവിതത്തേയും മാതൃകയേയും അനുകരിച്ച് ക്രിസ്തീയസഭയെ പ്രോജ്ജ്വലീഭവിപ്പിക്കുവാൻ മലങ്കരസഭാമക്കൾക്കു് ഇടയായിത്തീരട്ടെ.

—0—



### ആർത്താററ് കുരിശ് സ്ഥാപനം.

മാർത്തോമാശ്ലീഹാ പാലയൂർ വന്നതിനു ശേഷം സമീപ പ്രദേശത്തുള്ള എയ്യാൽ, മററം എന്നീ സ്ഥലങ്ങളിലേക്കു് യാത്ര ചെയ്തതായും അവിടെ താമസിച്ചിരുന്ന യഹൂദന്മാരോട് സുവിശേഷം അറിയിച്ചതായും അനുമാനിക്കപ്പെടുന്നു. മേൽപ്പറഞ്ഞ സ്ഥലങ്ങളിൽ നൂററമ്പതിൽ പരം യഹൂദ കുടുംബങ്ങൾ താമസമുണ്ടായിരുന്നു. യഹൂദന്മാരുടെ കച്ചവടകേന്ദ്രങ്ങളായിരുന്നു ആ സ്ഥലങ്ങൾ. അവിടെ യഹൂദന്മാരുടെ സുന്നഗോഗുകൾ (യഹൂദന്മാരുടെ പള്ളി) ഉണ്ടായിരുന്നു. മോസസ് ബെൻസബത്തു് ആംബാലക്കു് എന്ന എഴുത്തുകാരൻ 1923—ൽ ലിബ്സനിൽ പ്രസിദ്ധീകരിച്ച ''കൊച്ചിയിലെ യഹൂദന്മാർ'' എന്ന പുസ്തകത്തിൽ മേലുദ്ധരിച്ചകാര്യങ്ങൾ വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. തിബർയ്യോസ് കൈസറുടെ രൂപമുള്ള ചെയ്യുക പതിവായിരുന്നു. ആത്താററ് കുന്നിൽ താമസിച്ചിരുന്ന ഗിരിവർഗ്ഗക്കാരിൽ പലരും ശ്ലീഹാ അറിയിച്ച സുവിശേഷം കേട്ട് ക്രിസ്ത്യാനികളായിത്തീർന്നു. അവരുടെ ആഗ്രഹപ്രകാരം ആത്താററ് കുന്നിൽ ശ്ലീഹാ ഒരു കുരിശു് സ്ഥാപിച്ചു എന്നാണ് ഐതിഹ്യം.

### ചാട്ടുകുളം

ഒരു ദിവസം ശ്ലീഹാ പാലയൂർക്ക് തിരിച്ചു പോകുമ്പോൾ, ആത്താററ് കുന്നിന്റെ താഴ്വരയിൽ അനേകം ആളുകൾ ചേർന്ന് വലിയൊരു കുളം കുഴിക്കുന്നതായി കണ്ടു. ഉദ്ദേശം അര ഏക്കർ സ്ഥലത്തു് കുഴിച്ച ആ കുളത്തിൽ നിന്നു് ഒരു തുള്ളി വെള്ളം പോലും അവർക്കു് കിട്ടിയില്ല. നിരാശരായി നില്ക്കുന്ന നമ്പൂതിരിമാരെ സമീപിച്ച് ശ്ലീഹാ ചോദിച്ചു. ''എന്തിനാണ് ഇത്രയും വലിയ ഒരു കുളം''

# പുലിക്കോട്ടിൽ തിരുമേനിയും ആർത്താററു പള്ളിയും

ഫാ. ജോസ് പുലിക്കോട്ടിൽ (വികാരി)

സ്വർണ്ണത്തിലും വെള്ളിയിലും നിർമ്മിച്ച ചില നാണയങ്ങൾ എയ്യാൽ ദേശത്തു് നിന്നു് അടുത്തകാലത്തു് (1945 ഒക്ടോബർ 15—ാം തീയതി) കണ്ടുകിട്ടുകയുണ്ടായി. ഈ നാണയങ്ങൾ യേശുക്രിസ്തുവിന്റെ കാലത്തു് ഉപയോഗത്തിലിരുന്നവയാണ്. നാണയങ്ങളിൽ ചിലതു് തൃശ്ശൂർ മ്യൂസിയത്തിൽ സൂക്ഷിച്ചിട്ടുണ്ട്.

കർത്തൃകല്പന പ്രകാരം കാണാതെ പോയ ഇസ്രയേൽ മക്കളോട് സുവിശേഷമറിയിപ്പാൻ തോമ്മാശ്ലീഹാ ചുമതലപ്പെട്ടവനായിരുന്നു. അവ തന്റെ സ്വന്തദേശക്കാരെ സന്ദർശിപ്പാനും അവരോട് സുവിശേഷം അറിയിപ്പാനുമായി മേല്പറഞ്ഞ സ്ഥലങ്ങളിലേക്കു് ശ്ലീഹാ പലപ്പോഴും പോകാറുണ്ടായിരുന്നു. പാലയൂർനിന്നു ഈ സ്ഥലങ്ങളിലേക്കു് അദ്ദേഹം യാത്രചെയ്യുമ്പോൾ വഴിമദ്ധ്യേ ആത്താററു് കുന്നിൽ (ഈ സ്ഥലത്തിന്റെ അന്നത്തെ പേർ അറിവില്ല.) വിശ്രമിക്കുകയും ഏകാന്ത ധ്യാനത്തിൽ വളരെ സമയം അവിടെ പ്രാർത്ഥിച്ചുകൊണ്ടിരിക്കുകയും

''ഭഗവാനെ തൊഴുന്നതിനുമുമ്പ് ശരീരം ശുദ്ധമാക്കാൻ'' നമ്പൂതിരിമാർ മറുപടി പറഞ്ഞു: ''ശരീരം ശുദ്ധമാക്കേണ്ടതു് ആവശ്യം. അതിനേക്കാൾ ആവശ്യം ഹൃദയശുദ്ധിയാണ്. ശുദ്ധിയുള്ള ഹൃദയത്തിൽ ഭഗവാനെ നമസ്കരിക്കണം. ഞാൻ ക്രിസ്തുവിന്റെ ശിഷ്യൻ—ക്രിസ്തു സർവ്വശക്തനാകുന്നു.'' ശ്ലീഹായുടെ വാക്കുകൾകേട്ട് നമ്പൂതിരിമാർ പൊട്ടിച്ചിരിച്ചു. അവർ പുച്ഛസ്വരത്തിൽ ശ്ലീഹായോടു ചോദിച്ചു. ''നിങ്ങളുടെ സർവ്വശക്തന് ഈ കുളത്തിൽ വെള്ളമുണ്ടാക്കാൻ കഴിയുമോ'' മന്ദസ്മിതത്തോടെ ഉറച്ച ശബ്ദത്തിൽ ശ്ലീഹാ പറഞ്ഞു. ''നിശ്ചയമായും'' ഉന്നതങ്ങളിലേക്കു് കണ്ണുകളുയർത്തി ശ്ലീഹാ പ്രാർത്ഥിച്ചു. ''സർവ്വശക്തനായ ക്രിസ്തുവേ നിന്റെ കൃപ ഇവർക്കു് നൽകണമേ.'' അദ്ദേഹം തന്റെ കയ്യിലിരുന്ന ചാട്ടകൊണ്ടു് ആ കുളത്തിൽ ആഞ്ഞടിച്ചു. നാലുഭാഗത്തു നിന്നും കുളത്തിലേക്കു് ജലം പ്രവഹിച്ചു. കുളം നിറഞ്ഞു. അത്ഭുതപരവശരായ നമ്പൂതിരിമാരോ

ട്ട് ക്രിസ്തുവിനെക്കുറിച്ച് ശ്ലീഹാ പ്രസംഗിച്ചു. നമ്പൂതിരിമാരിൽ പലരും ക്രിസ്തുവിൽ വിശ്വസിക്കുകയും ആ കുളത്തിൽ വെച്ച് അവർ സ്നാനമേല്ക്കുകയും ചെയ്തു. ചാട്ടകൊണ്ട് അടിച്ച കുളം ''ചാട്ടകുളം'' എന്ന പേരിൽ അറിയപ്പെടുന്നു. കുന്നംകുളം–ഗുരുവായൂർ റോഡിൽ ബസിൽ യാത്ര ചെയ്യുമ്പോൾ ആത്താററ് പള്ളിക്കു സമീപം ഈ കുളം കാണാൻ കഴിയും. എത്ര കടുത്ത വേനലുണ്ടായിട്ടും ഇന്നുവരെ ആ കുളത്തിലെ വെള്ളം വററിയിട്ടില്ല. ഇന്നത്തെ ആത്താററുദേശം, ''ചാട്ടകുളങ്ങരെ'' എന്ന പേരിലാണ് പിന്നീട് അറിയപ്പെട്ടിരുന്നത്.

## ആർത്താററ് പള്ളി സ്ഥാപനം

കാലക്രമത്തിൽ വളരെയധികം ക്രിസ്ത്യൻ കുടുംബങ്ങൾ ചാട്ടകുളങ്ങര താമസമാക്കി. പുന്നത്തൂർ രാജാവും സാമൂതിരിമാരും തമ്മിൽ പലപ്പോഴായി നടന്ന ഘോരയുദ്ധങ്ങളിൽ പാലയൂർദേശം ഒരു യുദ്ധക്കളമായി മാറി. പല ക്രിസ്ത്യൻ കുടുംബങ്ങളും പാലയൂരിൽ നിന്നും ചാട്ടകുളങ്ങരയ്ക്ക് താമസം മാററി. (പുലിക്കോട്ടിൽ പകലോമററം കുടുംബത്തിലെ ചിലർ തെക്കൻ പ്രദേശങ്ങളിലേക്കും കുടിയേറി പാർത്തിട്ടുണ്ട്.) ക്രിസ്ത്യാനികൾ മാത്രം തിങ്ങിപ്പാർക്കുന്ന ഒരു ക്രിസ്ത്യൻ പട്ടണമായിത്തീർന്നു ചാട്ടകുളങ്ങര ദേശം. മാർത്തോമാശ്ലീഹാ കുരിശ് സ്ഥാപിച്ച സ്ഥലത്ത് ക്രിസ്ത്യാനികൾ മനോഹരമായ ഒരു പള്ളി പണിയിച്ചു. ''ചാട്ടകുളങ്ങരെ വി: ദൈവമാതാവിന്റെ പള്ളി''യെന്നാണ് അത് അറിയപ്പെട്ടിരുന്നത്.

## ടിപ്പുവിന്റെ ആക്രമണം

1789–ൽ ടിപ്പുസുൽത്താൻ ചാട്ടകുളങ്ങരെ പള്ളി തീ വെച്ച് നശിപ്പിക്കുകയുണ്ടായി. മതഭ്രാന്തനായ ടിപ്പു ക്രിസ്ത്യാനികളെ പീഡിപ്പിക്കുകയും പലരേയും കൊല്ലുകയും ചെയ്തപ്പോൾ ക്രിസ്ത്യാനികൾ ടിപ്പുവിനോട് യുദ്ധം ചെയ്യാൻ തന്നെ ഒരുങ്ങി. പക്ഷെ ടിപ്പുവിന്റെ സൈന്യത്തെ എതിർത്ത് തോല്പിക്കുവാൻ അവർക്ക് കഴിഞ്ഞില്ല. അവർ കൂട്ടത്തോടെ ചാട്ടകുളങ്ങരെനിന്നും നാലു ഭാഗത്തേക്കും ഓടിപ്പോയി. ടിപ്പുവിനോട് അയത്ത (എതിർത്ത) അററ(മുറിഞ്ഞ) സ്ഥലം എന്ന അർത്ഥത്തിൽ ചാട്ടകുളങ്ങര ദേശം പിന്നീട് ആർത്താററ് എന്ന പേരിൽ അറിയപ്പെട്ടു. (മെനസിസ് മെത്രാൻ, കത്തോലിക്കാവിശ്വാസം അടിച്ചേല്പിക്കാൻ ചാട്ടകുളങ്ങര പള്ളിയിലും വരുകയുണ്ടായി. ആ മെത്രാനോടും അയത്ത (എതിർത്ത) തിരു–കൊച്ചി സംസ്ഥാനത്തിന്റെ അററത്തെ പള്ളി എന്ന അർത്ഥത്തിൽ ''ആത്താററുപള്ളി'' എന്ന് പേരുണ്ടായതായും പറയപ്പെടുന്നു.) ഓടിപ്പോയവരിൽ പലകുടുംബങ്ങളും ആലുവ, അങ്കമാലി, ചെറായി, പറവൂർ, പൊയ്ക്കാട്ടുശേരി, അകപറമ്പ് തുടങ്ങിയ സ്ഥലങ്ങളിൽ സ്ഥിരതാമസമാക്കി. (തെക്കേക്കര, പനക്കൽ ചെറുവത്തൂർ തുടങ്ങിയ പല കുടുംബപ്പേരുകളും മേല്പറഞ്ഞ സ്ഥലങ്ങളിൽ ഇന്നും നിലവിലുണ്ട്.) കുറെയധികം കുടുംബങ്ങൾ മണക്കുളം, ചിറളയം, കക്കാട് എന്നീ രാജാക്കന്മാരെ അഭയം പ്രാപിച്ച് സങ്കടമുണർത്തിച്ചു. തൽഫലമായി അവർക്ക് താമസിക്കുവാൻ കുറെ സ്ഥലം രാജാക്കന്മാർ സംഭാവന ചെയ്യുകയുണ്ടായി. കുരിശിന്റെ ആകൃതിയിൽ അവർ അവിടെ നാലു റോഡുകൾ നിർമ്മിക്കുകയും റോഡുകളുടെ ഇരുവശങ്ങളിലും അടുത്തടുത്ത് വീടുകൾ പണിതു് താമസമുറപ്പിക്കുകയും ചെയ്തു. കുന്നംകുളം എന്ന പേരിൽ ആ സ്ഥലം അറിയപ്പെട്ടു. ആത്താററുനിന്നു് രണ്ടു് കിലോമീററർ ദൂരെയാണ് കുന്നംകുളം പട്ടണം.

### പുലിക്കോട്ടിൽ തിരുമേനിയുടെ ദർശനം

വൈദിക സെമിനാരിയുടെ ചരിത്രത്തിൽ ഇന്നുവരെയും ദൈവംതമ്പുരാന്റെ അളവററ കൃപാകടാക്ഷം ഉണ്ടായിട്ടുണ്ട്. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമന്റെ ദർശനവും സദ്ദൃശവും ഇന്നു സഭയ്ക്കു മുഴുവൻ ദീപസ്തംഭമായി പ്രയോജനപ്പെട്ടിരിക്കുകയാണ്.

**പ: മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ**

(സെമിനാരി ജൂബിലി സുവനീറിലെ ആശംസാ സന്ദേശത്തിൽനിന്നും)





## കത്തോലിക്കരും ഓർത്തഡോക്സുകാരും വേർപിരിയുന്നു

കൂനൻകുരിശ് സത്യത്തിനുശേഷം സഭ രണ്ടായി പിളർന്നപ്പോൾ അതിന്റെ പ്രത്യാഘാതം ആത്താററുപള്ളിയിലുമുണ്ടായി. ആത്താററുപള്ളിയിലും പാലയൂർ പള്ളിയിലും കത്തോലിക്കരും ഓർത്തഡോക്സുകാരും തവണമുറ അനുസരിച്ചാണ് ആരാധനകൾ നടത്തിവന്നിരുന്നത്, സഭ രണ്ടായി പിളർന്ന പരിതസ്ഥിതിയിൽ തവണമുറയനുസരിച്ച് ആരാധനകൾ നടത്തുന്നത് അസ്സമാധാനത്തിനു വഴി തെളിക്കുകയും തന്മൂലം ആത്മീകത്വം നഷ്ടപ്പെടുകയും ചെയ്യുമെന്നായിരുന്നു ഇട്ടൂപ്പു കത്തനാരുടെ അഭിപ്രായം. വഴക്കുകൾക്ക് ഒരു അന്ത്യതീരുമാനത്തിനായി അദ്ദേഹം കൊച്ചി രാജാവായിരുന്ന ശക്തൻ തമ്പുരാനെ സമീപിച്ച് സങ്കടമുണർത്തിച്ചു. അതനുസരിച്ച് മഹാരാജാവ് ആത്താററ് പള്ളിയിലേക്ക് എഴുന്നെള്ളുകയും ഇരുകൂട്ടരുമായി സംസാരിക്കുകയും ചെയ്തു. ആത്താററ് പള്ളിപ്പറമ്പ് രണ്ടായി വിഭജിച്ച് ഇരുകൂട്ടരും വേർപിരിയണമെന്നായിരുന്നു അന്ത്യ തീരുമാനം. അതനുസരിച്ച് പള്ളിപ്പറമ്പ് രണ്ടായിവിഭജിച്ച് നറുക്കിട്ടെടുക്കുന്നതിനു് കൽപനയുണ്ടായി. (സാഹിത്യകുശലൻ പുത്തേഴത്ത് രാമൻ മേനോൻ എഴുതിയ ശക്തൻ തമ്പുരാൻ പേജ് 394,398.)

ടിപ്പുസുൽത്താൻ തീവെച്ച് നശിപ്പിച്ച പള്ളിയുടെ സ്ഥാനത്ത് ക്രിസ്ത്യാനികൾ മറെറാരു ചെറിയ പള്ളി പണിയിച്ചിരുന്നു. പള്ളിയും അതിനോട് ചേർന്നസ്ഥലവും ഓർത്തഡോക്സ് സഭക്ക് കിട്ടണമെന്നായിരുന്നു ഇട്ടൂപ്പ് കത്തനാരുടെ ആഗ്രഹം. നറുക്കിടുന്ന സമയത്ത് അച്ചൻ പള്ളിക്കകത്ത് മുട്ടുകുത്തി പ്രാത്ഥിക്കുകയായിരുന്നു. നറുക്കിന്റെ ഫലം അറിയിക്കുവാൻ ശക്തൻ തമ്പുരാൻ പള്ളിനടയിലേക്ക് കയറി ചെന്നപ്പോൾ പള്ളിക്കകത്ത് മുട്ടുകുത്തി കണ്ണുനീരൊഴുക്കുന്ന അച്ചനെയാണ് കണ്ടത്. അച്ചന്റെ ഹൃദയം തകർന്ന പ്രാത്ഥനയും കണ്ണുനീരും ഭക്തിയും കണ്ട് മഹാരാജാവ് അത്ഭുതപ്പെട്ടു.

## ശക്തൻ തമ്പുരാന്റെ സംഭാവന:

കുന്നംകുളം പട്ടണത്തിൽ തെക്കെ അങ്ങാടിയിൽ രാജകൊട്ടാരം വക ഒരു ക്ഷേത്രമുണ്ടായിരുന്നു. അച്ചന്റെ ദൈവ ഭക്തിയിൽ ആകൃഷ്ടനായ രാജാവ് ''അന്തിമാളൻ കാവ്'' എന്ന പേരിൽ അറിയപ്പെട്ടിരുന്ന ആ ക്ഷേത്രം, ഒരു പള്ളിയായി ഉപയോഗിക്കുന്നതിനു് അനുവദിച്ച് കല്പിക്കുകയുണ്ടായി. ആ ക്ഷേത്രത്തിന്നു് യാതൊരു രൂപവ്യത്യാസവും വരുത്താതെ ഇന്നും അതിൽ ക്രിസ്തീയ അരാധന നടത്തി വരുന്നു.

## ആർത്താററ് പള്ളി പുതുക്കിപ്പണിയുന്നു

ആത്താററുനിന്നും ജനങ്ങൾ മാറിത്താമസിച്ചെങ്കിലും ആത്താററുപള്ളി പുതുക്കിപ്പണിയണമെന്നു് ഇട്ടൂപ്പ് കത്തനാർക്ക് ഒരു ദർശനമുണ്ടായി. അച്ചൻ ദർശിച്ച രൂപത്തിലും വലിപ്പത്തിലും പള്ളി പണിയുന്നതിന്നു് കിഴക്കു വശത്തുള്ള കുറച്ചു സ്ഥലംകൂടി ആവശ്യമായിരുന്നു. പക്ഷെ ആ സ്ഥലത്ത് ഒരു ക്ഷേത്രമായിരുന്നു. ക്ഷേത്രം നില്ക്കുന്ന സ്ഥലം പള്ളിക്ക് വിട്ടുതരണമെന്നും അതിനു പകരം മറെറാരു സ്ഥലം തരാമെന്നും ക്ഷേത്രഭരണാധികാരികളോട് അച്ചൻ പറഞ്ഞു. പക്ഷെ അവർ സമ്മതിച്ചില്ല. അച്ചനെ വളരെയധികം വേദനിപ്പിച്ച ഒരു സംഭവമായിരുന്നു അത്. ദിവസവും കണ്ണുനീരൊഴുക്കി അദ്ദേഹം പ്രാത്ഥിച്ചു. ദിനരാത്രങ്ങൾ പലതും കടന്നുപോയി. ഒരു ദിവസം അച്ചൻ പ്രഭാത നമസ്കാരത്തിനു് ശേഷം പള്ളി നടയിലെത്തിയപ്പോൾ ക്ഷേത്രത്തിലെ വെളിച്ചപ്പാട് വാളുമേന്തി പള്ളിനടയിൽ നിന്നു് തുള്ളുന്നതാണ് കാണാൻ കഴിഞ്ഞത്. വെളിച്ചപ്പാട് വിക്കിവിക്കി പറഞ്ഞു. ''ഞങ്ങൾ പോകുന്നു. മാതാവ് ഞങ്ങളെ ശിക്ഷിക്കും. ഞങ്ങൾ നശിക്കും.'' അച്ചൻ ചോദിച്ചു, ''എങ്ങോട്ട്'' ''കല്പിക്കുന്നിടത്ത്'' വെളിച്ചപ്പാടിന്റെ മറുപടികേട്ട് ആനന്ദപുളകിതനായ അച്ചൻ പറഞ്ഞു. ''നിങ്ങൾ വിഷമിക്കരുത്. ഈ സ്ഥലത്തിനടുത്തു തന്നെ മറെറാരു സ്ഥലം ഞാൻ നിങ്ങൾക്ക് വാങ്ങിത്തരാം.'' വെളിച്ചപ്പാട് പള്ളിനടയിൽ തൊഴുത് സംതൃപ്തനായി മടങ്ങിപ്പോയി.

ആത്താററു ദേശത്ത് തന്നെ ഒരു സ്ഥലം അച്ചൻ അവർക്ക് വാങ്ങിക്കൊടുത്തു. വെളിച്ചപ്പാട് വന്നു് ക്ഷേത്രത്തിലെ പ്രതിഷ്ഠ എടുത്തുകൊണ്ടുപോയി പുതിയ സ്ഥലത്തു പ്രതിഷ്ഠിക്കുകയും ചെയ്തു.

ദൈവമാതാവിന്റെ നാമത്തിൽ സ്ഥാപിതമായ ആർത്താററു പള്ളിയുടെ പെരുനാൾ കന്നി 8–ാം തീയതി ആയിരുന്നു. അമ്പലത്തിലെ ഉത്സവവും അന്നുതന്നെയായിരിക്കണമെന്നു് വെളിച്ചപ്പാട് തുള്ളിപ്പറഞ്ഞുവത്രെ.

പള്ളിയുടെ പെരുന്നാൾ സെപ്റ്റംബർ 8—ലേക്ക് മാററിയപ്പോൾ ഉത്സവവും ആ ദിവസം തന്നെ നടത്തുവാൻ അവർ തീരുമാനിക്കുകയുണ്ടായി. ക്ഷേത്രം മാററി സ്ഥാപിച്ചതിനുശേഷം, അവർ നടത്തുന്ന ഉത്സവത്തിന്റെ ഒരു പ്രത്യേകത താഴെ ചേർക്കുന്നു. പള്ളിയിലെ പെരുന്നാൾ ദിവസം ഉച്ചതിരിഞ്ഞ്, റാസയും സദ്യയും കഴിഞ്ഞാൽ അമ്പലത്തിൽനിന്ന് അവരുടെ ഉത്സവാഘോഷയാത്ര പള്ളിനടയിൽ വന്ന് കാത്തുനില്ക്കും. അമ്പലത്തിലെ പൂജാരിക്ക് ഒരു പണവും (ഇപ്പോൾ ഒരു രൂപയും) ഒരു കൊട്ട ചോറും പള്ളി വികാരി കൊടുത്തതിനു ശേഷമാണ് ഉത്സവ ഘോഷയാത്ര ക്ഷേത്രത്തിലേക്ക് തിരിച്ചുപോവുക. ഇപ്പോഴും ഈ പതിവ് തുടർന്നുകൊണ്ടിരിക്കുന്നു.

1805ൽ പള്ളിപണി ആരംഭിച്ചു. പള്ളിയുടെ നീളം 168 അടിയും വീതി 53 അടിയുമാണ്. 5അടിയാണ് ഭിത്തിയുടെ ഘനം. പള്ളിക്കകത്ത് പടിഞ്ഞാറ് ഭാഗത്ത് 25 അടി നീളത്തിലും 15 അടി വീതിയിലും മുഴുവനും മരം മാത്രം ഉപയോഗിച്ച് പണിത ഒരു ബാൽക്കണിയുമുണ്ട്. മരപ്പണിയിൽ തികഞ്ഞ കലാവൈഭവം പ്രകടമാക്കുന്ന ഈ ദേവാലയത്തിന്റെ മേൽപ്പുര ആധുനിക ലോകത്തിന്ന് ഒരു പുതുമയായി പരിലസിക്കുന്നു. പള്ളിപണിയുന്നതിന് ശക്തൻ തമ്പുരാൻ കുറെ മരവും പണവും സംഭാവനചെയ്തിട്ടുള്ള കാര്യം പ്രത്യേകം പ്രസ്താവയോഗ്യമാണ്. (ശക്തൻ തമ്പുരാൻ പേജ് 394)

1807ൽ പള്ളിപണി പൂർത്തീകരിക്കുകയും വലിയ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്ത (6—ാം മാർത്തോമ്മാ) കൂദാശ കർമ്മം നിർവ്വഹിക്കുകയും ചെയ്തു. ആർത്താററ് കുന്നംകുളം ഇടവകക്കാരായി മൂവായിരത്തി ആഞ്ഞൂറിൽപരം കുടുംബങ്ങൾ ഇപ്പോൾ ഉണ്ട്. ഇപ്രകാരം ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനികൾ മാത്രം തിങ്ങിപ്പാർക്കുന്ന മറെറാരു ഇടവകയും എവിടെയും കാണാൻ സാദ്ധ്യമല്ല. ഓർത്തഡോക്സ് സുറിയാനി സഭയുടെ ഒരു ശക്തി കേന്ദ്രമാണ് ആർത്താററ് കുന്നംകുളം മഹാ ഇടവക എന്ന് ഈ ഇടവകക്കാർക്ക് അഭിമാനിക്കാം.

00







കോട്ടയം പഴയസെമിനാരി ചാപ്പലിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ തിരുമേനിയുടെ പുതുതായി പണികഴിപ്പിച്ച കബറിടം

# പുലിക്കോട്ടിൽ തിരുമേനിയും തൊഴിയൂർ സഭയും

അഡ്വ. പി. സി. മാത്യു, പുലിക്കോട്ടിൽ

പഴയ സെമിനാരി സ്ഥാപകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ മെത്രാപ്പോലീത്താ അദ്ദേഹത്തിന്റെ ജന്മനാടായ കുന്നംകുളത്ത് 'കാലംചെയ്തഅച്ചൻ' എന്ന പേരിലാണ് അറിയപ്പെടുന്നത്. പുണ്യശ്ലോകനായ ആ വന്ദ്യതിരുമേനി ജീവിച്ചിരുന്ന കാലഘട്ടത്തിൽ മലങ്കരസഭയിലെ സ്വദേശീയരായ മെത്രാന്മാരെ അച്ചൻ എന്നാണ വിളിച്ചുവന്നിരുന്നതെന്ന് ഈയിടെ കണ്ടുകിട്ടിയ 'നിരണം ഗ്രന്ഥവരി' എന്ന പ്രാചീന താളിയോലഗ്രന്ഥത്തിൽനിന്നും മനസ്സിലാക്കാം. രണ്ടു മെത്രാന്മാർ ഉള്ളപ്പോൾ പ്രായക്കൂടുതലുള്ള ദേഹത്തെ വലിയ അച്ചനെന്നും, താഴെയുള്ള ദേഹത്തെ ഇളയ അച്ചനെന്നും വിളിച്ചുവന്നതായി പ്രസ്തുത ഗ്രന്ഥത്തിൽ സൂചിപ്പിക്കുന്നുണ്ട്. വൈദികരെ കത്തനാർ എന്നാണ് വിളിച്ചുവന്നിരുന്നത്.

മലങ്കരസഭയുടെ ഒരു വിഷമകാലഘട്ടത്തിൽ നിരവധി കഷ്ടപ്പാടുകളും, പ്രയാസങ്ങളും അനുഭവിച്ച് സഭയെ നിലനിർത്തുവാൻ അക്ഷീണം പരിശ്രമിച്ച ഒരു പരിശുദ്ധനായ കർമ്മയോഗിയായിരുന്നു പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമൻ. പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ എന്ന പേരിൽ വിശ്രുതനായ അദ്ദേഹമായിരുന്നു ടിപ്പുവിന്റെ പടയോട്ടക്കാലത്ത് ആർത്താററ് പള്ളിവികാരി. മൈസൂർ സൈന്യം ആർത്താററ് ഭാഗത്തേക്ക് വരുന്നു എന്നറിഞ്ഞ ഉടൻ ജീവനിൽ കൊതിയുള്ള ജനങ്ങൾ പ്രാണരക്ഷാർത്ഥം നാനാവഴിക്ക് പലായനം ചെയ്തു. അപകടം ആസന്നമാണെന്ന് അറിഞ്ഞിട്ടും താൻ പ്രാണനുതുല്യം സ്നേഹിക്കുന്ന ആർത്താററ് പള്ളി ഉപേക്ഷിച്ച് ഓടിപ്പോകുവാൻ ഇട്ടൂപ്പ് കത്തനാർ തയ്യാറായില്ല. ജീവൻ പണയംവച്ച് അദ്ദേഹം ആർത്താററ് പള്ളിയിൽ പ്രാർത്ഥനയും ഉപവാസവുമായി കഴിഞ്ഞു.

മുഹമ്മദ് മതം സ്വീകരിപ്പാൻ വിസമ്മതിച്ച ഇട്ടൂപ്പ് കത്തനാർക്ക് ക്രൂരന്മാരായ മൈസൂർ പടയാളികളിൽനിന്നും നിരവധി പീഢനങ്ങൾ സഹിക്കേണ്ടിവന്നു. ആദിമസഭയിലെ സഹദേൻമാരെപ്പോലെ ക്രിസ്തുവിനും, സഭയ്ക്കും വേണ്ടി പീഢനങ്ങൾ അദ്ദേഹം കണ്ണുനീരോടെ ഏററുവാങ്ങി. മലങ്കരസഭയ്ക്കുവേണ്ടി വൻ കാര്യങ്ങൾ നേടിയെടുക്കാൻ സർവ്വശക്തനായ ദൈവം മുൻകൂട്ടി ആ പുണ്യപുരുഷനെ തെരഞ്ഞെടുത്തിരുന്നതിനാൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർക്ക് ടിപ്പുവിന്റെ പടയോട്ടക്കാലത്ത് ജീവഹാനി സംഭവിച്ചില്ലെന്നു മാത്രമേ പറയാനുള്ളു. റവ. ഡോ. ക്ലോഡിയസ് ബുക്കാനൻ രണ്ടാം തവണ കേരളത്തിൽ വന്നപ്പോൾ അദ്ദേഹം കുന്നംകുളത്തു വരുകയും ആർത്താററ് പള്ളി സന്ദർശിക്കുകയും ചെയ്തു. ആർത്താററ് പള്ളിക്കു സമീപം നിന്നിരുന്ന വൃക്ഷങ്ങളെ ചൂണ്ടിക്കാണിച്ചുകൊണ്ട് അദ്ദേഹത്തോട് ഇതിന്മേലായിരുന്നു ക്രിസ്ത്യാനികളെ ടിപ്പുസുൽത്താന്റെ പടയാളികൾ തൂക്കിക്കൊന്നതെന്ന് ജനങ്ങൾ പറഞ്ഞതായി Memoris of the Life and Writing of the Rev. Claudius Buchanon എന്ന പുസ്തകത്തിൽ (പേജ് 155) രേഖപ്പെടുത്തിയിട്ടുണ്ട്. (ബുക്കാനന്റെ 14—1—1808—ലെ ഡയറിക്കുറിപ്പ്.) ഇതിൽ നിന്നും മുസ്ലീം പടയാളികൾ അന്നു നടത്തിയ നരവേട്ടയെക്കുറിച്ച് ഊഹിക്കാവുന്നതാണ്.

വലിയ മാർ ദീവന്നാസ്യോസ് എന്ന പേരിൽ വിഖ്യാതനായ ആറാം മാർത്തോമ്മാ മെത്രാപ്പോലീത്താ അപ്രതിരോധ്യനായി മലങ്കര സഭ ഭരിച്ചുവന്ന കാലമായിരുന്നു അതു്.

അഞ്ചാം മാർത്തോമ്മായുടെ കാലത്തു് വിദേശത്തുനിന്നും വന്ന ശക്രുള്ളാ മാർ ബസ്സേലിയോസ് മഫ്രിയാനയോടുകൂടി മലങ്കരയിൽ വന്ന മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീ

ത്താ വലിയ മാർ ദീവന്നാസ്യോസ് തിരുമേനിയെ അറിയിക്കാതെ കാട്ടുമങ്ങാട്ടെ അബ്രഹാം റമ്പാനെ മട്ടാഞ്ചേരി പള്ളിയിൽവച്ച് മാർ കൂറിലോസ് എന്ന അഭിധാനത്തിൽ മെത്രാനായി അഭിഷേകം ചെയ്തു. കാട്ടുമങ്ങാട്ടെ മാർ കൂറിലോസിന് പെരുമ്പടപ്പിൽനിന്ന് (കൊച്ചി രാജവംശം) തീട്ടൂരവും, പാലിയത്തുനിന്ന് നീട്ടും, ലന്തക്കമ്പനിയാരിൽനിന്ന് (ഡച്ച് ഈസ്റ്റ് ഇന്ത്യാ കമ്പനി) അധികാരപത്രവും ലഭിച്ചു. ഇതിനെ തുടർന്ന് വടക്ക് കൊച്ചി രാജാവിന്റെ അധികാരപരിധിയിലുള്ള പള്ളികളെല്ലാം അദ്ദേഹത്തിന്റെ ഭരണത്തിൻ കീഴിലായി.

അബ്രഹാം റമ്പാനെ തന്റെ അറിവും സമ്മതവും കൂടാതെ മെത്രാനായി വാഴിച്ചതും, മലങ്കരയുടെ വടക്കുഭാഗത്തുള്ള പള്ളികൾ പുതുതായി പട്ടമേററ മെത്രാൻ ഭരിക്കുന്നതും വലിയ മാർ ദീവന്നാസ്യോസിന് ഒട്ടും രസിച്ചില്ല. രാജകീയ പ്രഭാവത്തോടെ മലങ്കര അടക്കി ഭരിച്ചുവന്നിരുന്ന മെത്രാപ്പോലീത്താ കാട്ടുമങ്ങാട്ടെ മാർ കൂറിലോസ് അധികാരം കവർന്നെടുത്തതിന് പ്രതികാരംചെയ്യുവാനായി വടക്കുദിക്കിലെ ആസ്ഥാനമായ കണ്ടനാട്ടേക്ക് പരിവാരസമേതം എഴുന്നള്ളി. കരവട്ട് അയ്പോര തരകൻ എന്ന മാടമ്പിയുടെ സഹായത്തോടുകൂടി മാർ കൂറിലോസിന്റെ സ്ഥാനസാധുത്വത്തെ ഡച്ചുകമ്പനി മുമ്പാകെ ചോദ്യംചെയ്തു. അദ്ദേഹം ബോധിപ്പിച്ച ആക്ഷേപം ഡച്ചുകമ്പനിയാൽ നിയമിക്കപ്പെട്ട പഞ്ചായത്തിന്റെ മുമ്പാകെ വിചാരണയ്ക്കു വന്നു. 'സ്ഥാനം കൊടുക്കപ്പെട്ടു പോയിട്ടുള്ളതിനാൽ ആ സ്ഥാനത്തിൽ, ശേഷം മെത്രാപ്പോലീത്താമാരുടെ ആജ്ഞയിൻ കീഴിലിരുന്ന് ചിലവു വാങ്ങിച്ച്, താമസിച്ചുകൊള്ളണം' എന്നായിരുന്നു പഞ്ചായത്തിന്റെ വിധി. ഇതിനെത്തുടർന്ന് മാർ കൂറിലോസിന് ലഭിച്ചിരുന്ന കൊച്ചി രാജാവിന്റെയും മററും അംഗീകാരം പിൻവലിക്കപ്പെട്ടു. അദ്ദേഹത്തിന്റെ ഭരണാധികാരത്തിലിരുന്ന പള്ളികൾ വീണ്ടും വലിയ മാർ ദീവന്നാസിയോസിന്റെ ഭരണത്തിൻകീഴിലായി. മാർ കൂറിലോസ് വലിയ മാർ ദീവന്നാസ്യോസിൽനിന്നും ചിലവു പററിക്കൊണ്ട് കരിങ്ങാച്ചിറ പള്ളിയിൽ താമസമാക്കി.

മാർ ദീവന്നാസിയോസ് അടുത്തതായി





ശ്രമിച്ചത് മാർ കൂറിലോസിനെ സ്ഥാനഭ്രഷ്ടനാക്കുവാനാണ്. തന്റെ ആസ്ഥാനമായ കണ്ടനാട്ട് വരുത്തി മാർ കൂറിലോസിനെക്കൊണ്ട് മെത്രാനടുത്ത സ്ഥാനവസ്ത്രങ്ങൾ കൂടാതെ ഒരു കശീശയുടെ പദവിയിൽ വിശുദ്ധ കുർബ്ബാന ചൊല്ലിക്കാനുള്ള ശ്രമങ്ങൾ നടന്നു.

## ഇട്ടൂപ്പ് കത്തനാരുടെ സഹായം

കാട്ടുമങ്ങാട്ടെ അബ്രഹാം കത്തനാരുടെ ശിഷ്യനായിട്ടാണ് പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ സുറിയാനി പഠിച്ചത്. തന്റെ ഗുരുനാഥൻ മെത്രാനായശേഷം ഉണ്ടായ സംഭവവികാസങ്ങൾ ഇട്ടൂപ്പ് കത്തനാരെ ദുഃഖിപ്പിച്ചു. കാട്ടുമങ്ങാട്ടെ മാർ കൂറിലോസിനെ എങ്ങിനെയെങ്കിലും രക്ഷിക്കണമെന്നു കരുതി അതിനായി അതിവിദഗ്ദ്ധമായി അദ്ദേഹം പരിപാടികൾ ആസൂത്രണം ചെയ്തു.

എം. ഡി. സെമിനാരി സ്ഥാപകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് രണ്ടാമന്റെ ജീവചരിത്രം സ്ലീബാദാസ സമൂഹത്തിന്റെസ്ഥാപകനായ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ മൂത്ത സഹോദരൻ എം. പി. വർക്കി എഴുതി പ്രസിദ്ധീകരിച്ചിട്ടുണ്ട്. പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി ജീവിച്ചിരുന്ന കാലത്തുതന്നെ ആ ജീവചരിത്രം പ്രസിദ്ധീകരിക്കാൻ ഇടയായി എന്നതാണ് ആ പുസ്തകത്തിന്റെ സവിശേഷത. ആ ജീവചരിത്രഗ്രന്ഥം തിരുമനസ്സുകൊണ്ട് വായിച്ചിട്ടുണ്ട്. ആ ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ സത്യമാണെന്ന് വിശ്വസിക്കാം. ആ വന്ദ്യ തിരുമേനിയുടെ പൂർവ്വികനായ പഴയ സെമിനാരി സ്ഥാപകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് തിരുമേനിയെക്കുറിച്ച് ആ ഗ്രന്ഥത്തിൽ എഴുതിയ വിവരങ്ങളും സത്യമായിട്ടുള്ളതാണെന്നു വേണം വിചാരിക്കുവാൻ. ഒന്നാമത്തെ മെത്രാപ്പോലീത്താ കാലം ചെയ്ത് പതിനാറ് വർഷം കഴിഞ്ഞാണ് രണ്ടാമത്തെ മെത്രാപ്പോലീത്താ അതേ വീട്ടിൽ ജനിക്കുന്നത്. ഒന്നാമത്തെ തിരുമേനിയെക്കുറിച്ച് മാതാപിതാക്കളിൽ നിന്നും മററും കേട്ട അറിവിന് വലിയ പഴക്കമൊന്നും ഉണ്ടാവാനിടയില്ല. കൂടാതെ ഒന്നാമത്തെ തിരുമേനിയുടെ സഹോദരപുത്രനായി യൌസേഫ് കത്തനാർ എന്ന പേരിൽ ഒരു അവിവാഹിത പട്ടക്കാരൻ ഉണ്ടായിരുന്നു. രണ്ടാമത്തെ തിരുമേനിയെ ചെറുപ്പത്തിൽ സുറിയാനിയും പള്ളിക്രമങ്ങളും പഠിപ്പിച്ചത് ഇദ്ദേഹമായിരുന്നു. 8—ാം മാർത്തോമ്മായിൽ നിന്നും കണ്ടനാട്ടു പള്ളിയിൽ വെച്ചാണ് പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനി റമ്പാൻ സ്ഥാനം ഏററത്. റമ്പാൻ സ്ഥാനം ഏൽക്കുവാൻ കണ്ടനാട്ടേക്കു പോയപ്പോൾ അദ്ദേഹം സഹോദരപുത്രനായ ഇട്ടൂപ്പിനെയും കൊണ്ടുപോയി. റമ്പാൻ സ്ഥാനം കിട്ടിയതിന്റെ പിറെറ ദിവസം ഇട്ടൂപ്പിനു 8—ാം മാർത്തോമ്മാ ശെമ്മാശ്ശുപട്ടം കൊടുത്തു. പിന്നീട് ഈ ശെമ്മാശ്ശൻ യൌസേഫ് കത്തനാർ എന്ന പേരിൽ വൈദികനായി ആർത്താററ് പള്ളിവികാരിയായി ദീർഘകാലം സേവനമനുഷ്ഠിച്ചു. പള്ളിയിലെ ഉപ്പാപ്പൻ എന്നാണ് പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി ഇദ്ദേഹത്തെ വിളിച്ചിരുന്നത്. ഒന്നാമൻ തിരുമേനിയുടെ സഹോദര പുത്രനും, രണ്ടാമത്തെ തിരുമേനിയുടെ പിതാവിന്റെ സഹോദരനുമായ യൌസേഫ് കത്തനാർക്ക് തന്റെ അപ്പന്റെ സഹോദരനും, തന്റെ അനുജന്റെ മകനും മലങ്കരമെത്രാപ്പോലീത്താമാരായി ഭരിക്കുന്നതു കാണുവാനുള്ള അപൂർവ്വഭാഗ്യം ഉണ്ടായി. ഇദ്ദേഹം മരിച്ചപ്പോൾ രണ്ടാമൻ തിരുമേനി വന്നാണ് കബറടക്കം നടത്തിയത്. ആർത്താററ് പള്ളിയുടെ വടക്കെ വരാന്തയിൽ അദ്ദേഹത്തിന്റെ കബർ ഇപ്പോഴും കാണാം.

### ഇട്ടൂപ്പ് കത്തനാരും ശക്തൻ തമ്പുരാനും ചരിത്രകാരന്റെ ദൃഷ്ടിയിൽ

''ഏറിയ കാലമായി പുത്തൻകൂററുകാരും പഴയകൂററുകാരും തമ്മിൽ ഉണ്ടായിരുന്ന വഴക്കുകളെ അവസാനിപ്പിക്കുന്നതിനു ശ്രീ. ശക്തൻതമ്പുരാൻ തിരുമനസുകൊണ്ട് 'കുന്നംകുളത്തു' ചിറളയം രാജാക്കന്മാരുടെ മഠപ്പാട്ടിൽ എഴുന്നള്ളിയിരിക്കയും പുലിക്കോട്ടിൽ യൗസേപ്പ് കത്തനാർചെന്നു സങ്കടം ഉണർത്തിക്കയും തിരുമനസുകൊണ്ട് വാദപ്രതിവാദത്തിന്റെ സാരാംശം ഗ്രഹിച്ച് ആർത്താററു പള്ളിയിലേക്കു മന്ത്രിസത്തമനൊരുമിച്ച് പല്ലക്കിൽ എഴുന്നള്ളുകയും അവിടെവച്ച് നറുക്കിട്ടപ്പോൾ പള്ളി പുത്തൻകൂററുകാർക്കും കരിശ്ശ് റോമൻ കത്തോലിക്കർക്കും കിട്ടുകയും ചെയ്തു. അങ്ങനെ അനേക വർഷത്തെ പള്ളിവഴക്ക് അവസാനിച്ച് ഇരുകൂട്ടരും ഒഴമുറി എഴുതി അന്യോന്യം പിരിഞ്ഞു.''

**ശക്തൻ തമ്പുരാൻ—(ജീവചരിത്രം)**

**പുത്തേഴത്തു രാമമേനോൻ**

ദീർഘനാരം തന്റെ ഉപ്പാപ്പനായ ഒന്നാമത്തെ തിരുമേനിയും ഒന്നിച്ചു ജീവിച്ച യൌസേഫ് കത്തനാർക്ക് പഴയ സെമിനാരി സ്ഥാപകനെക്കുറിച്ചുള്ള സകല വിവരവും അറിയാമായിരുന്നു. ഈ വിവരം അദ്ദേഹത്തിൽ നിന്നും സഹോദര പുത്രനായ രണ്ടാമത്തെ തിരുമേനിയും ഗ്രഹിച്ചിരിക്കും. എം. പി. വർക്കി പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയോടു ചോദിച്ചറിഞ്ഞാണ് ജീവചരിത്രം എഴുതിയിട്ടുള്ളത്. പുലിക്കോട്ടിൽ തിരുമേനി മേൽപട്ട സ്ഥാനം ഏൽക്കുവാൻ മർദ്ദീനിൽ പോയ വിവരങ്ങൾ വളരെ വിശദമായി തിരുമനസ്സിൽ നിന്നും ചോദിച്ചറിഞ്ഞ് പുസ്തകത്തിൽ ചേർത്തിട്ടുണ്ട്.

എം. പി. വർക്കിയുടെ 'മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ' എന്ന ജീവചരിത്ര പുസ്തകത്തിൽ ഇങ്ങിനെ പറയുന്നു. (പേജ് 13) 'നമ്മുടെ കഥാനായകന്റെ പൂർവ്വികനായ പുലിക്കോട്ട മാർ ദിവന്നാസ്യോസ് (പഴയ സെമിനാരിസ്ഥാപകൻ)മെത്രാപ്പോലീത്താ അന്നു കത്തനാരായിരുന്നു. ഇദ്ദേഹം മാർ കൂറിലോസിന്റെ (കാട്ടുമങ്ങാട്ട റെമ്പാന്റെ) ഒരു ശിഷ്യനുമായിരുന്നു. ഗുരുവിന്റെ ആപത്തിനെ കുറിച്ചുകേട്ടിട്ട് ഇട്ടൂപ്പ് കത്തനാരു് ഒരുരാത്രി വള്ളത്തിൽ മുളന്തുരുത്തിക്കു സമീപമുള്ള കരിങ്ങാച്ചിറപ്പാലത്തിങ്കൽ എത്തി മാർ കൂറിലോസിനെ വള്ളത്തിൽ കയററി കുന്നംകുളങ്ങരയ്ക്കു കൊണ്ടുപോയി. കുന്നംകുളങ്ങര കൊച്ചിശീമയാക കൊണ്ട് അവിടെയും ഇദ്ദേഹത്തിനു് അധികകാലം ഗൂഢമായിതാമസിക്കാൻ തരമില്ലാത്തതിനാൽ ഭരിക്കപ്പെടുന്നതിന് ജനങ്ങളില്ലാത്ത ഈ മെത്രാനു നിരുപദ്രവമായിരിക്കാൻ ബ്രിട്ടീഷ് മലബാറിൽ ഒരു പള്ളിപണിയണമെന്ന് തീർച്ചയാക്കി, ഇതിലേക്ക് അക്കാലത്ത് ഒരു പ്രഭുവിനേപ്പോലെ അഞ്ഞൂരിനു സമീപം പാർത്തിരുന്ന ഔർസ്സുകുട്ടി മൂപ്പനെന്ന (ഹൈദ്രോസ് കുട്ടി) മുസൽമാനെ ചെന്നുകണ്ടു സ്വാധീനപ്പെടുത്തി ചാവക്കാട്ടുതാലൂക്കിൽ ചേർന്ന തൊഴിയൂരിൽ ഒരു പള്ളിക്കു സ്ഥലം വാങ്ങി. 949-ൽ ഒരു ചെറിയപള്ളിയും മുറിയും പണിയിക്കുകയും മാർകൂറിലോസ് അവിടെ സ്ഥിരവാസം ആരംഭിക്കുകയും ചെയ്തു.'

അങ്ങിനെ കാട്ടുമങ്ങാട്ടെ മാർ കൂറിലോസിനെ രക്ഷപെടുത്തികൊണ്ടുവരുന്നതിലും അദ്ദേഹത്തിനു് ഒരു ആസ്ഥാനം നിർമ്മിച്ചു കൊടുക്കുന്നതിലും പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ നിർണ്ണായക പങ്കുവഹിച്ചു. ഇട്ടൂപ്പ് കത്തനാരുടെ സ്വാധീനത്തിന്മേൽ കാട്ടുമങ്ങാട്ടെ മാർ കൂറിലോസ് കുന്നംകുളത്തു് അഭയാർത്ഥിയായി താമസിച്ചുവന്ന കാലത്ത് ആത്താററ് കുന്നംകുളം പള്ളികളിൽ വിശുദ്ധ കുബ്ബാന അർപ്പിച്ചതായി കേട്ടിട്ടുണ്ട്. പക്ഷെ ഇതിനെ പിൻതാങ്ങുന്ന ചരിത്ര രേഖകളൊന്നും കാണാൻ കഴിഞ്ഞിട്ടില്ല.

മലബാർ സ്വതന്ത്ര സുറിയാനി സഭാചരിത്രം എന്ന ഗ്രന്ഥത്തിൽ ഇങ്ങിനെ പറയുന്നു. (പേജ് 45) ''കുന്നംകുളത്തു് എത്തിയ ശേഷം അക്കാലത്തെ ഒരു കുലീന കുടുംബമായ പനയ്ക്കൽ വീട്ടുകാരാണ് ബാവാച്ചു് (മാർ കൂറിലോസിനു) അഭയം നൽകിയതു്. കിഴക്കെ അങ്ങാടിയുടെ പുറകിലുള്ള ഒരു ഇരുനില മാളിക കെട്ടിടത്തിൽ അല്പകാലം താമസിച്ചു. എന്നാൽ കുന്നംകുളത്തും, ആത്താററും ഉള്ള പള്ളികൾ വലിയ മാർ ദീവന്നാസ്യോസിന്റെ സ്വാധീനത്തിലുള്ളവയാകയാൽ ഇവിടത്തെ വാസം സുരക്ഷിതമല്ലെന്നു് മനസ്സിലാക്കി. മലബാർ പ്രദേശത്തേക്ക് പോയി.''





കുന്നംകുളം നസ്രാണികളിൽവെച്ച് അന്നു് ഏററവും ധനാഢ്യനായ പനക്കൽ താരു എന്ന ദേഹം പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരുടെ ഉററസുഹൃത്തും, ആരാധകനുമായിരുന്നു. ഇട്ടൂപ്പ് കത്തനാരുടെ പ്രേരണയാൽ പനയ്ക്കൽ താരു ധനവ്യയം ചെയ്താണ് കാട്ടുമങ്ങാട്ടെ മാർ കൂറിലോസിനെ കുന്നംകുളത്തു് സംരക്ഷിച്ചതു്. കാട്ടുമങ്ങാട്ടെ മെത്രാൻ വന്നു താമസിച്ച കുന്നംകുളം കിഴക്കെ അങ്ങാടിയുടെ തെക്കെ വരിയിൽ പുറകുവശത്തെ റോഡിനും തെക്കുഭാഗത്തായി സ്വല്പം ഉയന്നസ്ഥലത്തു് സ്ഥിതിചെയ്യുന്ന ആ പഴയ ഇരുനില കെട്ടിടം ഇപ്പോഴും നിലനിൽക്കുന്നുണ്ട്. ബ്രിട്ടീഷു മലബാറിൽ പെട്ട തൊഴിയൂരിൽ ഹൈദ്രോസുകുട്ടി മൂപ്പനിൽ നിന്നു് സ്ഥലം വാങ്ങിയപ്പോൾ അതു് മേൽ പറഞ്ഞ പനയ്ക്കൽ താരുവിന്റെ പേരിലാണ് വാങ്ങിയതു്. മലബാർ സ്വതന്ത്ര സുറിയാനി സഭാചരിത്രം, പേജ് 46-ൽ ഇങ്ങിനെ പറയുന്നു. ''.......ആ പ്രമാണി ദാനം ചെയ്തതാണ് ഇന്നു തൊഴിയൂർ ഭദ്രാസനപ്പള്ളി സ്ഥിതിചെയ്യുന്ന തെങ്ങിൻ തോപ്പ്. ഹൈദ്രോസ്കുട്ടി എന്നാണ് ആ സഹൃദയന്റെ പേർ. ബാവായുടെ (മാർ കൂറിലോസിന്റെ) നിർദ്ദേശമനുസരിച്ച്, കുന്നംകുളത്തു് എത്തിയ സമയം തനിയ്ക്കു് അഭയം നൽകിയ പനയ്ക്കൽതാരു എന്നയാളുടെ പേരിലാണ് ഈ സ്ഥലം എഴുതിവാങ്ങിയതു്. ഇന്നും പള്ളിവക തെങ്ങിൻ തോപ്പിൽ കിഴക്കുവശത്തുള്ള ഒരു പറമ്പ് 'പനയ്ക്കൽ പറമ്പ്' എന്ന പേരിലാണ് അറിയപ്പെടുന്നതു്. പെസഹ ദിവസം അന്നദാനം നടത്തുവാൻ ഒന്നര ഏക്കറോളം വരുന്ന ഒരു നെൽവയൽ പള്ളിക്കു ദാനമായിനൽകിയിട്ടുള്ളതും ഈ വീട്ടുകാരാണ്''.

ചുരുക്കിപ്പറഞ്ഞാൽ കാട്ടുമങ്ങാട്ടെ മാർ കൂറിലോസിനെ രക്ഷപെടുത്തി കുന്നംകുളത്തു കൊണ്ടുവരുന്നതിനും തൊഴിയൂരിൽ സ്ഥലം വാങ്ങി അവിടെ താമസിപ്പിക്കുന്നതിനും ഇട്ടൂപ്പ് കത്തനാർ വേണ്ടതെല്ലാം ചെയ്തു. തന്റെ മിത്രമായ പനയ്ക്കൽ താരുവിനെക്കൊണ്ട് വേണ്ട ദ്രവ്യം അതിനായി വ്യയം ചെയ്യിക്കാനും അദ്ദേഹത്തിനു കഴിഞ്ഞു.

അന്നു് മലങ്കരസഭ പ്രതാപത്തോടെ ഭരിച്ചുകൊണ്ടിരുന്ന വലിയ മാർ ദീവന്നാസ്യോസിനു് പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ കാട്ടുമങ്ങാട്ടെ മാർ കൂറിലോസിനെ ആവിഹിതമായി സഹായിച്ച വിവരങ്ങൾ അറിഞ്ഞപ്പോൾ എന്തായിരിക്കും തോന്നിയിരിക്കുക?

## മലയാളത്തിലെ പ്രഥമ ബൈബിൾ പരിഭാഷയുടെ പ്രധാന ശില്പി

''ക്ലോഡിയസ് ബുക്കാനൻ കേരളം സന്ദർശിക്കുന്നതുവരെയും മലയാളത്തിൽ ബൈബിൾ പരിഭാഷപ്പെടുത്തിയിരുന്നില്ല. തിമ്മപ്പാപിള്ളയും മൂന്നു പുരോഹിതന്മാരും തിരുവചനത്തിന്റെ മലയാളത്തിലേക്കുള്ള ഭാഷാന്തര ജോലിയിൽ സഹായിച്ചു. കായംകുളം ഫീലിപ്പോസ് റമ്പാച്ചനും പുലിക്കോട്ടിൽ ജോസഫ് (ഇട്ടൂപ്പ്) റമ്പാച്ചനും ഇവരിൽ പ്രധാനികളായിരുന്നു.''

(ബൈബിൾ സൊസൈറ്റിയിലെ ഒരു സജീവ പ്രവർത്തകനായ ശ്രീ. പി. ററി. കുരുവിള രചിച്ച ''ബൈബിൾ നൂററാണ്ടുകളിലൂടെ'' എന്ന ഗവേഷണഗ്രന്ഥത്തിലെ 'മലയാളം ബൈബിൾ—1811' എന്ന അദ്ധ്യായത്തിൽനിന്നു്. പേജ് 107, 108.)

തന്റെ ശത്രുവിനെ സഹായിച്ച തന്റെ കീഴിലുള്ള ഒരു കത്തനാരോട് മമത തോന്നിയിരിക്കയില്ലെന്നു് വേണം ഊഹിക്കാൻ. കാട്ടുമങ്ങാട്ടെ മാർ കൂറിലോസ് കുന്നംകുളത്തു് അഭയാർത്ഥിയായി താമസിച്ചിരുന്ന കാലത്തു് ആത്താററു് കുന്നംകുളം പള്ളികളിൽ മെത്രാനെന്ന നിലയിൽ ഇട്ടൂപ്പ് കത്തനാരുടെ സ്വാധീനത്തിന്മേൽ വിശുദ്ധ കുർബ്ബാന ചൊല്ലി എന്ന കേൾവി ശരിയാണെങ്കിൽ വലിയ മാർ ദീവന്നാസ്യോസിനു് ഇട്ടൂപ്പ് കത്തനാരുടെ നേരെ കോപം കൂടുതൽ ജ്വലിക്കാനാണ് വഴി. ലന്തകമ്പനിയുടെ വിലക്കുള്ള ഒരു വ്യക്തിയെ തന്റെ ഭരണത്തിൻ കീഴിലുള്ള പള്ളികളിൽ കയററി വിശുദ്ധ കുർബ്ബാന ചൊല്ലിച്ചതു് അഭിമാനിയായ വലിയ മാർ ദീവന്നാസ്യോസ് ക്ഷമിച്ചുകളഞ്ഞു എന്ന് കരുതാൻ വയ്യ.

കാട്ടുമങ്ങാട്ടെ സംഭവത്തിനുശേഷം ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും, പുലിക്കോട്ടിൽ ഇട്ടൂപ്പ കത്തനാരും തമ്മിൽ രമ്യതയിലായിരുന്നുവോ എന്നതിനെക്കുറിച്ചുള്ള വ്യക്തമായ ചിത്രം സഭാചരിത്രഗ്രന്ഥങ്ങളിൽ കാണുന്നില്ല.

മലയാളം കൊല്ലം 981–ൽ ചെമ്പുതകിടിൽ എഴുതിയ ആർത്താററ് പടിയോല സൂക്ഷ്മമായി പരിശോധിച്ചാൽ വലിയ മാർ ദീവന്നാസ്യോസും, ഇട്ടൂപ്പ് കത്തനാരും തമ്മിൽ നീരസത്തിലായിരുന്നില്ലേ എന്ന സംശയിക്കത്തക്ക ചില സൂചനകൾ കിട്ടും. ആർത്താററ് പള്ളി ഇന്നുകാണുന്ന രീതിയിൽ പുതുക്കിപ്പണിതത് പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരാണ്. കൂനൻ കുരിശു സത്യത്തിനുശേഷം ആർത്താററ് പള്ളിയിൽ ഓർത്തഡോക്സ് സുറിയാനിക്കാരും, റോമൻ കത്തോലിക്കരും തവണ മുറയ്ക്ക് ആരാധന നടത്തിവന്നു. ഇരു വിഭാഗക്കാരും തമ്മിൽ കലഹങ്ങളും സാധാരണമായിരുന്നു. ഒടുവിൽ കൊച്ചിരാജ്യം ഭരിച്ചിരുന്ന ശക്തൻ തമ്പുരാൻ നറുക്കിട്ട് പള്ളി ഓർത്തഡോക്സ്കാർക്കും, കുരിശ് റോമാക്കാർക്കുമായി ഭാഗിച്ച് കൊടുക്കയാണ് ഉണ്ടായത്. ആർത്താററ് പള്ളി ഓർത്തഡോക്സ് വിഭാഗത്തിനു ലഭിച്ചപ്പോൾ ജനങ്ങൾക്കുണ്ടായ സന്തോഷം അളവററതായിരുന്നു. സഭാതലവനായ മെത്രാപ്പോലീത്തായെ അവർ ആർത്താററ് പള്ളിയിലേക്ക് ക്ഷണിച്ചുവരുത്തി. മലയാളം കൊല്ലം 981 മകരമാസത്തിൽ മെത്രാപ്പോലീത്തായുടെ മുമ്പാകെയാണ് പടിയോല എഴുതി ഒപ്പുവെച്ചത്. ''ആർത്താററ് എടവകക്കാര് എല്ലാവരുംകൂടി നമ്മുടെ ദീവന്നാസ്യോസ് ബാവാ തിരുമുമ്പിൽ എഴുതിവെച്ച പടിയോലയാവിത് ''– എന്നാണ് ആമുഖമായി പറയുന്നത്. അന്നത്തെ ആർത്താററ് പള്ളി വികാരിയുടെയും പന്ത്രണ്ട് പള്ളി പ്രതിപുരുഷന്മാരുടെയും പേരുകൾ ആ പടിയോലയിൽ പതിഞ്ഞു കാണുന്നു. ഇതിൽ വികാരിയുടെ പേർ കാണുന്നത് തെക്കേക്കര കുരിയത്തു കത്തനാർ എന്നാണ്. ആർത്താററുപള്ളിക്കുവേണ്ടി അനവധി ത്യാഗങ്ങൾ സഹിച്ച പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരുടെ പേർ എഴുതാതെ കുരിയത്തു കത്തനാരുടെ പേർ എഴുതാൻ എന്തായിരിക്കാം കാരണം? ഇട്ടൂപ്പ് കത്തനാരേക്കാൾ സീനിയർ കുരിയത്തു കത്തനാരായതുകൊണ്ടാണോ എന്ന് അറിയില്ല. തെക്കേക്കര കുരിയത്തുകത്തനാർ എന്ന പേരിൽ ഒരു വികാരി ആർത്താററ് പള്ളിക്ക് ആ കാലങ്ങളിൽ ഉണ്ടായിരുന്നതായി ഈ പടിയോല വെളിച്ചത്തു വരുന്നതുവരെ ആർക്കും അറിവില്ലായിരുന്നു. 1946 ൽ ആർത്താററു പള്ളിയുടെ ചരിത്രം വിശദമായി എഴുതി പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചപ്പോൾ അതിൽ അറിവുള്ളിടത്തോളം എല്ലാവികാരിമാരുടെയും പേരു വിവരം കൊടുത്തിരുന്നു. അതിൽ തെക്കേക്കര കുരിയത്തു കത്തനാരുടെ പേരില്ല. കുരിയത്തു കത്തനാർ ആർത്താററ് പള്ളിയുടെ വികാരിയായിരുന്നെങ്കിൽ തന്നെ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരുമായി താരതമ്യപ്പെടുത്തുമ്പോൾ അദ്ദേഹം കേവലം നിഷ്പ്രഭനായിരുന്നു. വലിയ മാർ ദീവന്നാസ്യോസ് ആർത്താററ് പള്ളിയിലേക്ക് എഴുന്നള്ളിയപ്പോൾ വയോവൃദ്ധനായ തിരുമനസ്സുകൊണ്ട് ഇട്ടൂപ്പ് കത്തനാരെകണ്ട് അനിഷ്ടമായി എന്തെങ്കിലും കല്പിച്ചെങ്കിലൊ എന്നു കരുതി കാട്ടുമങ്ങാട്ടെ സംഭവത്തിൽ തിരുമനസ്സിലെ അതൃപ്തിക്കു പാത്രമായ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ തന്ത്രപൂർവ്വം രംഗത്തുനിന്നും ഒഴിഞ്ഞുമാറിയതാണോ? ചരിത്രത്തിലേക്ക് വെളിച്ചംവീശുന്ന നിരണം ഗ്രന്ഥവരി, ആർത്താററ് പടിയോല എന്നിവയെപ്പോലെയുള്ള വിലപ്പെട്ട രേഖകൾ ഇനിയും കണ്ടുകിട്ടിയാലെ പരമാർത്ഥം വെളിപ്പെടുകയുള്ളു.

## കോട്ടയം സഭാകേന്ദ്രമാക്കിയത് പുലിക്കോട്ടിൽ തിരുമേനി

മലങ്കര ഓർത്തഡോക്സ് സഭയുടെ ആസ്ഥാനം കോട്ടയമാക്കിയത് കുന്നംകുളത്തുനിന്നും സഭയുടെ മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ട പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിൻെറ ദീർഘവീക്ഷണത്തോടെയുള്ള പ്രവർത്തനങ്ങളായിരുന്നു.

**പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ.**

(1990 മെയ് 15–ന് കുന്നംകുളം ഭദ്രാസന അരമനയുടെ ഉദ്ഘാടനകർമ്മം നിർവ്വഹിച്ച് നടത്തിയ പ്രസംഗത്തിൽ നിന്ന്)

–0–





# കുന്നംകുളം ഭദ്രാസനം

പൗലോസ് മാർ മിലീത്തിയോസ് മെത്രാപ്പോലീത്താ

പുരാതന ക്രൈസ്തവപാരമ്പര്യം അണുവിട വ്യതിചലിക്കാതെ നിലനിർത്തുന്ന ജനസമൂഹമാണ് കുന്നംകുളം നിവാസികൾ. ഏതൊരു വിപൽഘട്ടത്തിലും മലങ്കരസഭയ്ക്ക് ആത്മവീര്യം നൽകുന്ന പിന്തുണയും കൂറും ഈ പ്രദേശത്തുനിന്നുണ്ടായിട്ടുണ്ട്. മാർത്തോമ്മാശ്ലീഹായുടെ പാദസ്പർശമേററതായി വിശ്വസിക്കപ്പെടുന്ന കുന്നംകുളത്തെ, ചാട്ടുകുളങ്ങര പള്ളിയുടെ വീരസന്താനങ്ങൾ പൂർവ്വീക ആചാരങ്ങളും വിശ്വാസങ്ങളും മുറുകെപ്പിടിക്കുന്നതിൽ വ്യഗ്രതയുള്ളവരാണ്. മലങ്കരസഭയെ റോമാസഭയിൽ ലയിപ്പിക്കുവാൻ പ്രയത്നിച്ച്, ഏതാനും മാസങ്ങൾ റോമാവിശ്വാസം സ്വീകരിച്ചശേഷം തിരിച്ചെത്തിയ ആറാം മാർത്തോമ്മായോടുള്ള തങ്ങളുടെ പ്രതിഷേധം രേഖപ്പെടുത്തുവാൻ ''നസ്രാണിസിംഹങ്ങൾ'' ആയ ഇവിടുത്തെ സഭാമക്കൾ ഉണ്ടാക്കിയ മാർഗ്ഗരേഖയായിരുന്നു ആർത്താററ് പടിയോല. ''മലങ്കര സഭയുടെ മാഗ്നാക്കാർട്ടാ'' എന്നാണ് ഇതിനെ വിശേഷിപ്പിക്കേണ്ടത്. മാർത്തോമ്മാ ശ്ലീഹായുടെ പൂർവ്വീക വിശ്വാസവും ചട്ടങ്ങളും അനുസരിച്ചു നടക്കുന്നതിനുള്ള ആഹ്വാനമാണ് ഈ പടിയോല. എല്ലാ വിദേശ മേൽക്കോയ്മകളെയും തള്ളിപ്പറയുന്ന ഈ പടിയോലയുടെ ശില്പിയുടെ ക്രാന്തദർശിത്വം നമ്മെ അത്ഭുതപ്പെടുത്തുന്നതാണ്. പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻെറ (പഴയ സെമിനാരി സ്ഥാപകൻ) മനസ്സിൽ രൂപംകൊണ്ട ഈ പടിയോല ആറാം മാർത്തോമ്മായ്ക്കു ലഭിച്ച ഇരുട്ടടിയാണെന്നു പറയേണ്ടിയിരിക്കുന്നു.

കുന്നംകുളം ജനസമൂഹത്തിനു മലങ്കരസഭയിൽ അദ്വിതീയസ്ഥാനമുണ്ട്. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ എന്നീ രണ്ടു മലങ്കര മെത്രാപ്പോലീത്തന്മാരെ സഭയ്ക്കു സംഭാവന ചെയ്യുവാൻ കുന്നംകുളത്തിനു സാധിച്ചു. പഴയ സെമിനാരി സ്ഥാപകൻ, മലയാളത്തിലെ ആദ്യ വേദപുസ്തക തർജ്ജമയുടെ പ്രധാനശില്പി, ആർത്താററ്, കണ്ടനാട് പടിയോലകളുടെ ശില്പി, കേരളത്തിലെ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിൻെറ പ്രാരംഭപ്രവർത്തകൻ, സാമൂഹ്യ പരിഷ്കർത്താവ് എന്നിങ്ങനെ വിവിധ തുറകളിൽ വ്യക്തിമുദ്ര പതിപ്പിച്ച പരിശുദ്ധ പിതാവാണ് പുലിക്കോട്ടിൽ തിരുമേനി. ആ പരിശുദ്ധൻെറ മദ്ധ്യസ്ഥത നമുക്ക് അനുഗ്രഹപ്രദമായിരിക്കട്ടെ.

അച്ചടിക്കും, അടക്കാവ്യാപാരത്തിനും, നോട്ടുപുസ്തകനിർമ്മാണത്തിനും പ്രസിദ്ധിയുള്ള കുന്നംകുളം പഴഞ്ഞി ദേശവാസികൾ ഭൂരിപക്ഷവും ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനികളാണ്. കേരളത്തിൻെറ വാസ്തുശില്പകലകൾക്ക് മകുടോദാഹരണങ്ങളായി മലങ്കരസഭയുടെ പല പ്രധാന പള്ളികളും ഇവിടെ സ്ഥിതിചെയ്യുന്നു. കൊച്ചി ഭദ്രാസനത്തിൽ ഉൾപ്പെട്ടിരുന്ന ഈ പ്രദേശത്തെ പള്ളിക്കാർ 1983 ഡിസംബർ 10–ാം തീയതി കുന്നംകുളം ആർത്താററ് പള്ളിയിൽ ചേർന്നാണ കുന്നംകുളം ഭദ്രാസനത്തെക്കുറിച്ച് ആദ്യമായി ചിന്തിച്ചത്. ഈ സമ്മേളനത്തിൽ തൃശ്ശൂർ ജില്ലയിൽ പെട്ട പള്ളികളിൽനിന്നുള്ള വൈദികരും, കൈക്കാരന്മാരും, സെക്രട്ടറിമാരും സംബന്ധിച്ചിരുന്നു. കൊച്ചി ഭദ്രാസനത്തിലെ തൃശ്ശൂർ ജില്ലയിൽ പെട്ട പള്ളികളും, ഭാരതപ്പുഴ വരെയുള്ള പള്ളികളും ഉൾക്കൊള്ളിച്ച് കുന്നംകുളം കേന്ദ്രമാക്കി ഒരു ഭദ്രാസനം രൂപീകരിക്കുവാൻ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിനോടും സഭാ മാനേജിംഗ് കമ്മിററിയോടും അഭ്യർത്ഥിക്കുവാൻ യോഗം തീരുമാനിച്ചു.

1984 മാർച്ച് 29–നു ചേർന്ന സഭാ മാനേജിംഗ് കമ്മററി കുന്നംകുളം ഭദ്രാസന രൂപീകരണത്തിനുള്ള സാദ്ധ്യതകളെക്കുറിച്ച് പഠിക്കുവാൻ ഒരു കമ്മററിയെ നിയോഗിച്ചു. തുടന്ന് പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ നിർദ്ദേശപ്രകാരം ആർത്താററ് കുന്നംകുളം പള്ളി ഒരേക്കർ വസ്തു ഭദ്രാസന കേന്ദ്രത്തിനുവേണ്ടി പ. ബാവാ തിരുമേനിയുടെ പേരിൽ തീറെഴുതി. ഭദ്രാസനകേന്ദ്രം ഉണ്ടാകുന്നതുവരെ മെത്രാപ്പോലീത്തായ്ക്കു താമസിക്കുവാൻ ആർത്താററ് പള്ളിക്കെട്ടിടം വിട്ടുകൊടുക്കുന്നതാണെന്ന് പള്ളി പൊതുയോഗം നിശ്ചയി

*Best Compliments from:-*











**THE WEEK**



ച്ചു. (എന്നാൽ ഭദ്രാസന കേന്ദ്രത്തിനുവേണ്ടി ആത്താററ് പള്ളി നൽകിയ സ്ഥലം സംബന്ധിച്ച് നിർഭാഗ്യകരവും, സംഭവിക്കാൻ പാടില്ലാത്തതുമായ ചില സംഭവങ്ങൾ 1991 ഏപ്രിൽ 27–ാം തീയതി നിറവേറി.) മേല്പറഞ്ഞ വ്യവസ്ഥകളുടെ വെളിച്ചത്തിൽ 1984 സെപ്ററംബർ 21–ാംതീയതി ചേർന്ന സഭാ മാനേജിംഗ് കമ്മററിയും 1985 ഫെബ്രുവരിയിലെ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസും കൊച്ചി ഭദ്രാസനം വിഭജിച്ച് തലപ്പിള്ളി താലൂക്കിലെയും വടക്ക് ഭാരതപ്പുഴവരെയുള്ള പ്രദേശത്തെയും പള്ളികൾ ചേർത്ത് കുന്നംകുളം ഭദ്രാസനം രൂപീകരിക്കുവാൻ നിശ്ചയിച്ചു. 1985 ഏപ്രിൽ 14–ാം തീയതി ഭദ്രാസനം രൂപീകരിക്കപ്പെട്ടു. 32 പള്ളികളും 8 ചാപ്പലുകളും ഉൾക്കൊള്ളുന്നതാണ് കുന്നംകുളം മെത്രാസനം. 1985 ആഗസ്റ്റ് 1–ാം തീയതി ലേഖകൻ ഭദ്രാസനഭരണം ഏറെറടുക്കുകയും, ആഗസ്റ്റ് 29–ാം തീയതി പ. കാതോലിക്കാബാവാ തിരുമേനി ആത്താററ് പള്ളിയിൽവച്ച് ലേഖകന്റെ സുന്ത്രോണീസോശുശ്രൂഷ നടത്തുകയുംചെയ്തു.

ദൈവത്തിന്റെ മഹാകൃപയാലും, പരിശുദ്ധ ബാവാതിരുമേനിയുടെ പ്രോത്സാഹനത്താലും, സാമ്പത്തിക സഹായത്താലും, ഭദ്രാസനത്തിലെ ഇടവകകളുടെയും ജനങ്ങളുടെയും നിസീമമായ സഹകരണത്താലും മെത്രാസന കേന്ദ്രത്തിന്റെ പണി പൂർത്തിയായി. പതിനൊന്നു ലക്ഷത്തോളം രൂപയുടെ കടബാദ്ധ്യത ഇക്കാര്യത്തിൽ ഇനിയും തീരേണ്ടതായിട്ടുണ്ട്.

അടപ്പൂട്ടി മെഡിക്കൽ മിഷൻ ആശുപത്രി, കോട്ടപ്പടി ഡേവിഡ്സൺ മെമ്മോറിയൽ ആശുപത്രി, പഴഞ്ഞി M. D. College എന്നീ സ്ഥാപനങ്ങൾ ഈ ഭദ്രാസനാതിർത്തിക്കുള്ളിൽ പ്രവർത്തിക്കുന്ന സ്ഥാപനങ്ങളാണ്. **

## വിശ്വാസസംരക്ഷകൻ

കുന്നംകുളം: മലങ്കരസഭയുടെ മഹാമനസ്കൻ എന്ന നിലയിൽ സഭാംഗങ്ങളിൽ ജീവരക്തം പ്രവഹിപ്പിച്ച് സഭയിലാകമാനം ചൈതന്യം പകർന്ന പുണ്യപിതാവായിരുന്നു പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെന്ന് അദ്ദേഹത്തിന്റെ 175–ാം ചരമവാർഷികത്തോടനുബന്ധിച്ച് ചേന്ന ചരിത്ര സെമിനാർ വിലയിരുത്തി.

വിശ്വാസ സംരക്ഷണത്തിന്റെ നെടുങ്കോട്ടയായിരുന്ന മെത്രാപ്പോലീത്താ മാർത്തോമ്മാശ്ലീഹായിൽ നിന്നും ലഭിച്ച ഇന്ത്യൻ സഭാ പൈതൃകത്തെ ഒററിക്കൊടുത്തവരോട് സന്ധിയില്ലാസമരം പ്രഖ്യാപിച്ച ധീര പോരാളിയുമായിരുന്നു എന്നു പ്രസംഗകർ അനുസ്മരിച്ചു.

കേരളത്തിൽ ആദ്യമായി ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനു വേദിയൊരുക്കിയ പുലിക്കോട്ടിൽ മെത്രാപ്പോലീത്താ ബൈബിളിന്റെ മലയാള വിവത്തനം പ്രാവർത്തികമാക്കുന്നതിനും അശ്രാന്ത പരിശ്രമം നടത്തി. മതേതര വിദ്യാഭ്യാസം, ജനാധിപത്യം എന്നിവയുടെ വളർച്ചയ്ക്ക് അനല്പയാവഹമായ സംഭാവന നൽകിയ മെത്രാപ്പോലീത്താ സഭാശില്പിയെന്ന നിലയിലും പ്രഥമഗണനീയനായിരുന്നു. (1991 നവംബർ 11–ാം തീയതി മലയാളമനോരമ കൊച്ചി എഡീഷനിൽ വന്ന വാത്തയിൽ നിന്ന്)

# ആർത്താററ് പടിയോല— 'മലങ്കരയുടെ മാഗ്നാക്കാർട്ടാ'

മലങ്കരസഭയുടെ പത്തൊമ്പതു നൂററാണ്ടു കാലത്തെ ചരിത്രഗതി കണ്ടെത്താനുതകുന്ന രേഖകൾ വിരളമാണ്. പതിനാറാം നൂററാണ്ടുവരെയുള്ള കാലഘട്ടത്തിന്റേതായി ശേഷിച്ചിരിക്കുന്നത് മലങ്കര നസ്രാണികളുടെ ജാതീയമായ ഔന്നത്യനിലകാണിക്കുന്ന ഏതാനും ചെപ്പേടുകൾമാത്രം. ബാക്കി ഉണ്ടായിരുന്നതെല്ലാം തന്നെ ഉദയംപേരൂർ സൂന്നഹദോസിനു ശേഷം നടന്ന മെനസിസിന്റെ തേർവാഴ്ചക്കാലത്ത് അഗ്നിക്കിരയായി.

കൂനൻ കുരിശു സത്യത്തിനുശേഷവും തുടർച്ചയായുള്ള പരദേശാക്രമണങ്ങളും നസ്രാണികളിൽ ഒരു വിഭാഗത്തിന്റെ കൂറുമാറലും റോമൻ കത്തോലിക്കരുടെ പീഡനങ്ങളും നിമിത്തം ഉള്ള രേഖകൾ തന്നെ യഥായോഗ്യം സൂക്ഷിക്കുന്നതിനു നസ്രാണികൾക്കു സാധിച്ചില്ല. സമകാലീന രേഖകൾക്കും ഇതേഗതി തന്നെ വന്നുപെട്ടു. ഇന്ന് ഉദയംപേരൂർ സൂന്നഹദോസ് മുതൽ സെമിനാരി സ്ഥാപനം (1814)വരെയുള്ള കാലഘട്ടത്തിലെ മലങ്കര സഭാചരിത്രം പഠിക്കുവാൻ ഉപയോഗിക്കുന്ന രേഖകളിൽ നല്ലൊരു പങ്ക് വളച്ചൊടിച്ചവയും പക്ഷപാതപരമായി 'സൃഷ്ടിക്കപ്പെട്ടവയും' ചെയ്തിട്ടുള്ളവയാണ്.

ഈ സാഹചര്യത്തിലാണ് സമീപകാലത്തു മാത്രം കണ്ടെടുക്കപ്പെട്ട ആർത്താററു പടിയോലയുടെ പ്രസക്തി, കൊല്ലവർഷം 981 മകരമാസത്തിൽ ആർത്താററു പള്ളിയോഗം ചെമ്പുതകിടിൽ എഴുതി കൊച്ചീരാജാവിന്റെ മുമ്പിൽ അടിയറ തീർത്തതും, കൊച്ചിയിലെ പരമ്പരാഗത മന്ത്രിമാരായ പാലിയത്തച്ചൻമാരുടെ സൂക്ഷിപ്പിലിരുന്നതുമാണ് ആർത്താററ് പടിയോല.

ഈ രേഖയെപ്പററിയുള്ള ആദ്യപരാമർശനം ഉണ്ടായത് 1968-ൽമാത്രമാണ്. ആ വർഷം കുന്നംകുളം മെയിൻ റോഡ് പള്ളിയുടെ കൂദാശാസുവനീറിൽ പി. വി. ഇട്ട്യേച്ചൻ ആശാൻ എഴുതിയ ഒരു ചെറിയ കുറിപ്പുമാത്രമായിരുന്നു അത്. തുടർന്ന് 1976-ൽ ആർത്താററ് കുന്നംകുളം മഹാ ഇടവക പ: കാതോലിക്കാബാവായ്ക്കു നൽകിയ സ്വീകരണ സ്മരണികയിൽ ചെപ്പേടിന്റെ പരിഭാഷയും അവ്യക്തമായ ഒരു കുറിപ്പും ഉണ്ടായിരുന്നു. 1988-ൽ 'മലങ്കരസഭ' മാസികയിൽ അഡ്വ: പി. സി. മാത്യു കുന്നംകുളം എഴുതിയ ലേഖനമാണ് പടിയോലയെക്കുറിച്ചുള്ള കൂടുതൽ വിവരങ്ങൾ പുറത്തുകൊണ്ടുവന്നത്. എന്നാൽ ഈ ലേഖനം ചെപ്പേടിന്റെ പിൽക്കാല ചരിത്രം മാത്രം വിവരിക്കുന്ന ഒന്നാണ്. ഇതേവരെ ഈ രേഖയുടെ സമഗ്രമായ വിശകലനമോ ചരിത്ര പശ്ചാത്തല പഠനമോ നടന്നതായി ഈ ലേഖകനറിവില്ല.

എം. കുര്യൻ തോമസ്

1 **പടിയോല:** ഇപ്പോൾ തിരുവനന്തപുരത്ത് ഓറിയൻറൽ മാനുസ്ക്രിപ്ട്സ് ലൈബ്രറിയിലാണ് ഈ ചെപ്പേട് സൂക്ഷിച്ചിരിക്കുന്നത്. അവിടെ നിന്നും ലേഖകൻ സമ്പാദിച്ച ഫോട്ടോ കോപ്പിയിൽ മൊത്തം പതിനഞ്ചു തകിടുകൾ കാണുന്നുണ്ട്. അവയിൽ ഏഴുതകിടുകളിലെ എഴുത്തിന് സമാനതയുണ്ട്. ശേഷം എട്ടു തകിടുകളിലെ എഴുത്ത് മറെറാരു വിധത്തിലാണ്. എന്നാൽ ആദ്യത്തെ വിഭാഗത്തിലെ ഏഴും രണ്ടാമത്തേതിലെ രണ്ടും തകിടുകൾ ഒരുമിച്ചു തുളച്ചു കോർത്തിരുന്നതിന്റെ ലക്ഷണം കാണുന്നുണ്ട്. വട്ടെഴുത്തു ലിപിയിലുള്ള ഈ തകിടുകൾ വായിപ്പിക്കാനുള്ള ശ്രമങ്ങൾ പരിപൂർണ്ണമാവാത്തതിനാൽ ഇവയെല്ലാം ആർത്താററു പടിയോലയുടെ ഭാഗങ്ങളാണോ എന്ന് നിശ്ചയമില്ല. അതിനാൽ ഓറിയൻറൽ മാനുസ്ക്രിപ്ട്സ് ലൈബ്രറിയിലെ വിദഗ്ദർ പരിഭാഷ ചെയ്തതും കുന്നംകുളം സോവനീറിൽ പ്രസിദ്ധീകരിച്ചതുമായ പരിഭാഷയാണ് ഈ പഠനത്തിനു ഉപയോഗിച്ചിരിക്കുന്നത്. (പരിഭാഷ 26-ാം പേജിൽ കാണുക)

2 **പ്രാധാന്യം:** ഒരു സത്യപ്രതിജ്ഞ അല്ലെങ്കിൽ ഒരു വിശ്വാസപ്രഖ്യാപനം എന്നതിലുപരിയായ പ്രാധാന്യം ഇതിന്റെ ജനയിതാക്കൾ ഇതിനു കല്പിച്ചിരുന്നു എന്നത് വ്യക്തമാണ്. ചെമ്പോലയിൽ എഴുതുന്നതു തന്നെ ഈ ഉദ്ദേശത്തോടുകൂടിയാണ്. പോരെങ്കിൽ കൊച്ചി മഹാരാജാവിന്റെ മുമ്പിൽ അടിയറ തീർക്കുകയും (രജിസ്റ്റർ ആക്കുകയും) ചെയ്തതിൽ നിന്നും ഇതു തികച്ചും വ്യക്തമാകുന്നുണ്ട്. ആ അർത്ഥത്തിൽ മലങ്കരയിൽ ലഭ്യമായ ആദ്യത്തെ സ്വാതന്ത്ര്യപ്രഖ്യാപനമാണിത്. ഒററ നോട്ടത്തിൽ തന്നെ മലങ്കരയുടെ 'മാഗ്നാകാർട്ടാ' എന്നു വിളിക്കത്തക്ക പ്രാധാന്യം ഇതിനുണ്ട്.

ഇപ്രകാരം ഒരു രേഖ ചമയ്ക്കാൻ കുന്നംകുളംകാരെ പ്രേരിപ്പിച്ച സാഹചര്യങ്ങളെന്താണ്? പെട്ടന്നുണ്ടായ തിക്താനുഭവങ്ങളിൽ നിന്നുടലെടുത്തതാണോ ഈ രേഖ? അതോ ഭാവിയിൽ ഉണ്ടാകാവുന്ന കയ്യേററങ്ങൾ തടയുവാനാണോ ഈ രേഖചമച്ചതു? വിശദമായപഠനം ആവശ്യമായ ഒരു വിഷയമാണിതു്. ഈ ലേഖകൻ നടത്തിയ പഠനത്തിൽ ഈ പടിയോലയുടെ ചരിത്രപരമായ പശ്ചാത്തലം വ്യക്തമാക്കുന്ന ചില കാരണങ്ങൾ കണ്ടെത്തിയിട്ടുണ്ട്. കൂടുതൽ പഠനത്തിനും വിശദീകരണത്തിനുമായി അവ ഇവിടെ ചേർക്കുകയാണ്.

3 **ദത്താവ്:** ചെപ്പേടിൽ സൂചിപ്പിച്ചിരിക്കുന്ന 'ദീവന്നാസ്യോസ് ബാവ' 1765 മുതൽ 1808 വരെ മലങ്കര ഭരിച്ചിരുന്ന മാർത്തോമ്മാ ആറാമനാണ്. (വലിയ മാർ ദീവന്നാസ്യോസ്) തച്ചിൽ മാത്തുത്തരകന്റെ പിടിയിലകപ്പെട്ട് അയാളുടെ ക്രൂരതയ്ക്കും പീഡനത്തിനും വിധേയനാകേണ്ടിവന്ന വലിയ മാർ ദീവന്നാസ്യോസിനു് അതിന്റെ മൂർദ്ധന്യത്തിൽ റോമാവിശ്വാസത്തിനു് കീഴ്പ്പെടുന്നതായി സമ്മതിച്ച് തത്തംപള്ളി റോമാപള്ളിയിൽ വെച്ച് 1799 ഇടവം 30 നു[1] പത്തീറവെച്ച് കുർബ്ബാന ചൊല്ലേണ്ടിവന്നു. എന്നാൽ പെട്ടന്നുണ്ടായ തരകന്റെ അധ:പതനംകൊണ്ടു മാത്രം തടവിൽ നിന്നു രക്ഷപെട്ട മാർ ദീവന്നാസ്യോസ് സത്യവിശ്വാസത്തിലേയ്ക്കു തിരിച്ചു വരികയും റോമാ വിശ്വാസം സ്വീകരിച്ചതിനു് പരസ്യമായി ക്ഷമായാചനം നടത്തുകയും, പത്തീറവെച്ച് കുർബ്ബാനചൊല്ലിയതിനു് പ്രായശ്ചിത്തമായി മലങ്കരയിലെ എല്ലാ പള്ളികളിലും സ്വന്ത ചിലവിൽ വി: കുർബ്ബാന ചൊല്ലിക്കുകയും ചെയ്തു.[2]

ഇത്രയൊക്കെ ചെയ്തിട്ടും മലങ്കരയിലെ ഒരു വിഭാഗം ആളുകൾ, പ്രത്യേകിച്ച് വടക്കൻ ഇടവകക്കാർ അദ്ദേഹത്തിനു് എന്തോ പതിത്വം കൽപ്പിച്ചിരുന്നതായി സൂചനകളുണ്ട്.[3] ഈ പതിത്വം മാററി ആർത്താററ് ഇടവകക്കാർ മാർ ദീവന്നാസ്യോസിനു് സമ്പൂർണ്ണ അംഗീകാരം നൽകിയതിന്റെ സൂചനയായി ഈ പടിയോലയെ കണക്കാക്കാമോ? അപ്രകാരം ഒരു ബന്ധം ഉണ്ടോ എന്നു കണ്ടുപിടിക്കേണ്ടിയിരിക്കുന്നു.

4 **ദാതാവ്:** ആർത്താററു പടിയോലയുടെ ദാതാക്കൾ 'ആർത്താററ് ഇടവകക്കാർ മുഴവനും' ആണെന്ന് പടിയോലയിൽ പറയുന്നുണ്ട് എങ്കിലും പടിയോലയിൽ ഒപ്പിട്ടിരിക്കുന്നത് വികാരിയും പന്ത്രണ്ടു അയ്മേനികളും മാത്രമാണ്. മലങ്കരയിൽ പണ്ടേയുള്ള നടപ്പുപ്രകാരം ഇവർ ഇടവകയെ മുഴവൻ പ്രതിനിധീകരിക്കുവാൻ അർഹതയുള്ള യോഗക്കാർ എന്ന നിലയിലാണ് ഒപ്പിട്ടിരിക്കുന്നത് എന്ന് സാഹചര്യത്തെളിവു കൊണ്ട് മനസിലാക്കാം.

ഒരു സംഗതി ഈ അവസരത്തിൽ പ്രസ്ഥാവിക്കാതിരിക്കുന്നത് ചരിത്രനീതിക്കു ചേർന്നതല്ല. കൊ: വ: 981 തുലാം 7-നും കൊ: വ: 985 തുലാം 1-നും ആർത്താററു പള്ളിയിലെ കൈക്കാരന്മാരുടെ ലിസ്റ്റിലെ[4] ഒരാൾ മാത്രമാണ് —ചുങ്കത്ത് ഇയ്യു— പടിയോലയിൽ ഒപ്പിട്ടതായി കാണുന്നത്.

## ബൈബിൾ പരിഭാഷയുടെ പ്രധാന ശില്പി

"Norton met the Syrian Metropolitan (പുലിക്കോട്ടിൽജോസഫ്മാർദീവന്നാസ്യോസ്) at Kottayam and discussed with him the ways and means of helping them. He longed to learn Malayalam, to translate the Bible into Malayalam, to build a church and a school."

Eira Dalton, Mission of Help, C. M. S Triple Jubilee souvenir, Kottayam, C. M. S Press 1966, P. 5.

5 **റോമാ വിശ്വാസം:** ഈ പടിയോലയിൽ രണ്ടു പ്രാവശ്യം പേരെടുത്തു പറയുന്ന ഏക വിദേശസഭ റോമൻ കത്തോലിക്കാ സഭയാണ്. ഇതിൽ രണ്ടു സമകാലീന സംഭവങ്ങളുടെ സ്വാധീനം കാണുന്നുണ്ട്. ഒന്നാമത്തേത് തീർച്ചയായും വലിയ മാർ ദീവന്നാസ്യോസിനു മാത്തുതരകനിൽ നിന്നും റോമൻ കത്തോലിക്കരിൽ നിന്നും നേരിട്ട പീഡനം തന്നെ.

രണ്ടാമതായി ആത്താറുകാക്ക് തങ്ങളുടേതായ ഒരു കാരണവുമുണ്ടായിരുന്നു. കൂനൻ കുരിശു സത്യത്തേതുടന്ന് റോമാവിശ്വാസത്തിൽ ചേർന്ന ഒരു കൂട്ടം ആളുകൾ ആത്താററ് ഇടവകയിൽ ഉണ്ടായിരുന്നു. രണ്ടു കൂട്ടർക്കും പള്ളിയിൽ അവകാശവും ഉണ്ടായിരുന്നു. തർക്കം മൂത്ത് ദീർഘകാലം പള്ളിയിൽ കർമ്മം മുടങ്ങിക്കിടന്നു. ഈ അവസ്ഥയിൽ 1805–ൽ കൊച്ചിയിലെ ശക്തൻ തമ്പുരാൻ ചീട്ടിട്ട് പള്ളി സത്യവിശ്വാസികൾക്കും കരിശുപള്ളി റോമാക്കാക്കുമായി നൽകി. ഇപ്രകാരം ആത്താററ് ഇടവക വിഭജിക്കപ്പെട്ടു. ഇപ്രകാരം വിഭജിച്ച് പരസ്പരം ഒഴമുറി എഴുതിയത് കൊ: വ: 981 തുലാം 7–ാംതീയതി ആയിരുന്നു.[5] പടിയോലയുടെ രചനയ്ക്കു കേവലം 3 മാസം മാത്രം മുമ്പ്. ഈ സംഭവത്തിന്റെ വ്യക്തമായ സ്വാധീനമാണ് പടിയോലയിൽ കാണുന്നത്.

6 **ബാബേൽ:** ഉദയംപേരൂർസൂന്നഹദോസിനു മുമ്പുള്ള മലങ്കരസഭ പേർഷ്യൻ സഭയുമായും അതുവഴി പൗരസ്ത്യ കൽദായ അഥവാ നെസ്തോറിയൻ വിശ്വാസവുമായും ബന്ധപ്പെട്ടിരുന്നു എന്നതു നിസ്തർക്കമാണ്. എന്നാൽ 1653 ലെ കൂനൻ കുരിശു സത്യത്തെത്തുടന്ന് സഭയ്ക്കു പട്ടത്വബന്ധം ലഭിച്ചത് അന്ത്യോഖ്യൻ സഭയിൽ നിന്നാകയാൽ പേർഷ്യൻ ബന്ധം അവസാനിക്കുകയും അന്ത്യോഖ്യൻ ബന്ധം ആരംഭിക്കുകയും ചെയ്തുവെങ്കിലും പിന്നീടു പലപ്പോഴും പേർഷ്യൻ മെത്രാൻമാർ കേരളത്തിൽ വരികയും നെസ്തോറിയ വിശ്വാസം പുന:സ്ഥാപിക്കുവാൻ ശ്രമിക്കുകയും ചെയ്തിരുന്നു. മലങ്കരയിലാകട്ടെ സത്യവിശ്വാസം പുന:സ്ഥാപിക്കപ്പെട്ടിരുന്നുവെങ്കിലും മാററം പൂർണമാവാതെ ഒരയഞ്ഞ മട്ടിലായിരുന്നതിനാൽ ഒരു പരിധിവരെ അത്തരം ശ്രമങ്ങൾക്കു ഫലവും ഉണ്ടായിരുന്നു.





ഇങ്ങനെ വന്നവരിൽ ഏററവും പ്രമുഖൻ നാലാം മാർത്തോമ്മായുടെ കാലത്തു 1708 ൽ കേരളത്തിലെത്തിയ മാർ ഗബ്രിയേൽ ആയിരുന്നു.[6] പ്രമുഖരായ പട്ടക്കാർ അടക്കം അനേകർ ഇദ്ദേഹത്തിന്റെ പിന്നാലെക്കൂടി. വളരെയധികം സ്വാധീനം മലങ്കരയിൽ ചെലുത്താൻ ഇദ്ദേഹത്തിനു കഴിഞ്ഞു. മാർ ഗബ്രിയേൽ 1731 ൽ മരിച്ച് കോട്ടയം ചെറിയപള്ളിയിൽ അടക്കപ്പെട്ടു എങ്കിലും ഇദ്ദേഹം ചെലുത്തിയ സ്വാധീനം തുടർന്നു. 'കവറിൽ ഔപ്പൻ' എന്ന മാർ ഗബ്രിയേലിന്റെ ഓർമ്മ 1821 ൽ പോലും വൻപിച്ചതോതിൽ ആഘോഷിച്ചിരുന്നു[7] എന്നത് ഇദ്ദേഹത്തിന്റെ ജനസമ്മതിയുടെ തെളിവാണ്. തികച്ചും തെസ്തോറിയനും അതുവഴി വേദവിപരീതിയുമെന്ന് വ്യക്തമായിരുന്നു[8] ഇദ്ദേഹത്തിന്റെ ഉപദേശം മൂലം അനേകർ ഓർത്തഡോക്സ് വിശ്വാസം ത്യജിച്ച് കൽദായ വിശ്വാസം സ്വീകരിക്കാൻ തയ്യാറായി എന്നാണ് രേഖപ്പെടുത്തപ്പെട്ടിട്ടുള്ളത്.[9] തുടന്ന് 1747 ൽ വന്ന മാർ യോഹന്നാനും ഈ പ്രവർത്തനങ്ങൾ തുടന്നു.

ഇതേ കാലയളവിൽ തന്നെ മലങ്കരയിലെ റോമാസുറിയാനിക്കാരുടെ ഇടയിലും സമാന്തരമായ ഒരു സംഭവവികാസം മുന്നേറുന്നുണ്ടായിരുന്നു. കൂനൻ കുരിശിനെ തുടന്ന് ലത്തീൻ ഭരണത്തിൻ കീഴിലമന്ന അവർ തങ്ങളുടെ നഷ്ടപ്പെട്ട വ്യക്തിത്വവും സ്വാതന്ത്ര്യവും വീണ്ടെടുക്കാനുള്ള ശ്രമമാരംഭിച്ചു. ഇതവസാനിച്ചത് പൗരസ്ത്യ കൽദായ സഭയിലാണ്. ലത്തീൻകാരെ ഉപേക്ഷിച്ച് കൽദായ കത്തോലിക്കാ മെത്രാന്മാരെ കൊണ്ടുവരുവാനുള്ള റോമാ സുറിയാനിക്കാരുടെ ശ്രമവും അതിനെതിരെയുള്ള ലത്തീൻകാരുടെ പ്രയത്നങ്ങളുമായിരുന്നു പിന്നീടു നടന്നതു. എന്നാൽ ഇതിനിടയിൽ പേർഷ്യയിൽ നിന്നെത്തിയവരിൽ ചിലർ യഥാർത്ഥ നെസ്തോറിയൻ മെത്രാന്മാരായിരുന്നു. അവർ റോമ്മാ സുറിയാനിക്കാരിൽ ഒരു വിഭാഗത്തെ തിരികെ നെസ്തോറിയൻ വിശ്വാസം സ്വീകരിപ്പിക്കുന്നതിൽ വിജയിച്ചു. ഇവരിൽ ചിലർ ഒരേ സമയംതന്നെ റോമ– ഓർത്തഡോക്സ് സുറിയാനിക്കാരുടെ ഇടയിൽ പ്രവർത്തിച്ചു. റോമാസഭയിലെ തന്നെ ലത്തീൻ –കൽദായ വടംവലികൾ കുന്നംകുളത്തെ റോമ്മാ സുറിയാനിക്കാരുടെ ഇടയിലും എത്തിയിരുന്നു എന്നതിനു തെളിവുകളുണ്ട്.[10]

ഇവയൊക്കെയും പടിയോലയിൽ ബാബേലിനെ (കൽദായ) പരാമർശിക്കുന്നതിനു വഴിതെളിച്ചിട്ടുണ്ട്.

7 **അന്ത്യോഖ്യ:** മലങ്കരസഭയുടെ 1665 മുതൽ 1912 വരെയുള്ള ചരിത്രത്തിൽ അന്ത്യോഖ്യയെ തള്ളിപ്പറയുന്ന ഏററവും വ്യക്തമായ – ഒരു പക്ഷേ ഒരേയൊരു–രേഖഇതാണ്. മാർത്തോമ്മാ ഒന്നാമന്റെ മേല്പട്ടസ്ഥാനം ക്രമീകരിച്ചതുമുതൽ പട്ടത്വം, ആരാധനാക്രമങ്ങൾ, വി: തൈലങ്ങൾ തുടങ്ങിയവയ്ക്കു നിരന്തരമായി അന്ത്യോഖ്യയെ ആശ്രയിക്കേണ്ടുന്ന സാഹചര്യമാണ് മലങ്കരയിൽ ഉണ്ടായിരുന്നതു. പക്ഷേ അന്ത്യോഖ്യർ 'കഴകം മൂത്ത് ഊരാൺമ' എന്ന നിലയിലെത്തുകയും മലങ്കരയിലെ ഭരണത്തിൽ പ്രവേശിക്കുക, മെത്രാന്മാരുടെ പട്ടത്വത്തെ ചോദ്യം ചെയ്യുക, അനധികൃതമായി പട്ടംകൊടുക്കുക പള്ളികളിൽ കലഹമുണ്ടാക്കുക തുടങ്ങിയ പ്രവർത്തനങ്ങൾ ആരംഭിക്കുകയും ചെയ്തു.

ഇത് ഏററവും രൂക്ഷമായത് കൊ: വ: 926, (1751) മേട മാസത്തിൽ മാർ ശക്രള്ള ബസേലിയോസ് മഫ്രിയാനയും പ്രഭൃതികളും കൊച്ചിയിൽ വന്നിറങ്ങിയതോടെയാണ്. അക്കാലം മലങ്കരവാണിരുന്ന അഞ്ചാം മാർത്തോമ്മായ്ക്കു അഴിച്ചു പട്ടം കൊടുക്കാനുള്ള സ്ഥാത്തിക്കോൻ സഹിതംവന്ന അവർ അദ്ദേഹത്തോടു പരാജയപ്പെട്ടു എങ്കിലും അന്ത്യോഖ്യൻ അഥവാ പാശ്ചാത്യ സുറിയാനി ക്രമങ്ങളെ അനുകൂലിക്കുന്ന ഒരു വിഭാഗം ആളുകളെ ഉണ്ടാക്കിയെടുക്കാൻ അവക്കുസാധിച്ചു. ഇവരുടെ സമ്മർദ്ദഫലമായി മാർത്തോമ്മാ ആറാമൻ മാർ ദീവന്നാസ്യോസ് എന്ന പേരിൽ ഇവരിൽ നിന്നും മെത്രാപ്പോലീത്താ സ്ഥാനം ഏററു.

1665 മുതൽ അന്ത്യോഖ്യൻ പാരമ്പര്യത്തിലുള്ള കൈവെയ്പ്പ് മലങ്കരയിൽ ആരംഭിച്ചെങ്കിലും പാശ്ചാത്യ സുറിയാനിക്രമങ്ങൾ മലങ്കരയിൽ പ്രചരിപ്പിക്കാൻ സാധിച്ചില്ല. സഭ അപ്പോഴും കൽദായ ക്രമങ്ങൾ തന്നെ ഉപയോഗിച്ചു വന്നിരുന്നു. മാർ ദീവന്നാസ്യോസ്, മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസ് എന്നിവരിൽ നിന്നും മെത്രാപ്പോലീത്താ സ്ഥാനം സ്വീകരിച്ചു എങ്കിലും ക്രമങ്ങൾ പഴയതു തന്നെ തുടന്നു. അവസാനം 1788 (കൊ:വ:964) ൽ മാർ ദീവന്നാസ്യോസും ശീമയിൽ നിന്നും വന്ന മാർ ഈവാനിയോസും തമ്മിൽ മാവേലിക്കര പുതിയകാവിൽവെച്ച് ഒരു കരാറിലെത്തി അതനുസരിച്ച് ''പുത്തൻ ക്രമം നമസ്കാരവും പട്ടം കെട്ടുകയും കാപ്പയിട്ടു കുറുബാന ചൊല്ലുകയും പെൺകെട്ടും മാമോദീസായും പഴയ ക്രമം നടന്നു കൊള്ളത്തക്കവണ്ണം ഒരു പടിയോല എഴുതി''[11]. ഇപ്രകാരം പുതിയക്രമം (പാ

ശ്ചാത്യ സുറിയാനി) സ്വീകരിച്ചതിനെ എതിർത്തവരും പഴയക്രമം (കൽദായ) ഉപേക്ഷിച്ചതിനെ എതിർത്തവരും എന്നിങ്ങനെ ശക്തമായ രണ്ടു പക്ഷങ്ങളും പിന്നീട് മുമ്പോട്ടുള്ള കാലത്ത് നിലവിലുണ്ടായിരുന്നു.

ഇപ്രകാരം പുതിയക്രമം സ്വീകരിച്ചതിൽ പ്രതിഷേധവും, വർദ്ധിച്ചുവരുന്ന അന്ത്യോഖ്യൻ ആധിപത്യത്തിലുള്ള പ്രതിഷേധവുമായിരിക്കണം പടിയോല ദാതാക്കളെ ഇപ്രകാരം തള്ളിപ്പറയാൻ പ്രേരിപ്പിച്ചത്. 'നമ്മുടെ മാത്തോമ്മാ ശ്ലീഹായുടെ പൂർവിക വിശ്വാസവും' എന്ന പ്രയോഗവും ഇതിന് ഉപോൽബലകമാണ്.

8 **തൊഴിയൂർ മെത്രാൻ**: കൊ: വ: 945(1770) വൃശ്ചികം 15 ന ശീമയിൽനിന്നും മാർ ശക്രള്ള ബസേലിയോസ് മഫ്രിയാനയോടൊരുമിച്ച് വന്ന മാർ ഗ്രിഗോറിയോസ് എന്ന മെത്രാപ്പോലീത്താ തന്നോടൊപ്പം ശിഷ്യനായി കൂടിയിരുന്ന കാട്ടുമങ്ങാട്ട് അബ്രഹാം റമ്പാന് മാർ കൂറിലോസ് എന്ന പേരിൽ കൊച്ചിക്കോട്ട പള്ളിയിൽ വെച്ച് മെത്രാൻസ്ഥാനം കൊടുത്തു[12] ഇദ്ദേഹം മാർ ദീവന്നാസ്യോസിൻെറ അധികാരത്തെ നിഷേധിച്ചുകൊണ്ട് കൊച്ചി രാജ്യത്തെ പള്ളികളിൽ അധികാരം നടത്തിത്തുടങ്ങി. പല പള്ളികളും ഇദ്ദേഹത്തെ സ്വീകരിച്ചു. ഇതറിഞ്ഞ മാർ ദീവന്നാസ്യോസ് മാർ കൂറിലോസിനെ കണ്ടനാട്ടുവരുത്തി 'വടിയും മുടിയും വെയ്പ്പിച്ച്' തടവിൽ പാർപ്പിച്ചു.[13] അവിടെനിന്നും രക്ഷപെട്ട കൂറിലോസു മെത്രാൻ ബ്രിട്ടീഷ് മലബാറിൽപെട്ടതും കുന്നംകുളത്തിനു സമീപമുള്ളതുമായ ആഞ്ഞൂർ എന്ന സ്ഥലത്തു് താമസം തുടങ്ങി[14].

കാട്ടുമങ്ങാട്ട് റമ്പാൻെറ സ്ഥാനമോഹത്തെക്കാം ശീമമെത്രാന്മാരുടെ അന്ത്യോഖ്യൻ ക്രമപ്രചരണത്തിനുള്ള ത്വരയും, മാർ ദീവന്നാസ്യോസിന് ഒരു ബദൽ ഉയർത്തിക്കൊണ്ട് വരുവാനുള്ള ശ്രമവുമാണ് ഈ സ്ഥാനദാനത്തിനു പിന്നിലെന്ന വസ്തുത നിലവിലിരിക്കെട്ടി. അവകാശവാദം പടിയോല രചിയ്ക്കുവാനുള്ള ഒരു പ്രേരണയായി എന്നതിൽ വാസ്തവവിരുദ്ധമായി യാതൊന്നുമില്ല.

ഇത്രയുമാണ് ആർത്താററ് പടിയോലയുടെ പശ്ചാത്തലത്തെപ്പററി ലേഖകൻ എത്തിയിട്ടുള്ള നിഗമനങ്ങൾ, ഇവയോരോന്നും ഇനിയും വിശദമായ പഠനത്തിനു വിധേയമാക്കേണ്ടിയിരിയ്ക്കുന്നു.

9 **പടിയോല അപ്രത്യക്ഷമായതെങ്ങനെ?** കൊച്ചീരാജാവിന് അടിയറവെച്ച ഈ പടിയോല എങ്ങനെയോ മന്ത്രി പാലിയത്തച്ചൻെറ കൈവശമെത്തി. തുടർന്ന് ഒന്നര നൂററാണ്ടോളം ഈ രേഖ അപ്രത്യക്ഷമായിരുന്നു. അടുത്തകാലത്ത് പാലിയം സ്വത്തുക്കൾ വീതം വച്ചുന്ന സമയത്ത് കണ്ടെടുക്കപ്പെട്ട ഈ രേഖ ആർത്താററു പള്ളിയുമായി ബന്ധപ്പെട്ട എന്തോ ആണെന്നു മനസിലാവുകയും തിരുവനന്തപുരത്ത് ഓറിയൻററൽ മാനുസ്ക്രിപ്ട് ലൈബ്രററിയിൽ അയച്ചുവായിപ്പിക്കുകയും ചെയ്തു.[15]

1806 മുതൽ ഈ രേഖ അപ്രത്യക്ഷമായതെങ്ങനെ? 1968 നു മുമ്പ് ഇതേപ്പററി ഒരു പരാമർ





ശവും ഇല്ലാതെ വന്നതെന്തുകൊണ്ട്? കൊ: വ: 1032–ാ മാണ്ടിലെ ആർത്താററ് പള്ളിക്കേസിലും 1069 ലെ പ്രമാദമായ രണ്ടാമത്തെ ആർത്താററ് പള്ളിക്കേസിലും ഒരു കക്ഷിയും ഈ രേഖ ഹാജരാക്കിയതായി കാണുന്നില്ല. ഇതിനുള്ള കാരണമെന്താണ്?

ഇതിനെപ്പററിയുള്ള ഈ ലേഖകൻെറ നിഗമനം ഇപ്രകാരമാണ്. 1806 ൽ ഈ രേഖ ചമച്ചശേഷം ഉണ്ടായ രണ്ട് ദുർബ്ബലരായ മാത്തോമ്മാ മെത്രാന്മാരുടെ കാലത്ത് ഈ രേഖയ്ക്കു പ്രത്യേക പ്രസക്തിയൊന്നും ഉണ്ടായിരുന്നില്ല. പടിയോലയെപ്പററി തീർച്ചയായും അറിവുണ്ടായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമനും പിൻഗാമി പുന്നത്ര മാർ ദീവന്നാസ്യോസിനും ഈ പടിയോലകൊണ്ടു് പ്രത്യേകിച്ച് ഒന്നും നേടാനുണ്ടായിരുന്നില്ല. തുടർന്നുവന്ന ചേപ്പാട്ടു മാർ ദീവന്നാസ്യോസിന്, ആംഗ്ലിക്കൻ വിശ്വാസത്തെ അകററി നിർത്തുവാനും; പരസ്പരം പോരാടിയ മാർ മാത്യൂസ് അത്താനാസ്യോസിനും മാർ ജോസഫ് ദീവന്നാസ്യോസ് രണ്ടാമനും എതിരാളിയെ കൊമ്പുകുത്തിയ്ക്കുവാനും അന്ത്യോഖ്യൻ ആധിപത്യം ഉണ്ടെന്നു വാദിക്കേണ്ടിവന്നു. അതിനാൽ അവരോ അവരുൾപ്പെട്ട കേസുകളോ ഈ രേഖ വെളിച്ചത്തുകൊണ്ടുവരുവാൻ ന്യായമില്ല. ഇപ്രകാരം ഒരു നൂററാണ്ടുകാലത്തെ അവഗണന ഈ രേഖയെ വിസ്മൃതകോടിയിൽ തള്ളിയിരിക്കാം.

ആർത്താററ് പടിയോലയുടെ ഏററവും പ്രധാനഭാഗമായി ലേഖകൻ കാണുന്നത്, മലങ്കരസഭയ്ക്ക് വിദേശബന്ധങ്ങളില്ലാതെ ഒരു വ്യക്തിത്വവും നിലനിൽപ്പും ഉണ്ടെന്നുള്ള ഖണ്ഡിതമായ പ്രസ്താവനയാണ്. മലങ്കരയിൽ അന്നു നിലവിലുണ്ടായിരുന്ന വിദേശ സഭാധിപത്യവും —റോമാ, കൽദായ, അന്ത്യോഖ്യ— അവയുടെ ചട്ടങ്ങളും കൂടാതെതന്നെ മലങ്കരസഭ തനതായുള്ള മാർത്തോമ്മാശ്ലീഹായുടെ വിശ്വാസവും പാരമ്പര്യവും തുടരണമെന്ന പ്രതിജ്ഞയും അമൂല്യമാണ്.

മലങ്കരസഭയുടെ 'മാഗ്നാക്കാർട്ടാ'യായ ആർത്താററ് പടിയോലയെപ്പററി വിശദമായ ഒരു പഠനം അടിയന്തിരമായും ആവശ്യമാണ്.

---

1 നിരണം ഗ്രന്ഥവരി– കൈയ്യെഴുത്തുപ്രതി P 122
2 ഫിലിപ്പ്. ഇ എം., മാർത്തോമ്മാ ശ്ലീഹായുടെ ഇന്ത്യൻ സഭ 1976 P 173
3 പുകടിയിൽ ഇട്ടൂപ്പ് റൈട്ടർ, മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രം IInd Ed P 174
4 കുഞ്ഞാത്തു, പി. സി., ആർത്താററുപള്ളി ചരിത്രം P. P. 58 & 62
5 ,, ,, Page 58
6 പാറേട്ട്. ഇസഡ്. എം., മലങ്കര നസ്രാണികൾ Vol III P.P. 10
7 ,, ,, P. P. 11
8 പുകടിയിൽ ഇട്ടൂപ്പ് റൈട്ടർ, മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രം IInd P. P. 123
9 മാർ ഔദീശോ പ്രസ്, പൗരസ്ത്യസഭ ഭാരതത്തിൽ P. P. 34
10 റപ്പായി. എൻ. വി., പൗരസ്ത്യസുറിയാനി സഭ Vol I P. P. 47
11 നിരണം ഗ്രന്ഥവരി, കൈയ്യെഴുത്തുപ്രതി P. P. 95
12 പാറേട്ട്. ഇസഡ്. എം., മലങ്കര നസ്രാണികൾ Vol III P 55–60
13 വർഗീസ് ഫാ: കെ. സി., മലബാർ സ്വതന്ത്ര സുറിയാനി സഭാചരിത്രം P 47–50
14 ,, ,,
15 മലങ്കരസഭാ മാസിക, ഏപ്രിൽ 1988

# കണ്ടനാട് പടിയോല

സ്വയം നിർണ്ണായകശേഷിയുള്ള ഒരു സഭയുടെ നടപടിച്ചട്ടങ്ങളും ഭരണഘടനയും കാനോനാകളും എന്നാണ് കണ്ടനാട് പടിയോലയെ വിശേഷിപ്പിക്കേണ്ടത്. 1809–ൽ രൂപംകൊണ്ട ഈ ദേശീയ ഭരണഘടനയിൽ അന്ത്യോഖ്യാ പാത്രിയക്കീസെന്നോ ഏതെങ്കിലും വിദേശ മേലദ്ധ്യക്ഷന്മാരെന്നോ ഉള്ള ഒരു പദപ്രയോഗവും ഇല്ലെന്നത് ശ്രദ്ധേയമാണ് പകലോമററം മെത്രാന്മാർ സ്ഥാനത്തും അസ്ഥാനത്തും അന്ത്യോഖ്യാ എന്നും 'ഇഗ്നാത്തിയോസ് പാത്രിയക്കീസ്', എന്നും അനുസ്മരിച്ച് വരുമ്പോൾ, 55 പള്ളികൾ ഒന്നിച്ച് ചേർന്ന് അംഗീകരിച്ച ഈ പടിയോലയിൽ ശ്രദ്ധേയമായ ഒരു ചരിത്രവീക്ഷണം ഉരുത്തിരിയുന്നു. മലങ്കരസഭയുടെ തനിമയെപ്പററി ജ്വലിക്കുന്ന ദർശനമാണ് കണ്ടനാട് പടിയോല കാഴ്ചവെയ്ക്കുന്നത്. (ഈ ദർശനം ആർത്താററ് പടിയോലയിലും കാണാം. അതുകൊണ്ടുതന്നെ ആ പടിയോലയുടെയും ശില്പി പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനാണെന്ന് പ്രബലമായ അഭിപ്രായമുണ്ട്) 1934–ൽ മലങ്കരയിൽ പിറന്ന് വീണ ഭരണഘടനയ്ക്കും 125 കൊല്ലം മുമ്പ് ഒരു ഭരണഘടന വിഭാവനം ചെയ്ത് സഭയുടെ അംഗീകാരം നേടിയെടുക്കുവാൻ അതിന്റെ ശില്പിയായ കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ പ്രദർശിപ്പിച്ച ക്രാന്ത ദർശിത്വവും നേതൃത്വശേഷിയും പ്രശംസാവഹമെന്നേ പറയാനുള്ളൂ. പിന്നീട് മുളന്തുരുത്തി സുന്നഹദോസിലും അതിനുശേഷം 1934–ൽ കോട്ടയത്തുണ്ടായ ഭരണക്രമവ്യവസ്ഥകളും സഭയെ ചിലകാര്യങ്ങളിലെങ്കിലും പുറകോട്ടുകൊണ്ടുപോയില്ലേ എന്നും സംശയിക്കുന്നവരുണ്ട്.

1864–ൽ പടിയോലയ്ക്ക് 55 കൊല്ലത്തിനുശേഷം ഇട്ടൂപ്പ് റൈട്ടർ തന്റെ ഗ്രന്ഥത്തിൽ എഴുതിവെച്ച പടിയോലയാണ് കണ്ടനാട് പടിയോലയായി ഇതുവരെ അറിയപ്പെട്ടിരുന്നത്. (മലങ്കര സഭാചരിത്രത്തിന്റെ ഗതിമാററത്തെ നിർണ്ണായകമായി സ്വാധീനിച്ച കണ്ടനാട് പടിയോല, ഇട്ടൂപ്പ് റൈട്ടർക്കുശേഷം രംഗപ്രവേശം ചെയ്ത പല സഭാ ചരിത്രകാരന്മാരും കണ്ടില്ല എന്നു നടിച്ചതിന്റെ കാരണം ദുരൂഹമായിരിക്കുന്നു.) പക്ഷേ ഈ അടുത്ത കാലത്ത് സഭാ ചരിത്ര ഗവേഷകനായ ഫാ: ജോസഫ് ചീരൻ ഒരു പ്രാചീന കൈയ്യെഴുത്ത് പുസ്തകത്തിൽ നിന്നും കണ്ടനാട്ടു സുന്നഹദോസിന്റെ സമകാലികനായ ഒരു വൈദീകൻ എഴുതി വച്ചിരുന്ന കണ്ടനാട്ടു പടിയോല കണ്ടെടുക്കുകയുണ്ടായി. ഈ രണ്ടു പാഠങ്ങളും കൂടി വച്ച് പഠിക്കുമ്പോൾ ഇട്ടൂപ്പ്, തന്റെ ഗ്രന്ഥത്തിൽ കൊടുത്തിരിക്കുന്ന പടിയോലയുടെ രൂപത്തിൽ പോലും മായം കലർത്തിയിട്ടുണ്ടെന്ന് വ്യക്തമാകുന്നു. ഫാ. ജോസഫ് ചീരൻ കണ്ടെത്തിയ പാഠമാണ് താഴെ കൊടുക്കുന്നത്.

''ഉണ്ണികൾ പിറന്നാൽ 90 ദിവസത്തിനകം മാമ്മൂദീസാ മുക്കുകയും പൈതങ്ങൾ ആകാശങ്ങൾ ഇരിക്കുന്ന നമസ്കാരവും നന്മ നിറഞ്ഞ മറിയവും വിശ്വസിക്കുന്നതും ഞാറാഴ്ചയും മാറാനായയും പ്രമാണങ്ങളും ഭൂഷകളും കൂദാശകളും പഠിക്കയും കുരിശുമണ്ണി നേരത്ത് 11 നന്മ നിറഞ്ഞ മറിയവും ഒരു ആകാശങ്ങളിലിരിക്കുന്നതും ചൊല്ലുന്ന കൗമാപ്പടി നമസ്കാരങ്ങളിലും ജനങ്ങൾ എല്ലാവരും കൂടി അന്തിയിലും മെയ്യലിലും കൂടി നമസ്കരിക്കയും ഞാറാഴ്ചകളിലും പെരുന്നാളുകളിലും എല്ലാവരും പള്ളിയിൽ കുർബ്ബാനകാണുകയും കല്പിക്കപ്പെട്ട നോമ്പുകൾ അഞ്ചും നോല്ക്കുകയും 25 നോമ്പിലും 50 നോമ്പിലും കുമ്പസാരിച്ച് കുർബ്ബാന കൊള്ളുകയും ദ്രോഹപ്പെട്ടവർക്ക് (രോഗം) നോമ്പ് നോക്കുന്നതിന് വശമില്ലെങ്കിൽ വികാരിയും ദേശത്തുപട്ടക്കാരും ബോധം വന്നാൽ അനുവാദം പോലെ നടന്നു കൊൾകയും പെണ്ണുങ്ങളെ 14 വയസ്സിന്നകം കെട്ടിക്കയും പെണ്ണുകെട്ടുന്ന തലേ ഞായറാഴ്ച പള്ളിയിൽ വന്ന് നമസ്കാരങ്ങൾ കേൾപ്പിച്ച് കുമ്പസാരിക്കയും തലേ ഞായറാഴ്ച തന്നെ വിളിച്ചു ചൊല്ലുകയും പെണ്ണുകെട്ടുന്നതിന് തൊട്ടുമുമ്പ് ചെറുക്കന് ഒരു കുരിശും 3 മുടക്കും പെണ്ണിന് കാതിലയും 3 കൂട്ടം കാശും ഒററഴയും കൊടുത്തു കൊന്തയും ഇടുവിച്ച് വടക്കേദിക്കിൽ ചെറുക്കനെ 7 മുടകും 1 കുരിശും അരഞ്ഞാണവും നെററിപ്പട്ടവും പെണ്ണിന് കാതിലയും തളയും കൈക്കാണയും തോൾവളയും നെററിപ്പട്ടവും കഴുത്തി 7 ഉരു പൊന്നിട്ടു കൊൾകയും പെണ്ണുകെട്ടി കരേറിയാൽ ഞായറാഴ്ച ഒരു നേരത്തെ വിരുന്നുകൊടുക്കയും കുർബ്ബാനയുടെ മുമ്പ് പെണ്ണുകെട്ടുകാരു പള്ളിയിൽ വരുകയും പസാരം കെട്ടിപ്പാൻ തുടങ്ങുമ്പോൾ മുമ്പും പിറകും തക്കിക്കുന്ന കാര്യം മരിയാദ അല്ലാത്ത

താകകൊണ്ടും കൂദാശകൾക്കും തമ്പുരാന്റെ മനോഗുണങ്ങൾക്കും ഭേദാഭേദം ഇല്ലാത്തതാകകൊണ്ടും വയസ്സ മൂപ്പ് പോലെ നിറുത്തി കെട്ടിച്ചു കൊള്ളുകയും പിറ്റെ ഞായറാഴ്ചയ്ക്കും കുടിവയ്പ്പും വിരുന്നു കൂടാതെ തേനുണ്ടുകുളിക്കയും പുളികുടിക്കയും കഴിച്ചു കൊൾകയും ബോവൂസോവാഴ്ചയ്ക്കു ഓണപ്പുടകയും കൊടുക്കവേണം.

പട്ടക്കാർ രണ്ടു നേരവും കൂടി നമസ്കരിച്ച് പള്ളിയിൽ പാർക്കയും മദ്യപാനം ചെയ്യാതെയും ഗുണദോഷങ്ങൾക്ക് മാപ്പുളമാരു മധുപാനം ചെയ്യാതെയും ആൾക്കാരുള്ള പള്ളിയിൽ ഞായറാഴ്ചയും പെരുന്നാൾക്കും കാലത്തും ഉച്ചനേരത്തും കുർബ്ബാന ചൊല്ലുകയും ഇടവകക്കാർ പട്ടക്കാർക്ക് പ്രസാരം കൊടുക്കയും തെക്കും വടക്കും രണ്ടു പഠിത്തവീട്ടിൽ ഓരോരോ മല്പാന്മാർ ഇരുന്ന് പൈതങ്ങളെയും ശെമ്മാശന്മാരെയും പഠിപ്പിക്കയും പള്ളിയിൽ നിന്ന് വരിയിട്ടെടുത്ത് അവർക്കുവേണ്ടത് ആണ്ടുതോറും കൊടുക്കയും പട്ടക്കാർ പള്ളിക്കടുത്തക്രമങ്ങൾ ഒക്കെയും തഴക്കി കുറവു തീർത്ത് മല്പാന്മാരുടെ എഴുത്ത് യജമാന സ്ഥാനത്ത് കൊണ്ട് വന്ന് കൊടുത്ത് കൂദാശ പ്രവൃത്തികൾക്കും അനുവാദം വാങ്ങിച്ചു കൊൾകയും പള്ളി മര്യാദകളും നടത്തേണ്ടതിനുള്ള ആണ്ടു തക്സാ ക്രമപ്പെടുത്തിയ പുസ്തകം പള്ളിക്കാര്യത്തിൽ നിന്നും വാങ്ങിച്ച്‌വച്ചു കൊള്ളുകയും എല്ലാപള്ളികളിലും തിരുത്തുകയും 16 പേരെ തെരഞ്ഞെടുത്തു അവരു പേർക്ക് മുറി എഴുതി നടയിൽ വച്ച് അതിൽ മുറിയെടുത്ത് വരുന്ന ആൾ ആ വത്സരം കൈസ്ഥാനം നടന്ന് പതിവും പടി ചിലവിട്ട് വിശേഷാൽ ഉള്ളതിന് യോഗത്തെ ബോധിപ്പിച്ച് ചിലവത്തു് ആണ്ടു തികയുമ്പോൾ വികാരിയെയും യോഗത്തെയും ബോധിപ്പിച്ച് മുതൽ ചിലവിന്റെ കണക്ക് എഴുതിത്തീർത്ത് ഇരിപ്പുള്ള പണവും കെട്ടിവയ്പിച്ച് കൈത്താനവും മാററി വീണ്ടും മുറിയിട്ടെടുത്ത് വരുന്ന ആളിന്റെ പററിൽ പണവും മുണ്ടുമുതിയും പെട്ടിപ്രമാണവും ശേഷമുള്ള മുതൽ കാരിയാർ വശം ഏല്പിച്ച് മേൽപൂട്ടിൽ വച്ച് യജമാനസ്ഥാനത്തെ ആളായിട്ട് ഇടവക കത്തങ്ങളിൽ ഒരുത്തനെ നിശ്ചയിച്ചതിൽ മൂന്നുപേരും തെരട്ടും പടിയോലയും കണ്ടിട്ട് അതിനോട് വച്ച് മൂന്ന് പൂട്ടും പൂട്ടി സൂക്ഷിച്ചുകൊൾകയും ആ വക പൂട്ടിൽനിന്ന് എടുത്തുവയ്ക്കേണ്ടും നാളിൽ യജമാനസ്ഥാനത്തേയും വികാരിയെയും യോഗവും ബോധിപ്പിച്ച് ചിലവിട്ടുകൊള്ളുകയും പതിനാറ് പേർ പ്രാപ്തി ഉള്ളവരില്ലാത്തപള്ളികളിൽ നാല് പേരായിട്ടെങ്കിലും എഴുതിവെച്ച് മുറസ്സുനടത്തിക്കൊള്ളുകയും കൈസ്ഥാനച്ചീട്ടിൽ ഉൾപ്പെട്ട ആളുകളും വികാരിയും എടവക പട്ടക്കാരുംകൂടി നിരൂപിച്ച് യോഗക്കുറി എഴുതുകയും യോഗകാരിയം വിചാരിച്ചു കൊള്ളുകയും നമസ്കാരവും കുർബാനയും മാമ്മൂദീസായും പെൺകെട്ടും യൽദായും ദനഹായും ഓശാനയും ദുഃഖവെള്ളിയാഴ്ചയും പന്തെക്കുസ്തിയും യാക്കോബായക്കാരെ സുറിയാനിക്കാരുടെ ക്രമത്തിന് നടന്നുകൊള്ളുകയും ഈ എഴുതിയ ക്രമങ്ങൾ ഒന്നിനും ഭേദം വരുത്താതെ നടന്നുകൊള്ളമാറും ആയതിന് ഭേദം വരുത്തി നടക്കുന്നുവെങ്കിൽ പള്ളിക്ക് പുറത്തുനിന്ന്, കല്പിച്ച് ചെയ്യുന്ന ശിക്ഷയും പ്രായശ്ചിത്തവും ചെയ്ത് വീണ്ടും ഈ എഴുതിവെച്ചതിന്റെ വണ്ണം നടന്നുകൊള്ളമാറ് സമ്മതിച്ച് ഈ പടിയോല എഴുതിവച്ചു. ※

---

### തിരുത്ത്

2-ാം പേജിൽ '1805'-ലെ ആർത്താററുപടിയോല' എന്ന് അച്ചടിച്ചിരിക്കുന്നത് '1807-ലെ ആർത്താററ പടിയോല' എന്നും 54-ാം പേജിലെ 'കണ്ടനാട്‌വച്ച് 1810-ൽ കൂടിയ' എന്നത് 'കണ്ടനാട് വച്ച് 1809-ൽ കൂടിയ' എന്നും തിരുത്തി വായിക്കുക.

---

**പരിശുദ്ധ പിതാവേ!**
**ഞങ്ങൾക്കുവേണ്ടി**
**അപേക്ഷിക്കണമേ**



Inserted by

THIRUVALLA BABY
ART DIRECTOR
872 TYSENS LANE
STATEN ISLAND
N. Y 10 306
U. S. A.



പുതുതായി പണികഴിപ്പിച്ച കുന്നംകുളം മെത്രാസന അരമന